# ഫാ. ഡോ. കെ. എം. ജോർജ്

ദാർശനികനും ഓർത്തഡോക്സ് വേദശാസ്ത്രജ്ഞനും കവിയും ചിത്രകാരനും. വടക്കൻമണ്ണൂർ സെന്റ് തോമസ് പള്ളി ഇടവകയിൽ ചെന്നിക്കര പുറകുളത്ത് ഈപ്പൻ മാത്യുവിന്റെയും അച്ചാമ്മയുടെയും പുത്രൻ. ബെൽജിയത്തിലെ ലുവെയ്ൻ യൂണി വേഴ്സിറ്റി, പാരീസിലെ കാത്തലിക് യൂണിവേഴ്സിറ്റി, സോർ ബോൺ എന്നിവിടങ്ങളിൽ പഠിച്ച് ഡോക്ടറേറ്റ് നേടി.

കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ അദ്ധ്യാപകൻ, ഇപ്പോൾ പ്രിൻസിപ്പൽ. ജനീവയിൽ ബോസ്സെ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ പ്രൊഫസ്സർ, അസ്സോ. ഡയറക്ടർ, ഡൽഹി ഓർത്തഡോക്സ് സെന്റർ അസ്സോ. ഡയറക്ടർ, നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് സെക്രട്ടറി, അഖില ലോക സഭാ കൗൺസിൽ പ്രോഗ്രാം മോഡറേറ്റർ, കേന്ദ്ര കമ്മിറ്റിയംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു.

ഫ്രഞ്ച്, ഇംഗ്ലീഷ്, മലയാളം എന്നീ ഭാഷകളിൽ എഴുതുന്നു. ജനതകളുടെ പ്രകാശം, റോമ്മാ ലേഖന വ്യാഖ്യാനം, തീർത്ഥാട നം, പ്രവാസത്തിന്റെ നാളുകൾ, ദ് സൈലന്റ് റൂട്സ്, ഗോസ്പൽ ആന്റ് കൾച്ചർ, എന്റെ കൃപ നിനക്കു മതി, ആധുനികതയുടെ ദാർശനിക മാനങ്ങൾ, ഇരുപത്തിയൊന്നാം നൂറ്റാണ്ടിന്റെ വിചാര ശില്പികൾ, അനുഗൃഹീതമായ കണ്ണുനീർ (അച്ചടിയിൽ), കൊച്ചു രാജകുമാരൻ (തർജ്ജമ) എന്നീ കൃതികൾ രചിച്ചു.

ഓർത്തഡോക്സ് യൂത്ത്, സ്റ്റാർ ഓഫ് ദ് ഈസ്റ്റ്, പുരോഹി തൻ എന്നിവയുടെ എഡിറ്റർ ആയി പ്രവർത്തിച്ച ഇദ്ദേഹം മല ങ്കരസഭയുടെ എല്ലാ ഡയലോഗ് ഗ്രൂപ്പിലും നേതൃത്വം നൽകുന്നു. വിദേശ ലോകസമ്മേളനങ്ങളിൽ മലങ്കരസഭയെ പ്രതിനിധാനം ചെയ്യുന്നു.

| | | |
|---|---|---|
| സഹധർമ്മിണി | : | മറിയം ജോർജ്ജ് |
| മക്കൾ | : | സുഷമ, അബു |
| വിലാസം | : | പുറകുളത്ത്, ദേവലോകം പി.ഒ., കോട്ടയം–38 |

# വാങ്മുഖം

പല വിഷയങ്ങളെക്കുറിച്ച് പല കാലങ്ങളിൽ എഴുതിയ ലേഖനങ്ങളുടെ സമാഹാരമാണിത്. 1969–ൽ, ഒരു വിദ്യാർത്ഥിയായിരുന്ന കാലംതൊട്ട് അടുത്തകാലത്ത് നടത്തിയ ചില രചനകൾ വരെ ഉൾപ്പെടുത്തിയിരിക്കുന്നതുകൊണ്ട് ശൈലിയിലും പ്രമേയങ്ങളിലും സ്വാഭാവികമായും വ്യത്യാസങ്ങൾ ഉണ്ട്. മിക്ക ലേഖനങ്ങളും 'ഓർത്തഡോക്സ് യൂത്ത്' മാസികയുടെ എഡിറ്റോറിയലുകളായി 1970–കളിലും 80–കളിലും എഴുതിയവയാണ്.

വിവിധ ലേഖനങ്ങളെ കൂട്ടിയിണക്കുന്ന ചരടായി കാണുന്നത് 'ജീവൻ' എന്ന മഹാത്ഭുതമാണ്. മനുഷ്യരായ നമുക്കും മറ്റ് എല്ലാ ജീവികൾക്കും ചെടികൾക്കും ലഭിച്ചിരിക്കുന്ന ജീവന് നിരവധി തലങ്ങളുണ്ട്. ജീവശാസ്ത്രപരമായ ശാരീരികതലം തൊട്ട് ആത്മാവിന്റെ ആഴങ്ങൾ വരെയുള്ള ജീവന്റെ അർത്ഥവും സാദ്ധ്യതകളും അനന്തമാണ്. ആ ജീവനോട് മനുഷ്യന്റെ സർഗ്ഗശേഷി കൂടിക്കലരുമ്പോൾ നാം വിസ്മയഭരിതരായിത്തീരുന്നു. ഈ വിസ്മയാനുഭൂതി നുകരാനുള്ള കഴിവ് നമ്മുടെ സ്രഷ്ടാവ് കനിഞ്ഞ് നമുക്ക് നൽകിയിരിക്കുന്നു. അതാണ് നമ്മുടെ ആനന്ദം.

ഈ പ്രസിദ്ധീകരണത്തെ അനുഗ്രഹിച്ച എം. ഒ. സി. അദ്ധ്യക്ഷൻ അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് തിരുമേനി, ലേഖനങ്ങൾ കണ്ടെടുത്ത് പ്രസിദ്ധീകരിക്കാൻ മുൻകൈയെടുത്ത എം. ഒ. സി. സെക്രട്ടറി ഫാ. തോമസ് വർഗ്ഗീസ് ചാവടിയിൽ, മാധ്യമ പ്രവർത്തകൻ ശ്രീ. ജോയ്സ് തോട്ടയ്ക്കാട് എന്നിവരോട് ഹൃദയപൂർവ്വം നന്ദി അറിയിക്കുന്നു. ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ പ്രിയപ്പെട്ട വിദ്യാർത്ഥികൾക്ക് ഈ പുസ്തകം സമർപ്പിക്കുന്നു.

**ഫാ. ഡോ. കെ. എം. ജോർജ്ജ്**

പഴയസെമിനാരി
ദനഹാപ്പെരുന്നാൾ, 2009

# പ്രസാധകകുറിപ്പ്

പൗരസ്ത്യ ഓർത്തഡോക്സ് വിശ്വാസം, ആധുനിക ശാസ്ത്ര സാങ്കേതിക പശ്ചാത്തലത്തിൽ ലളിതമായി വിശദീകരിക്കുന്ന ലേഖനങ്ങളുടെ സമാഹാരമാണ് പ്രശസ്ത ഓർത്തഡോക്സ് വേദശാസ്ത്രജ്ഞനായ ഫാ. ഡോ. കെ. എം. ജോർജ്ജ് രചിച്ച ഈ ഗ്രന്ഥം. വിശ്വാസപരവും വേദശാസ്ത്രപരവുമായ അനേകം ഉൾക്കാഴ്ചകൾ നൽകുന്ന ഈ കൃതി പൗരസ്ത്യ ക്രിസ്തീയ വേദശാസ്ത്രത്തിന്റെ ആഴങ്ങളിലേക്ക് പ്രവേശിക്കുവാനുള്ള ഒരു ജാലകമാണ്.

'സന്യാസപ്രസ്ഥാനവും പരിസ്ഥിതി സൗഹൃദവും' മുതൽ 'മനുഷ്യനും അവന്റെ സർഗ്ഗപ്രക്രിയയും' വരെയുള്ള 16 ലേഖനങ്ങളിൽ ഏറെയും 'ഓർത്തഡോക്സ് യൂത്ത്' മാസികയുടെ എഡിറ്റോറിയലുകളായി 1970-കളിലും 80-കളിലും പ്രസിദ്ധീകരിക്കപ്പെട്ടതാണ്. 1969-ൽ കേരളാ ക്രിസ്ത്യൻ റൈറ്റേഴ്സ് ആൻഡ് ജേർണലിസ്റ്റ്സ് എന്ന സംഘടന, കോളജ് വിദ്യാർത്ഥികൾക്കു വേണ്ടി നടത്തിയ സംസ്ഥാനതല ഉപന്യാസ മത്സരത്തിൽ ഒന്നാം സമ്മാനം നേടിയ 'സാഹിത്യത്തിൽ ക്രിസ്തുവിനുള്ള സ്ഥാനം' എന്ന പ്രബന്ധവും ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്. ഫാ. ഡോ. കെ. എം. ജോർജ്ജ് എന്ന പ്രതിഭയുടെ ആഴമളക്കാൻ അദ്ദേഹം സെമിനാരി വിദ്യാർത്ഥിയായിരിക്കെ എഴുതിയ ഈ ലേഖനം മാത്രം വായിച്ചാൽ മതിയാകും.

"ആദ്ധ്യാത്മിക ഗുരുക്കന്മാർ എന്നും ഉപദേശിച്ചിട്ടുള്ള ആത്മനിയന്ത്രണവും കാരുണ്യവും ഭൂതദയയും പരസ്പര സ്നേഹവും ത്യാഗബോധവും പുതിയ ലോകക്രമത്തിന് ഇന്നും പ്രസക്തമായ മൂല്യങ്ങളാണ്. ഇന്നത്തെ നമ്മുടെ പാരിസ്ഥിതിക പ്രതിസന്ധിയെ അതിജീവിക്കുവാൻ മറ്റു മാർഗ്ഗങ്ങളൊന്നും ഇല്ലെന്ന്" ജോർജ്ജച്ചൻ ഈ ഗ്രന്ഥത്തിൽ ചൂണ്ടിക്കാട്ടുന്നു.

ഓർത്തഡോക്സ് വൈദികസെമിനാരിയുടെ പ്രിൻസിപ്പൽ, എക്യുമെനിക്കൽ രംഗത്ത് ആഗോളതലത്തിൽ പൗരസ്ത്യ ഓർത്തഡോക്സ് വിശ്വാസത്തിന്റെ ശക്തനായ വക്താവ് എന്നീ നിലകളിൽ പ്രശോഭിക്കുന്ന ബഹു. ജോർജ്ജച്ചൻ അടുത്തകാലത്ത് കേരളത്തിൽ നടത്തിയ പ്രഭാഷണ പരമ്പരകളിലൂടെ ദാർശനിക രംഗത്തും തന്റെ വ്യക്തിമുദ്ര പതിപ്പിച്ചിരിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം. ഒ. സി. പബ്ലിക്കേഷൻസ് ബഹു. അച്ചന്റെ മലയാളരചനകൾ സമാഹരിച്ച് പ്രസിദ്ധീകരിക്കാൻ ആഗ്രഹിച്ചപ്പോൾ ആ ദൗത്യം

ഏല്പിച്ചത് സഭാചരിത്ര ഗവേഷകനും പത്രപ്രവർത്തകനുമായ ജോയ്സ് തോട്ടയ്ക്കാടിനെയാണ്. അദ്ദേഹം സമാഹരിച്ചു നൽകിയ ലേഖനങ്ങൾ മൂന്നു ഗ്രന്ഥങ്ങളായി പ്രസിദ്ധീകരിക്കത്തക്കവിധം ജോർജ്ജച്ചൻ തയ്യാറാക്കി നൽകുകയും ചെയ്തിട്ടുണ്ട്. അവയിലെ ആദ്യത്തെ ഈ കൃതി ഏറെ ആഹ്ലാദത്തോടും അഭിമാനത്തോടും ഞങ്ങൾ കേരളീയരായ സത്യാന്വേഷകർക്കായി സമർപ്പിക്കുന്നു.

പുതിയ മാനവിക സംസ്കാരത്തിനു വേണ്ടിയുള്ള അന്വേഷണങ്ങൾക്ക് ഈ കൃതി പ്രചോദനമേകിയാൽ പ്രസാധകരെന്ന നിലയിൽ ഞങ്ങൾ കൃതാർത്ഥരായി.

ക്രിസ്തുവിൽ നിങ്ങളുടെ

**തോമസ് മാർ അത്താനാസ്യോസ്**

(പ്രസിഡണ്ട്, മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ലിക്കേഷൻസ്)

# ഉള്ളടക്കം

# 01



# സന്യാസ പ്രസ്ഥാനവും പരിസ്ഥിതി സൗഹൃദവും

ക്രിസ്തീയ സഭയിൽ കിഴക്കും പടിഞ്ഞാറും വികസിച്ച സന്യാസ പ്രസ്ഥാനത്തിന്റെ ദീർഘവും സങ്കീർണ്ണവുമായ ചിത്രം ഒരൊറ്റ ഫ്രെയിമിലാക്കി നോക്കിയാൽ, പെട്ടെന്ന് നമ്മുടെ ശ്രദ്ധയിൽ പെട്ടേക്കാവുന്ന ഏഴു തരം 'സ്നേഹ'ങ്ങളെക്കുറിച്ച് ആദ്യമേ സൂചിപ്പിക്കട്ടെ. ഈ 'സ്നേഹ'ങ്ങളെല്ലാം തമ്മിൽ ഗാഢമായി ബന്ധപ്പെട്ടതും പരസ്പരപൂരകങ്ങളുമാണ്. എങ്കിലും ചില കാലങ്ങളിലും ചില സ്ഥലങ്ങളിലും ചിലതിന് പ്രത്യേക ഊന്നൽ ലഭിക്കുന്നതായി കാണാം.

1. ദൈവത്തോടുള്ള സ്നേഹം (Love of God).

2. സന്യാസ സമൂഹത്തിലെ സഹോദരങ്ങളോടുള്ള സ്നേഹം (Love of the Brethren).

3. സുവിശേഷത്തോടുള്ള സ്നേഹം (Love of Gospel).

4. പ്രകൃതിയോടുള്ള സ്നേഹം (Love of Nature).

5. അക്ഷരത്തോടുള്ള സ്നേഹം (Love of Letters).

6. പാവങ്ങളോടുള്ള സ്നേഹം (Love of the Poor).

7. മൗനത്തോടുള്ള സ്നേഹം (Love of Silence).

ഇതിൽ ഇവിടെ പ്രത്യേകമായി പറയുവാൻ തിരഞ്ഞെടുത്തിരിക്കുന്ന വിഷയം "സന്യാസവും പ്രകൃതി സ്നേഹവും" (Love of Nature) ആണ്. മറ്റുള്ളവയെക്കുറിച്ച് തൽക്കാലം ഒന്നു സൂചിപ്പിക്കുക മാത്രം ചെയ്യുന്നു.

## ദൈവസ്നേഹം

സന്യാസജീവിതത്തിന്റെ ആദിപ്രചോദനവും ആത്യന്തിക ലക്ഷ്യവും ദൈവസ്നേഹത്തെ സാക്ഷാത്ക്കരിക്കുകയാണ്. സന്യാസത്തിന്റെ എല്ലാ ഉത്തമമാനങ്ങളും ഉരുത്തിരിയുന്നത് ദൈവത്തോടുള്ള അചഞ്ചലമായ സ്നേഹത്തെ പൂർത്തീകരിക്കാനുള്ള ശ്രമത്തിലാണ്. ഇംഗ്ലീഷിൽ Quest for God എന്നു പറയാവുന്ന ആത്മാവിന്റെ ദിവ്യദാഹം നമ്മുടെ സ്രഷ്ടാവും ജീവന്റെ ഉറവയുമായ ദൈവത്തിനു വേണ്ടിയാണ്. ജീവിതത്തിൽ മറ്റുള്ള എല്ലാ അഭിലാഷങ്ങളേക്കാൾ അടിയന്തിരവും അനുപേക്ഷണീയവുമായി ഒരാൾ ഈ ദൈവാഭിലാഷത്തെ കരുതുമ്പോൾ അയാൾ സന്യാസിയാവുന്നു.

## സഹോദരസ്നേഹം

ഒരു സന്യാസ സമൂഹത്തിൽ അംഗമായ സന്യാസിയുടെ ആത്മീയതയുടെ ആദ്യത്തെ ഉരകല്ല്, തന്നോടൊപ്പം ജീവിക്കുന്ന സഹോദരങ്ങളെ താൻ എങ്ങിനെ സ്നേഹിക്കുന്നു, കരുതുന്നു എന്നതിലാണ്. ഏകാന്ത ജീവിതത്തേക്കാൾ സന്യാസസമൂഹ ജീവിതത്തിന് കൈസര്യയിലെ വിശുദ്ധനായ ബസേലിയോസും മറ്റും കൂടുതൽ പ്രാധാന്യം കൊടുത്തത് ഈ അടിസ്ഥാനത്തിലാണ്.

## സുവിശേഷത്തോടുള്ള സ്നേഹം

സുവിശേഷം ലോകം മുഴുവൻ പ്രചരിച്ചതിൽ സന്യാസ പ്രസ്ഥാനത്തിന് ആഴമായ പങ്കുണ്ട്. സുറിയാനിക്കാരും ഐറിഷ്കാരും ഗ്രീക്കുകാരുമായ ആദ്യകാല മിഷനറിമാർ സന്യാസപ്രസ്ഥാനത്തിന്റെ സന്താനങ്ങളായിരുന്നു. കൊളോണിയൽ കാലഘട്ടത്തിൽ, റോമൻ കത്തോലിക്കാ സഭ തുടങ്ങിവച്ച ആഗോള മിഷണറി പ്രസ്ഥാനം ഫ്രാൻസിസ്ക്കൻ, ഡൊമിനിക്കൻ, കർമ്മലീത്താ, ജെസ്വിറ്റ് തുടങ്ങിയ സന്യാസ

സമൂഹങ്ങളുടെ പ്രവർത്തനമായിരുന്നു. സന്യാസ ജീവിതത്തിന്റെ വിവിധ വശങ്ങളെ ആർദ്രവും ക്രിസ്തീയവുമാക്കിയത് കർത്താവായ യേശുക്രിസ്തുവിന്റെ ജീവൻ നൽകുന്ന സുവിശേഷത്തോടുള്ള ആഴമായ സ്നേഹവും പ്രതിബദ്ധതയും ആയിരുന്നു.

### അക്ഷരത്തോടുള്ള സ്നേഹം

ജനസാമാന്യം ബഹുഭൂരിപക്ഷവും നിരക്ഷരരായിരുന്ന കാലത്ത് സന്യാസിമാർ അക്ഷരത്തിന്റെ ആത്മീയതയും അനശ്വരതയും (അക്ഷരം - ക്ഷരമില്ലാത്തത്, നാശമില്ലാത്തത്) കണ്ടെത്തി. ജീവന്റെ വചനം വ്യാഖ്യാനിക്കാനും ഉൽഘോഷിക്കാനും അക്ഷരത്തിന്റെ സഹായം തേടി. സഭയുടെ ആരാധനാക്രമങ്ങളും ഗീതങ്ങളും വേദപുസ്തക വ്യാഖ്യാനങ്ങളും എല്ലാം മുഖ്യമായും സന്യാസപ്രസ്ഥാനത്തിന്റെ സംഭാവനയാണ്. ആത്യന്തികമായി ഇത് വിജ്ഞാനത്തോടുള്ള സ്നേഹമായിരുന്നു. പശ്ചിമ യൂറോപ്യൻ വൈജ്ഞാനിക സംസ്ക്കാരത്തിന് അടിത്തറയിട്ടത് സന്യാസസമൂഹങ്ങളാണ്.

### പാവങ്ങളോടുള്ള സ്നേഹം

അതിഥി സൽക്കാരം (hospitality) എന്ന നന്മയെ മിക്ക സന്യാസിമാരും പ്രായോഗികമാക്കിയത് ദൈവമക്കളായ പാവങ്ങളെയും ഗതികെട്ടവരെയും സ്വന്തം കുടുംബമായി സ്വീകരിക്കുന്നതിലൂടെയാണ്. സഭയുടെ എല്ലാ സംഘടിതമായ ആതുരസേവനവും സന്യാസപ്രസ്ഥാനത്തിന്റെ പ്രചോദനഫലമാണ്.

### മൗനത്തോടുള്ള സ്നേഹം

ദൈവസ്നേഹത്തിന്റെ സാക്ഷാത്ക്കാരത്തിന് വിശാലമായ പശ്ചാത്തലമൊരുക്കിയത് ആഴമായ നിശബ്ദതയോടുള്ള ആഭിമുഖ്യമാണ്. വാക്കുകൾ ഉച്ചരിക്കാതെ, മിണ്ടാതിരിക്കുക എന്നതല്ല ഇവിടെ അർത്ഥം. അത് വളരെ ഉപരിപ്ലവമായ അർത്ഥമാണ്. സമൂഹത്തിന്റെ പ്രശാന്തമായ ആഴം പോലെ, മഞ്ഞണിഞ്ഞ ഗിരിശൃംഗങ്ങളുടെ അമേയമായ ശാന്തിപോലെ ആത്മാവിന്റെ ആഴങ്ങളും ഉയരങ്ങളും തിരിച്ചറിയുന്ന മൗനത്തെക്കുറിച്ചാണ് സൂചിപ്പിക്കുന്നത്.

### സന്യാസവും പ്രകൃതിസ്നേഹവും

ഇവിടെ നമ്മുടെ മുഖ്യ വിഷയമായ സന്യാസപ്രസ്ഥാനവും പരിസ്ഥിതിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ചിന്തിക്കാം. പരിസ്ഥിതിയെക്കുറിച്ചും അതിന്റെ ഭാഗധേയത്തെക്കുറിച്ചുമുള്ള അവബോധം ആഗോളതലത്തിൽ ഉണ്ടായിത്തുടങ്ങിയിട്ട് നാളേറെയായി. ഇരുപതാം നൂറ്റാണ്ടിന്റെ

അവസാനത്തെ മൂന്നുനാലു പതിറ്റാണ്ടുകളിലായി നാം കേട്ടു തുടങ്ങിയ ecological crisis ഇന്നും ലോകത്തിന്റെ സുപ്രധാന ചിന്താവിഷയങ്ങളി ലൊന്നാണ്. Climate change തുടങ്ങിയ ആഗോള പാരിസ്ഥിതിക പ്രശ്നങ്ങ ളെക്കുറിച്ച് നടക്കുന്ന ചർച്ചകൾ നാം കുറെയൊക്കെ ശ്രദ്ധിക്കുന്നുണ്ട്. മലങ്കരസഭ തന്നെ ഓഗസ്റ്റ് മാസത്തിലെ ഒരു ഞായറാഴ്ച പരിസ്ഥിതി ദിനമായി ആചരിക്കുന്നുണ്ടല്ലോ. ഈ പശ്ചാത്തലത്തിൽ സന്യാസവും പ്രകൃതിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ചിന്തിക്കുന്നത് പ്രസക്തമാ ണെന്ന് കരുതുന്നു. ദൈവത്തിന്റെ സൃഷ്ടിയായ പ്രകൃതിയോട് ബഹുമു ഖമായ ബന്ധമാണ് ചരിത്രപരമായി സന്യാസപ്രസ്ഥാനത്തിനുള്ളത്. ഏതാനും ചിലത് നോക്കാം.

## 1. പുതിയ മനുഷ്യത്വത്തിനു വേണ്ടി

ആദ്യ മനുഷ്യനായ ആദാം പാപം ചെയ്യുന്നതിനു മുമ്പുള്ള അവസ്ഥ യാണ് മനുഷ്യത്വത്തിന്റെ മാതൃകാവസ്ഥ എന്നാണ് ക്രിസ്തീയ പ്രബോ ധനം. അപ്പോൾ ആദാമിനുണ്ടായിരുന്ന (a) സമ്പൂർണ്ണമായ ദൈവസാന്നി ദ്ധ്യബോധവും (b) ദൈവത്തോടും പ്രകൃതിയോടുമുള്ള സുതാര്യമായ ബന്ധവും മനുഷ്യന് നഷ്ടപ്പെട്ടത് തിരിച്ചെടുക്കുകയാണ് സന്യാസജീ വിതം കൊണ്ട് ഉദ്ദേശിക്കുന്നത്. 'വിവാഹം കഴിക്കാതെയും വിവാഹത്തിന് കൊടുക്കാതെയും മാലാഖമാർക്ക് സദൃശ്യമായ ജീവിത'മാണ് (മത്താ. 22:30) ആത്മിക മാർഗ്ഗമായി ഇവിടെ കരുതുന്നത്. ഇതു സാധിക്കുന്നത് ക്രിസ്തുവിലൂടെയാണ്. മനുഷ്യസ്വഭാവത്തിന് ആദർശപൂർണ്ണമായ പുനർനിർവചനവും പുതിയൊരു ദർശനവും ക്രിസ്തുവിലൂടെ നമുക്കു ലഭിക്കുന്നു. 'ക്രിസ്തുവിലുള്ള അതേ ഭാവം തന്നെ' കൈവരിക്കാനാണ് സന്യാസി പ്രത്യേകമായി ശ്രമിക്കുന്നത്.

ആദാമിന്റെ അടുത്ത് പക്ഷിമൃഗാദികളും സകല ജീവികളും സ്നേ ഹപൂർവ്വം മുട്ടിയുരുമ്മി നിൽക്കുന്നു. എല്ലാറ്റിനും ആദാം സ്നേഹപൂർവ്വം പേരു കൊടുത്ത് പേരു ചൊല്ലി വിളിക്കുന്നു. ആദാമിനും ജീവജാലങ്ങൾ ക്കുമിടയിൽ മറയില്ല, ഭീതിയില്ല, അവിശ്വാസവും സംശയവുമില്ല. ആദാമും ഹവ്വായും ഒരു ജീവിയെയും ഭക്ഷണത്തിനായോ വിനോദത്തിനായോ കൊല്ലുന്നില്ല. "പച്ചസസ്യം മാത്രം അവർക്ക് ആഹാരമായി" ദൈവം നൽകി. എന്നാൽ ഉൽപ്പത്തി 9-ാം അദ്ധ്യായമാവുമ്പോൾ ഈ രംഗം പൂർണ്ണമായി മാറി. മനുഷ്യൻ മൃഗങ്ങളെ കൊന്നുതിന്നാൻ തുടങ്ങി. മൃഗങ്ങൾക്ക് അവനെ "ഭയവും നടുക്കവുമായി."

ഇപ്പോഴത്തെ പരിസ്ഥിതി പ്രശ്നത്തിന്റെ മൂലകാരണം ഇവിടെയാണ്. ഇത് സൃഷ്ടിയുടെ ആരംഭത്തിൽത്തന്നെ നാം കാണുന്നു. മനുഷ്യനെ ഭയപ്പെടുന്ന, മനുഷ്യഗന്ധമേറ്റാൽ ആക്രമാസക്തമായി പ്രതികരിക്കുന്ന

ജീവജാലങ്ങളെ അങ്ങനെയാക്കിത്തീർത്തത് മനുഷ്യന്റെ ആക്രമണവാസനയാണ്, അതായത് കൊല്ലാനും വലിച്ചുവാരിക്കൂട്ടാനുമുള്ള പ്രവണത (aggressive and acquistive drive) മനുഷ്യന്റെ അക്രമവും ആർജ്ജനവും ഉപഭോഗവുമാണ് ഇന്നും ആഗോള മനുഷ്യസംസ്ക്കാരത്തിനും ഭൂമിയിലെ ജീവനും ഭീഷണിയായി നിൽക്കുന്നത്.

ഏഴാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന നിനവേക്കാരനായ ഇസഹാക്ക് (Isaac the Syrian) എന്ന പിതാവ് ആദാമിന്റെ ശരീരഗന്ധത്തെക്കുറിച്ച് പറയുന്നുണ്ട്. ആദ്യമനുഷ്യന്റെ ശരീരത്തിൽ നിന്ന് പ്രസരിച്ച ഗന്ധത്തിന് സവിശേഷമായ സൗരഭ്യമുണ്ടായിരുന്നു. അതുകൊണ്ട് എല്ലാ ജീവികളും ഈ മണം പിടിച്ച് ആദാമിന്റെ അടുത്തേക്ക് വരുമായിരുന്നു. ഇതൊരുതരം ദിവ്യപരിമളമായിരുന്നു. ജീവികളെയെല്ലാം ഒരുമയോടെ നിൽക്കാൻ സഹായിക്കുന്ന സുഗന്ധം. പറുദീസായിൽ നിന്ന് പുറത്താക്കപ്പെട്ട ആദാമിന് ഈ സുഗന്ധം നഷ്ടപ്പെട്ടു. ആദാമിന്റെയും ഹവ്വായുടെയും ശരീരഗന്ധമേറ്റ ജീവികൾ ഭയന്നും നടുങ്ങിയും ഓടിയകന്നു. ആ ഗന്ധമാണ് ഇപ്പോൾ നമ്മുടെ ശരീരങ്ങൾക്കുള്ളത്. നമുക്കു തന്നെ അതിഷ്ടമല്ല. അതുകൊണ്ട് പലതരം പെർഫ്യൂമുകളും, പൗഡറുകളുമിട്ട് അതിനെ മറയ്ക്കാൻ നാം ശ്രമിക്കുന്നു. കാട്ടുമൃഗങ്ങൾ നമ്മുടെ സാമീപ്യമുണ്ടായാൽ സ്വരക്ഷയ്ക്കുവേണ്ടി ഓടിയകലുകയോ അല്ലെങ്കിൽ ആക്രമിക്കുകയോ ചെയ്യുന്നത് ഈ മനുഷ്യശരീരഗന്ധമേറ്റാണെന്നോർക്കണം. എന്തൊരു വ്യത്യാസമാണ് സംഭവിച്ചിരിക്കുന്നത്.

വിശുദ്ധരായി ജീവിച്ചവർ മരിച്ചാൽ അവരുടെ ശരീരത്തിൽ നിന്ന് സുഗന്ധം പുറപ്പെടുമെന്ന് റഷ്യക്കാർക്കിടയിൽ ഒരു ജനപ്രിയ പാരമ്പര്യമുണ്ട്. ദസ്തയേവിസ്കിയുടെ 'കാരമസോവ് സഹോദരന്മാർ' എന്ന നോവലിലെ ഉത്തമ സന്യാസിയായ ഫാദർ സോസിമയുടെ മരണസമയത്ത് ഇതിനെപ്പറ്റി ഒരു വിവാദം അസൂയക്കാരനായ മറ്റൊരു സന്യാസി ഉണ്ടാക്കുന്നുണ്ട്.

ജീവികളെ അകറ്റിക്കളയുന്ന മനുഷ്യഗന്ധത്തിനു പകരം സകല ജീവജാലങ്ങളെയും തന്നിലേക്കു അടുപ്പിക്കുന്ന ദിവ്യഗന്ധം ശരീരത്തിന് തിരിച്ചുകിട്ടാനുള്ള ശ്രമം ശരിയായ സന്യാസചിന്തയിൽ കാണാം. അക്രമം, ആർജ്ജനത്വര, അമിതമായ ഉപഭോഗം എന്നീ മൂന്നു കാര്യങ്ങളിലാണ് പുതിയ ബദൽ മാതൃക സൃഷ്ടിക്കാൻ സന്യാസപ്രസ്ഥാനം ശ്രമിച്ചിട്ടുള്ളത്. ഇതു മൂന്നും മനുഷ്യന്റെ ജന്മവാസനകളാണെന്നു സ്ഥാപിച്ച് അതിനെ ന്യായീകരിക്കുന്ന ധാരാളം സിദ്ധാന്തങ്ങൾ മനഃശാസ്ത്രത്തിലും സാമ്പത്തിക ശാസ്ത്രത്തിലും ആധുനിക സംസ്ക്കാരത്തിൽ പൊതുവെയും കാണാം. ഇതിനെതിരായി നിലകൊള്ളാൻ സാധാ

രണവ്യക്തികൾക്ക് കഴിവില്ല. അവിടെയാണ് ഇക്കാര്യങ്ങളിൽ സന്യാസ പ്രസ്ഥാനത്തിന്റെ ചുമതലയും പ്രസക്തിയും നാം അന്വേഷിക്കുന്നത്. Poverty, Chastity, Obedience എന്ന മൂന്നു അദ്ധ്യാത്മിക സാധനകൾ വികസിപ്പിച്ചത് ഈ മൂന്നു പരീക്ഷകളെ നേരിടാനാണ്. പുതിയ ആദാമായ ക്രിസ്തുവിലൂടെ ഈ മൂന്നു പരീക്ഷകളെയും നാം നേരിട്ട് പുതിയൊരു മനുഷ്യത്വത്തിന് രൂപം കൊടുക്കണം. അതിലൂടെ പുതിയൊരു സാമൂഹ്യ വ്യവസ്ഥയും ലോകവ്യവസ്ഥയും സൃഷ്ടിക്കണം. അത് ആത്മീയമായും പാരിസ്ഥിതികമായും ജീവനെ പരിപോഷിപ്പിക്കുന്ന ഒരു വ്യവസ്ഥയായിരിക്കണം എന്നാണ് നാം മനസ്സിലാക്കുന്നത്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ 'ക്രിസ്തുവിൽ പുതിയ സൃഷ്ടി' എന്ന് വി. പൗലൂസ് പറയുന്നതാണിത്.

## 2. സന്യാസവും മണ്ണുമായുള്ള ബന്ധം

നർസിയയിലെ വി. ബനഡിക്ടാണ് ആറാം നൂറ്റാണ്ടിൽ പാശ്ചാത്യ സന്യാസപ്രസ്ഥാനത്തിന്റെ ആദിപിതാവായി തീർന്നത്. അദ്ദേഹത്തിന്റെ പ്രസിദ്ധമായ റൂളിൽ എടുത്തു പറയുന്നത് *ora et labora* (pray and work) എന്ന തത്വമാണ്. പ്രാർത്ഥനയും പ്രയത്നവും. പ്രയത്നം പ്രധാനമായും മണ്ണിലാണ്. ആദാമിന്റെ വീഴ്ച മൂലമുണ്ടായ ശാപം മണ്ണിനും കിട്ടി. മണ്ണിൽ മുള്ളും പറക്കാരയും വളർന്നു. ഈ മണ്ണിനെ മനുഷ്യപ്രയത്നം കൊണ്ട് രൂപാന്തരപ്പെടുത്തുക. ഫലഭൂയിഷ്ഠമാക്കുക. നഷ്ടപ്പെട്ടു പോയ "പറുദീസ" (= garden) യുടെ മാതൃകയിലേക്ക് മാറ്റുക ഇതാണ് ലക്ഷ്യം. "നിന്റെ നെറ്റിയിലെ വിയർപ്പുകൊണ്ട് നീ ഭക്ഷണം കഴിക്കും" എന്ന ശാപത്തെ ഏറ്റുവാങ്ങി മനുഷ്യവർഗ്ഗത്തിനു വേണ്ടി അദ്ധ്വാനത്തെ അനുഗ്രഹമാക്കി മാറ്റുകയാണ് മണ്ണിൽ അദ്ധ്വാനിക്കുന്ന സന്യാസി. ഈ ആത്മീയ പ്രക്രിയയുടെ അനന്തരഫലമായി സന്യാസിയുടെ ആവശ്യം കഴിഞ്ഞ് ധാരാളം ഭക്ഷണസാധനങ്ങൾ മറ്റുള്ളവർക്കു വേണ്ടി ഉൽപാദിപ്പിക്കുവാൻ സാധിക്കുന്നു. ദാരിദ്ര്യവ്രതം സ്വീകരിക്കുന്ന സന്യാസി ലോകത്തിൽ നിന്ന് ദാരിദ്ര്യത്തെ ഉച്ചാടനം ചെയ്യാനാണ് സ്വപ്രയത്നത്തിലൂടെ ശ്രമിക്കുന്നത് എന്നത് ചിന്തനീയമാണ്.

പഴയ സന്യാസാശ്രമങ്ങൾ സമ്പന്നമായിത്തീർന്നതിന്റെ സാമ്പത്തിക രഹസ്യം വളരെ ലളിതമാണ്. സ്വന്തം ആവശ്യങ്ങളെ ഏറ്റവും ചുരുക്കി സമൂഹത്തിനു വേണ്ടിയും പൊതുനന്മയ്ക്കുവേണ്ടിയും എല്ലാവരും അദ്ധ്വാനിക്കുന്നു. അങ്ങനെയാവുമ്പോൾ അടിസ്ഥാനാവശ്യങ്ങൾ നിറവേറ്റാൻ നമുക്കാവശ്യമുള്ളതിലധികം ഉണ്ടാകുന്നു. വ്യക്തി സ്വന്തമായി ആർജ്ജിക്കുകയോ അമിതമായി ഉപയോഗിക്കുകയോ ചെയ്യാതെ പൊതുവിനുവേണ്ടി അദ്ധ്വാനിക്കുന്ന വ്യവസ്ഥയിൽ സമ്പത്ത് ഉണ്ടാകുന്നു. എല്ലാ

വർക്കുമായി അത് നീതിപൂർവ്വം പങ്കുവയ്ക്കുമ്പോൾ പട്ടിണിയും അനുബന്ധപ്രശ്നങ്ങളും ഇല്ലാതാകുന്നു. ബനഡിക്ടിൻ സന്യാസിയായിരുന്നു മഹാനായ ഗ്രിഗോറിയോസ് പാപ്പാ എന്ന പേരിൽ 7-ാം നൂറ്റാണ്ടിൽ പ്രസിദ്ധനായ പാശ്ചാത്യ സഭാദ്ധ്യക്ഷൻ. അദ്ദേഹത്തിന്റെ സ്വപ്നം യൂറോപ്പിനെ മുഴുവൻ ഒരു വലിയ ബനഡിക്ടയിൻ ആശ്രമ മാതൃകയിലേക്ക് മാറ്റുക എന്നതായിരുന്നു. യൂറോപ്പിലെ കൃഷി സമ്പ്രദായവും സാമ്പത്തികക്രമവും വിപ്ലവകരമായി മാറുവാൻ *ora et labora* എന്ന സന്യാസ തത്ത്വത്തിന് കഴിഞ്ഞു.

മൂന്നാം നൂറ്റാണ്ടിൽ സന്യാസപ്രസ്ഥാനം ആരംഭിച്ച ഈജിപ്തിലെ മരുഭൂമിയിൽ കോപ്റ്റിക് ഓർത്തഡോക്സ് സഭ ഇരുപതാം നൂറ്റാണ്ടിൽ പുനരുദ്ധരിച്ച സന്യാസാശ്രമങ്ങൾ അദ്ഭുതം സൃഷ്ടിച്ചിരിക്കുകയാണ്. ഒരു പുൽനാമ്പുപോലും വളരാത്ത വിശാലമായ മരുപ്പരപ്പിൽ, ഈ സന്യാസിമാർ ആരംഭിച്ച കൃഷികൾ വളരെ പ്രസിദ്ധമാണ്. അവിടെയും ഇതേ തത്വമാണ് ഉപയോഗിക്കുന്നത് (ചൈനയിലെ സോഷ്യലിസ്റ്റ് വിപ്ലവത്തിലും റഷ്യയിലെ കമ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ തുടക്കത്തിലും സന്യാസ സമൂഹ തത്വത്തിന്റെ ഈശ്വരനിരപേക്ഷമമായ മറ്റൊരു രൂപമാണ് ഉപയോഗിച്ചിരുന്നത്).

### 3. രൂപരഹിതമായ പ്രകൃതിയും ആത്മീയ സമരവും

പ്രകൃതിയോടുള്ള ബന്ധത്തിന്റെ മറ്റൊരു വശമാണ് മരുഭൂമിയിലെ ആദ്യകാല താപസന്മാരിൽ കണ്ടത്. സസ്യശ്യാമളവും ജീവിക്കാൻ സുഖപ്രദവുമായ ഗ്രാമങ്ങളും പട്ടണങ്ങളും ഉപേക്ഷിച്ചാണ് ഊഷരമായ ഭൂമിയിലേക്ക് അവർ ഓടിപ്പോയത്. ഇവിടെ പ്രകൃതി അതിന്റെ ഏറ്റവും അമൂർത്തമായ (abstract) ഭാവത്തിലാണ്. മരങ്ങളില്ല, ചെടികളില്ല, മഴയില്ല, വെള്ളമില്ല, സുകുമാര ദൃശ്യങ്ങളൊന്നുമില്ലാത്ത ശൂന്യസ്ഥലത്ത്, അതിരില്ലാത്ത മണൽപ്പരപ്പും അനന്തമായ ആകാശവും മാത്രം. ഇവിടെയാണ് സാത്താനുമായി വി. അന്തോണിയോസും മറ്റും പോരാട്ടം നടത്തിയത്. രൂപങ്ങളൊന്നുമില്ലാത്ത ശൂന്യതയിൽ നിന്നും തിന്മ അനേകം രൂപങ്ങളെടുത്തു വന്നാണ് താപസ്സരെ പരീക്ഷിക്കുന്നത്. തിന്മയ്ക്ക് കാതലൊന്നുമില്ലെന്നും അത് ഇല്ലായ്മയാണെന്നും തിരിച്ചറിയുന്ന സന്യാസിമാർ ആ മായാരൂപങ്ങളെയും അവ നൽകുന്ന മോഹനീയ വാഗ്ദാനങ്ങളെയും ദൈവത്തിന്റെ അപ്രമേയശക്തിയാൽ കീഴടക്കുന്നു. കർത്താവ് മരുഭൂമിയിൽ 40 ദിവസത്തെ ഉപവാസ പ്രാർത്ഥന നടത്തിയതിന്റെ മാതൃക പിൻപറ്റിയാണ് ഈ ആത്മീയപ്രയത്നം. എങ്കിലും ഏകാന്ത സമരത്തേക്കാൾ സമൂഹത്തിനുള്ളിലും സമൂഹത്തോട് കൂടിയുമുള്ള ആത്മീയ പ്രയത്നമാണ് സഭയ്ക്ക് കൂടുതൽ സ്വീകാര്യം എന്ന് വി. പക്കോമി

യോസ്, വി. ബസ്സേലിയോസ് തുടങ്ങിയവരും അവരെ പിൻതുടർന്ന് പിൽക്കാലത്ത് വി. ബനഡിക്റ്റും വ്യക്തമാക്കി.

### 4. പ്രകൃതിയും സൗന്ദര്യബോധവും

സന്യാസവും പ്രകൃതിയുമായുള്ള ബന്ധത്തിന്റെ വേറൊരു മുഖമാണ് പ്രകൃതി സൗന്ദര്യത്തെക്കുറിച്ചുള്ള അവബോധം. ഒത്തിരിയേറെ സന്യാസിമാർ പ്രകൃതിയിൽ തേടിയത് ശാന്തതയും നിശ്ശബ്ദതയും ഭംഗിയുമാണ്. സൃഷ്ടിയുടെ മഹത്വവും സൗന്ദര്യവും തങ്ങളുടെ ആത്മാവിലേക്ക് ആവാഹിച്ചവർ കവികളായിരുന്നു. അവരുടെ കവിത സങ്കീർത്തനങ്ങളായി, ദൈവസ്തുതികളായി, സ്തോത്രഗാനങ്ങളായി നമ്മുടെ ആരാധനയിലേക്ക് വന്നു. 'പാതിരാത്രിയിൽ ദൈവത്തിന്റെ അദ്ഭുതങ്ങളെയും അത്യുന്നതന്റെ ന്യായങ്ങളെയും കുറിച്ച് സ്തോത്രം ചെയ്‌വാൻ ദാവീദ് എഴുന്നേറ്റു. അവൻ ആകാശത്തിലേക്കു സൂക്ഷിച്ചു നോക്കി. ആകാശവിതാനത്തെയും പ്രകാശഗോളങ്ങളെയും അവയുടെ അയനത്തിന്റെ അഴകിനെയും കണ്ടു. ശാന്തിയും നിശ്ശബ്ദതയും കണ്ട് അദ്ഭുതം നിറഞ്ഞ് സ്തോത്രം ചെയ്തു." പ്രകൃതിയിലേക്ക് തിരിഞ്ഞ മിക്ക സന്യാസിമാർക്കും കെട്ടിടങ്ങളേക്കാൾ പ്രിയം തുറസ്സായ സ്ഥലങ്ങളായിരുന്നു. Nature is an open Bible എന്നാണ് അവർ പഠിപ്പിച്ചത്. അതായത് വി. വേദപുസ്തകത്തിലൂടെ നമുക്ക് ദിവ്യവെളിപാടുകൾ ലഭിക്കുന്നതുപോലെ സൃഷ്ടിയായ പ്രകൃതിയിലൂടെ സ്രഷ്ടാവായ ദൈവത്തിന്റെ അമേയ രഹസ്യങ്ങൾ താൻ നമുക്കു വെളിപ്പെടുത്തിത്തരുന്നു എന്നർത്ഥം. പ്രകൃതിയെ നിരന്തരം നിരീക്ഷിക്കുകയും, അതിന്റെ താളക്രമങ്ങളും ഋതുലയങ്ങളുമായി താദാത്മ്യം പ്രാപിക്കുകയും ചെയ്യുന്നവർ മഹത്തായ ഒരു ദിവ്യ ഗ്രന്ഥമാണ് തങ്ങൾക്കു മുമ്പിൽ തുറക്കുന്നത്.

ഏറ്റവും നല്ല സന്യാസി ഏറ്റവും നല്ല സൗന്ദര്യാരാധകൻ ആയിരിക്കും. മനുഷ്യശരീരത്തിന്റെ ക്ഷണികമായ രൂപവശ്യതകളിൽ ഒതുങ്ങുന്നതല്ല നമ്മുടെ ഈ സൗന്ദര്യ സങ്കൽപ്പം. ദൈവസൃഷ്ടിയായ പ്രപഞ്ചത്തിന്റെ സർവ്വാണുക്കളിലും സൂക്ഷ്മകണികകളുടെ അനന്തസംഗമങ്ങളിലും അനവരതം തെളിയുന്ന ജീവന്റെ പ്രകാശമാണ് സൗന്ദര്യം. തേഞ്ഞുമാഞ്ഞു പോകുന്ന ശാരീരികതയുടെ ലാസ്യനൃത്തങ്ങളിലും ഭോഗതൃഷ്ണകളിലുമല്ല ഈ സൗന്ദര്യത്തിന്റെ ഉൾക്കാമ്പ് എന്ന് ആദ്ധ്യാത്മിക ജീവിതത്തിൽ പരിണിതപ്രജ്ഞരായവർക്ക് അറിയാം. കോമളരൂപിയായിരുന്നില്ലെന്ന് പാരമ്പര്യം സാക്ഷിക്കുന്ന നസ്രായനായ യേശുവിന്റെ വാക്കുകൾക്ക് "ലാവണ്യ"മുണ്ടെന്നറിഞ്ഞ് അദ്ഭുതം കൂറാൻ സാധാരണക്കാർക്ക് പോലും കഴിഞ്ഞു (ലൂക്കോ. 4:22). പ്രകൃതിയുടെ മടിത്തട്ടിലും സമർപ്പിതമായ മനുഷ്യനന്മയുടെ 'ചില്ലിക്കാശിലും' കൊച്ചു

കുഞ്ഞുങ്ങളുടെയും കാട്ടുപൂക്കളുടെയും പുഞ്ചിരിയിലും നസ്രായൻ ദർശിച്ച സൗന്ദര്യമാണ് ലാവണ്യവാക്കുകളായി നിർഗമിച്ചത്. ഒന്നു നമുക്ക് വ്യക്തമാണ്. ശരീരത്തിന്റെ അദമ്യമായ അഭിലാഷങ്ങളിൽപ്പെട്ട് അലയുന്നവർക്ക് ഒരു വലിയ അളവുവരെ മോചനം നൽകാൻ പ്രകൃതി സൗന്ദര്യത്തിനു കഴിയും. സൃഷ്ടിയുടെ സൗന്ദര്യത്തിന്റെ വിശ്വവിശാലതകളെ മനുഷ്യശരീരത്തിലേക്കും അതിന്റെ മാത്രം മോഹങ്ങളിലേക്കും ഒതുക്കുന്ന തെറ്റായ പ്രവണതയെ ഫലപ്രദമായി തിരുത്താൻ നമ്മുടെ പ്രകൃതിസ്നേഹത്തിനു കഴിയും.

പ്രകൃതിയോടു ബന്ധപ്പെട്ടും, സൃഷ്ടിയുടെ മഹത്വം ആസ്വദിച്ചും അതിന്റെ നിഗൂഢതകളെക്കുറിച്ച് നിരന്തരം മനനം ചെയ്തും കഴിയുന്ന സന്യാസി ആത്മാവിന്റെ ആഴങ്ങളെ തിരയുന്ന വ്യക്തിയാണ്. കാടുകളിലും മലകളിലും വിജനതകളിലും പർണ്ണശാല കെട്ടുന്ന പാരമ്പര്യം അർത്ഥപൂർണ്ണമാണ്. മനുഷ്യനും പ്രകൃതിയും തമ്മിൽ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ജൈവബന്ധത്തെ പുനരുദ്ധരിക്കാനുള്ള ശ്രമമാണ് സന്യാസാശ്രമങ്ങൾ നടത്തുന്നത്, അല്ലെങ്കിൽ നടത്തേണ്ടത്.

ഒരു ഐറീഷ് ഡൊമിനിക്കൻ സന്യാസിവൈദികനായ Donagh O''Shea എഴുതിയ Nothing for the Journey : Meditations on Time and Place എന്ന പുസ്തകം എനിക്ക് വളരെ പ്രിയമാണ്. പുരാതന ഐറീഷ് സന്യാസികളുടെ നിരന്തരപ്രയാണം എന്ന തത്വത്തെ സ്വന്തം ജീവിതത്തിൽ പരീക്ഷിച്ചു നോക്കിയതിനെക്കുറിച്ചാണ് അദ്ദേഹം പറയുന്നത്. യാത്രയ്ക്ക് വലിയ സന്നാഹങ്ങൾ ഒന്നുമെടുക്കാതെ (മത്താ. 10:9-10) ഒരു ചെറിയ മോപ്പഡിൽ അദ്ദേഹം അനേകം ആഴ്ചകൾ തുറസ്സായ പ്രകൃതിയിൽ അലഞ്ഞുതിരിഞ്ഞു. ഈ നാടോടി ജീവിതത്തിൽ തനിക്കു ലഭിച്ച ചിന്തകളാണ് പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. ഒരിടത്ത് ഇങ്ങനെ പറയുന്നു.

"Someone said once that Christianity is a very indoor religion. That is strange when you consider that Jesus lived with the mountains, the sea and the desert, and claimed that he had nowhere to lay is head" (p. 41., Dominican Publications, 1990).

അറ്റ്ലാന്റിക് സമുദ്രത്തിനടുത്ത് വിജനമായ ഒരു നദിക്കരയിൽ ഒരു കൂടാരം കെട്ടി താമസിച്ച രാത്രിയെക്കുറിച്ച് അദ്ദേഹം എഴുതി: "Everything becomes its own essence at midnight. Only the deepest movements continue - the heart beat, the stream's flow and the eternal birth movement of the sea."

നാം നനച്ചു വളർത്തുന്ന കൃഷിത്തോട്ടവും വീട്ടുമുറ്റത്ത് സൃഷ്ടിക്കുന്ന

പൂന്തോട്ടവും അർത്ഥത്തിൽ ഒന്നുതന്നെയാണ്. എങ്കിലും ആശ്രമങ്ങളുടെ നാലുകെട്ടിനകത്ത് വളർത്തുന്ന പൂന്തോട്ടം പ്രകൃതി സൗന്ദര്യത്തിന്റെ നിദർശനമായി, നഷ്ടപ്പെട്ട പറുദീസ (garden) യുടെ ഗൃഹാതുരത്വമായി, ശാപവിമുക്തമായിത്തീർന്ന് അനുഗ്രഹീതമായി, ദൈവരാജ്യത്തിന്റെ സ്വഭാവം കൈവരിക്കുന്നു. ഭൂമിയുടെ യുഗാന്ത്യ ദർശനമായി നിലകൊള്ളുന്നു. ശലോമോന്റെ ഉത്തമഗീതത്തിൽ പരാമർശിക്കുന്ന "അടച്ചുപൂട്ടിയ തോട്ടം" അഥവാ രഹസ്യ ഉദ്യാനം (enclosed garden) പരിശുദ്ധ കന്യകയുടെ കന്യകാത്വത്തിന്റെ പ്രതീകമായും അങ്ങനെ സന്യാസ വ്രതശുദ്ധിയുടെ അടയാളമായും വ്യാഖ്യാനിക്കപ്പെട്ടു. ഉദ്യാനമദ്ധ്യത്തിൽ ഉയരുന്ന ജലധാര, മുദ്രയിട്ടിരിക്കുന്ന കന്യകാഗർഭത്തിൽ നിന്നുയർന്ന ജീവന്റെ ഉറവയായ ക്രിസ്തു തന്നെ (ഉത്തമഗീതം 4:12) പ്രകൃതിയും, പൂന്തോട്ടവും, സന്യാസിയും, സൗന്ദര്യവുമെല്ലാം അർത്ഥപൂർണ്ണമായ ഒരു ആദ്ധ്യാത്മിക ദർശനത്തിന്റെ ചരടിൽ കോർത്തിണക്കപ്പെടുന്നു.

*(സന്യാസാശ്രമങ്ങളുടെ വാർഷിക സമ്മേളനത്തിൽ ചെയ്ത പ്രസംഗം. പുതുപ്പാടി സെന്റ് പോൾസ് ആശ്രമം, ഓഗസ്റ്റ് 2007)*

# 02



## മനുഷ്യനെ തൊട്ടുരുമ്മുന്ന പ്രകൃതി

അപ്രസക്തമായ ഒരു പ്രശ്നമാണിത് എന്ന് ചിലർക്ക് തോന്നാം. ശരിയാണ്. യാഥാർത്ഥ്യബോധത്തോടെ ചിന്തിക്കുന്നവർക്ക്, മനുഷ്യവ്യക്തികൾ തമ്മിലും സമൂഹങ്ങൾ തമ്മിലുമുള്ള അനുരഞ്ജനം മാത്രമാണ് നാം പരിഗണിക്കേണ്ടത് എന്ന് ബോദ്ധ്യമാണ്. നമ്മുടെ സമൂഹത്തിലും ഇടവകകളിലും, കുടുംബങ്ങളിലും, അനുരഞ്ജനം പ്രാവർത്തികമാക്കാതെ എങ്ങനെയാണ് നാം ആഗോളതലത്തിലും, പ്രാപഞ്ചികതലത്തിലും, സമാധാനത്തെക്കുറിച്ച് സംസാരിക്കുന്നത്? ചോദ്യത്തിൽ വളരെ കഴമ്പുണ്ടെങ്കിലും, ഒരേസമയം ഇവയെക്കുറിച്ചെല്ലാം ചിന്തിക്കേണ്ടിയിരിക്കുന്നു.

കഴിഞ്ഞ ദിവസം ഒരു വാർത്ത വായിക്കുകയുണ്ടായി. 30 മില്യൻ (300 ലക്ഷം) വർഷം പഴക്ക

മുള്ള നിഷ്ക്രിയമായിരുന്ന ഒരു ബാക്റ്റീരിയത്തെ ഒരു ശാസ്ത്രജ്ഞൻ ഉണർത്തിയെടുത്തുവെന്ന്. ഇത് ശരിയാണെങ്കിൽ ജീവന്റെ തുടർച്ചയെ സംബന്ധിച്ച് പല ധാരണകളും തിരുത്തിയെഴുതേണ്ടിവരും. ഇതുവരെ നമുക്കറിയാൻ പാടില്ലാതിരുന്ന പലതരം രോഗാണുക്കളും ജൈവരൂപ ങ്ങളും ഭൂമിയിൽ പ്രത്യക്ഷപ്പെട്ടേക്കാം. എയ്ഡ്സ് രോഗത്തിന്റെ വരവിനു മുമ്പ് ലോകാരോഗ്യ സംഘടന ആവർത്തിച്ചു പറഞ്ഞുകൊണ്ടിരുന്നത് ലോകത്തിലെ എല്ലാ പകർച്ചവ്യാധികളെയും ആധുനികശാസ്ത്രം ഉന്മൂ ലനം ചെയ്തുവെന്നാണ്. വസൂരി, മലേറിയ തുടങ്ങിയ രോഗങ്ങൾക്ക് ഇന്നുള്ള പ്രതിവിധികളെ അതിജീവിക്കാൻ കഴിയുന്ന പുതിയ രോഗ ാണുക്കൾ ഉണ്ടായേക്കാം. ലക്ഷോപലക്ഷമുള്ള അതിസൂക്ഷ്മജീവി കളെക്കുറിച്ചും അവയ്ക്കു നമ്മുടെ ലോകത്തിലുള്ള സ്ഥാനത്തെക്കുറി ച്ചുമൊന്നും നമുക്ക് ഇന്നും കാര്യമായ അറിവില്ല.

ദൈവത്തിന്റെ സൃഷ്ടിയെക്കുറിച്ച് പുതിയൊരു ബോധം ഇന്ന് ലോക മാസകലം വ്യാപിച്ചിട്ടുണ്ട്. പരിസ്ഥിതിബോധം ഇന്ന് എല്ലാ പ്രസ്ഥാന ങ്ങളെയും, ചിന്താധാരകളെയും സ്വാധീനിക്കുന്നു. മനുഷ്യ പുരോഗതി യുടെ ഫലമായി ഭൂമിയിലും കടലിലും അന്തരീക്ഷത്തിലുമുണ്ടായിരി ക്കുന്ന മാറ്റങ്ങൾ മനുഷ്യജീവനെ മാത്രമല്ല എല്ലാ ജീവജാലങ്ങളെയും ഭൂമുഖത്തു നിന്നും തുടച്ചു മാറ്റിയേക്കാം എന്ന ഭയം വികസിത രാഷ്ട്രങ്ങ ളിലും, ദരിദ്രരാജ്യങ്ങളിലും ഒരുപോലെ ഉണ്ടായിട്ടുണ്ട്.

പരിസ്ഥിതിയെക്കുറിച്ചുള്ള പഠനങ്ങളും, ചിന്തകളും ചൂണ്ടിക്കാണി ക്കുന്ന ഒരു പ്രധാന വസ്തുത മനുഷ്യവർഗ്ഗത്തിനു മറ്റുള്ള ജീവികളിൽ നിന്നും ചെടികളിൽ നിന്നും ഒറ്റപ്പെട്ട് സ്വതന്ത്രമായ ജീവിതം നയിക്കുവാൻ സാധ്യമല്ല എന്നതാണ്. ജന്തുസസ്യാദികളോട് ആഴമായ ബന്ധം പുലർ ത്തി അവയെക്കൂടി ഉൾക്കൊള്ളുന്ന ഒരു മനുഷ്യരാശിക്കേ ഇനി നില നിൽപ്പുള്ളു എന്ന വസ്തുത ഇന്ന് പൊതുവേ മനസ്സിലാക്കി വരികയാണ്. ഇത് ഒരു പുതിയ ചിന്തയൊന്നുമല്ല. മനുഷ്യവർഗ്ഗം ഈ നൂറ്റാണ്ടിൽ നേടിയ വൻ ശാസ്ത്ര സാങ്കേതിക പുരോഗതിക്കു മുമ്പേ, നൂറ്റാണ്ടു കൾക്കു മുമ്പേ മനുഷ്യന് അറിയാമായിരുന്ന കാര്യമാണിത്.

ഉൽപത്തി പുസ്തകത്തിൽ ആദമും ഹവ്വയും ദൈവവുമായും പ്രകൃ തിയുമായും സമ്പൂർണ്ണ സൗഹൃദത്തിലാണ് കഴിഞ്ഞതെന്ന് നാം വായി ക്കുന്നു. അന്നു മനുഷ്യൻ സസ്യഭുക്കായിരുന്നു (Vegetarian). ഭൂമിയിലെ പച്ച സസ്യമൊക്കെയും അവർക്ക് ആഹാരമായിരുന്നു. കൊല്ലും കൊല യുമില്ല. ഇത് പാപം ചെയ്യുന്നതിനു മുമ്പുള്ള അവസ്ഥ. എന്നാൽ ഉൽ പത്തി പുസ്തകം 9-ാം അദ്ധ്യായത്തിൽ ജലപ്രളയത്തിനു ശേഷമുള്ള മനുഷ്യവർഗ്ഗത്തെക്കുറിച്ച് പറയുന്നത് ശ്രദ്ധേയമാണ് (9:1-3). ഇതാണ്

നമ്മുടെ ലോകത്തിന് സംഭവിച്ചത്. ആദാമിനെയും, ഹവ്വായെയും തൊട്ടുരുമ്മി നടന്ന മൃഗങ്ങൾ, അവരിട്ട പേരുകൾ വിളിക്കുന്നത് കേട്ടാൽ ഓടിയെത്തുന്ന മൃഗങ്ങൾ, മനുഷ്യനെ ഭയപ്പെടുന്നു. ഓടിയൊളിക്കുന്നു. നേരിട്ടു വന്നാൽ ആക്രമിക്കാനൊരുമ്പെടുന്നു.

മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ഈ ശത്രുതയുടെ ആരംഭം മനുഷ്യനിൽ നിന്നാണ്. ആദാമും ഹവ്വായും തമ്മിൽ വാഗ്വാദം, വഴക്ക്. നീയാണ് എനിക്ക് പഴം തന്നത് എന്ന് ഒരാൾ. നീ എന്തിന് വാങ്ങിയെന്ന് മറ്റൊരാൾ. കായേൻ സ്വന്തം സഹോദരന്റെ രക്തം ചീന്തി, ദൈവത്തിന്റെ ശാപവും സംരക്ഷണ മുദ്രയും വാങ്ങി ഭൂമിയിൽ അലഞ്ഞു നടന്നു.

ഇന്നുണ്ടായിരിക്കുന്ന പരിസ്ഥിതി പ്രതിസന്ധിയുടെ യഥാർത്ഥ കാരണം കിടക്കുന്നത് മനുഷ്യരിലും അവരുടെ പരസ്പര ബന്ധത്തിന്റെ പ്രശ്നങ്ങളിലുമാണ്. മനുഷ്യബന്ധങ്ങൾ ശരിയാകുമ്പോൾ പ്രകൃതിയുമായുള്ള ബന്ധം ശരിയാകും. അത് തിരിച്ചുമാകാം. പ്രകൃതിയുമായുള്ള ബന്ധം ശരിയാകുന്നതിന്റെ ഫലമായി മനുഷ്യബന്ധങ്ങൾ ചിലപ്പോഴൊക്കെ ശരിയാകും. കാർ സ്റ്റാർട്ട് ചെയ്ത് കഴിഞ്ഞാണല്ലോ അതിന്റെ ചക്രങ്ങൾ ഉരുളുക. ചിലപ്പോൾ സ്റ്റാർട്ട് ആക്കാൻ വണ്ടിയുടെ ചക്രങ്ങൾ ഉരുട്ടി സ്റ്റാർട്ട് ആക്കുന്നു. എന്നു പറഞ്ഞതുപോലെ പ്രകൃതിയോടുള്ള നഷ്ടപ്പെട്ട സൗഹൃദവും, കരുതലും ആർദ്രതയും, നാം വീണ്ടെടുത്താൽ മനുഷ്യമനസ്സുകളെ ബന്ധപ്പെടുത്താനും അതുമൂലം മാനുഷിക ബന്ധങ്ങൾ ശരിയാക്കാനും കഴിയും.

ഇന്ന് ഇക്കോളജിയുമായി ബന്ധപ്പെടുത്തി പുതിയ ദൈവശാസ്ത്ര ചിന്തകൾ ധാരാളം മുളച്ചു വരുന്നുണ്ട്. Eco-theology, Eco-Spirituality, Eco-feminism തുടങ്ങിയ പദങ്ങൾ പാശ്ചാത്യ ദൈവശാസ്ത്ര ചിന്തയിൽ സുപരിചിതങ്ങളാണ്. ബിസിനസ് രംഗത്തും വ്യവസായോൽപാദനരംഗത്തും ഈ വാക്ക് മാർക്കറ്റിംഗിനു വേണ്ടി ഉപയോഗിക്കുന്നു. ഒരു പുതിയ കാറിനെയോ കമ്പ്യൂട്ടറിനെയോ, Eco friendly എന്ന ലേബലിൽ വിറ്റഴിക്കാൻ എളുപ്പമാണ്. കാറിൽ നിന്നും വിഷലിപ്തമായ പുക വരുകയില്ലെന്നോ, വലിയ ശബ്ദം ഉണ്ടാവുകയില്ലെന്നോ, കമ്പ്യൂട്ടർ സ്ക്രീനിൽ നിന്ന് radiation ഉണ്ടാവുകയില്ലെന്നോ ആയിരിക്കാം അതിന്റെ അർത്ഥം. ഇനി ഒരു പക്ഷേ Eco-burial എന്നോ Eco-wedding എന്നോ ഒക്കെ പ്രയോഗങ്ങൾ വന്നേക്കാം. പ്ലാസ്റ്റിക് പൂക്കളും കൃത്രിമങ്ങളും ഒഴിവാക്കുന്നതായിരിക്കും ഒരുപക്ഷേ അത്തരം കർമ്മങ്ങൾ!

ഇന്നത്തെ പരിസ്ഥിതി പ്രസ്ഥാനത്തിൽ ക്രിസ്ത്യാനികളായ നമുക്ക് എന്തെങ്കിലു പങ്കുണ്ടോ എന്ന് ചിന്തിക്കേണ്ടതാണ്. ദൈവത്തിന്റെ സാദൃശ്യം മനുഷ്യനിൽ ഉണ്ടെന്നുള്ളതാണല്ലോ ക്രിസ്തീയ ദൈവ

ശാസ്ത്രത്തിന്റെ അടിസ്ഥാന തത്വങ്ങളിലൊന്ന്. ഈ സാദൃശ്യം എല്ലാ മനുഷ്യരിലുമുണ്ടോ? എല്ലാ മതങ്ങളിൽപ്പെട്ടവർക്കുമുണ്ടോ? മതമില്ലാത്ത വർക്കുണ്ടോ? ഉത്തരം പറയാൻ നാം അല്പമൊന്ന് മടിച്ചേക്കും. തെക്കെ അമേരിക്കയിലെ ആദിവാസികളായ ഇൻഡ്യാക്കാർക്ക് ആത്മാവുണ്ടോ എന്നറിയാൻ വേദശാസ്ത്രജ്ഞന്മാരുടെയും, വക്കീലന്മാരുടെയും ഒരു കമ്മീഷനെ നിയമിച്ച ചരിത്രം സ്പെയിൻകാരുടെ ചരിത്രത്തിലുണ്ട്. 16–ാം നൂറ്റാണ്ടിൽ ഇൻഡ്യയിലും സ്ഥിതി വ്യത്യസ്തമായിരുന്നില്ല. പറയർക്കും പുലയർക്കും മറ്റു താണവരെന്ന് കരുതപ്പെട്ടിരുന്ന ജാതികൾക്കും ആത്മാവുണ്ടോ എന്ന കാര്യത്തിൽ ആഢ്യ ബ്രാഹ്മണർക്ക് സംശയമുണ്ടായിരുന്നു. അവരെ അനുകരിച്ച് സുറിയാനി ക്രിസ്ത്യാനികളും ആ സംശയം പ്രകടിപ്പിക്കുകയുണ്ടായി. ദൈവസാദൃശ്യം എപ്പോഴും അധീശവർഗ്ഗത്തിന്റെ കുത്തകാവകാശമായിട്ട് തീർന്ന ഒരു ചരിത്രം പാശ്ചാത്യ രാജ്യങ്ങൾക്കുണ്ട്. അതായത് സ്ത്രീ ദൈവസാദൃശ്യത്തിലല്ല പുരുഷനാണ് യഥാർത്ഥ ദൈവസാദൃശ്യം വഹിക്കുന്നവൻ. മാത്രമല്ല, പുരുഷന്മാരിൽ തന്നെ ചില പ്രത്യേക വിഭാഗത്തിൽപ്പെട്ടവർ, ഉദാഹരണമായി യൂറോപ്യൻ വർഗ്ഗത്തിലുള്ള വെള്ളക്കാരായ പുരുഷന്മാർ മറ്റ് വർഗ്ഗത്തിൽപ്പെട്ടവരേക്കാൾ കൂടുതലായി ദൈവസാദൃശ്യമുള്ളവരാണ്. കുറെ കഴിഞ്ഞപ്പോൾ ഹിറ്റ്ലറെപ്പോലെയുള്ളവർ പറഞ്ഞു, യൂറോപ്യൻ വർഗ്ഗത്തിൽ തന്നെ ജർമ്മൻകാരാണ് കൂടുതൽ ഉയർന്നവർ. ഇങ്ങനെയുള്ള ഒരു വർഗ്ഗം ഒഴിച്ച് മറ്റു വർഗ്ഗങ്ങളെയെല്ലാം ചുട്ടെരിക്കാൻ ഒരുമ്പെട്ട നാറ്റ്സി ചിന്ത വരെയെത്തി ദൈവസാദൃശ്യത്തിന്റെ ദൈവശാസ്ത്രം മറുവശത്ത്. സ്ത്രീകളിൽ ദൈവസാദൃശ്യമില്ലെന്നും ഉണ്ടെങ്കിൽതന്നെ അത് പുരുഷനിലൂടെ ലഭിച്ചതാണെന്നും മറ്റുമുള്ള വികല ധാരണകൾക്കെതിരായി ഇന്ന് സ്ത്രീകൾ ശബ്ദമുയർത്തുന്നു. സമ്പൂർണ്ണ സമത്വവും, സമാവകാശവും, ജോലിയുടെ സ്ഥാനത്തിലും മാത്രമല്ല, പട്ടത്തിലും ആത്മീയസ്ഥാനങ്ങളിലും ചില സ്ത്രീകൾ അവകാശപ്പെടുന്നു. നമ്മുടെ സമൂഹവും സഭയും ഇതേക്കുറിച്ച് എങ്ങനെ ചിന്തിക്കുന്നു?

ഇനിയും മനുഷ്യവർഗ്ഗത്തിനുള്ളിൽ നിന്ന് വിട്ട് മറ്റു ജീവികളും, മനുഷ്യനും തമ്മിലുള്ള ബന്ധമെടുക്കാം. ദൈവം തന്റെ സ്നേഹത്തിൽ നിന്നും ഇച്ഛയിൽ നിന്നുമാണ് സകലത്തെയും സൃഷ്ടിച്ചതെന്ന് ഓർത്തഡോക്സ് പാരമ്പര്യം പഠിപ്പിക്കുന്നു. എങ്കിൽ സകലത്തിലും, സകല ജീവജാലങ്ങളിലും, അചേതന വസ്തുക്കളിലും ദൈവസ്നേഹത്തിന്റെയും ഇച്ഛയുടെയും ദിവ്യമായ മുദ്ര പതിഞ്ഞിട്ടുണ്ടെന്ന് വേണം മനസ്സിലാക്കാൻ. ഈ മുദ്രയും മനുഷ്യനിൽ നൽകിയ ദൈവസാദൃശ്യവും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോ?

മനുഷ്യന് ദൈവം നൽകിയ സാദൃശ്യബോധത്തെ സ്വാർത്ഥ താൽപര്യ

ത്തോടെ മനുഷ്യൻ ഉപയോഗിച്ചതിന്റെ ഫലമായിട്ടാണ് പരിസ്ഥിതി പ്രശ്നം ഉണ്ടായതെന്ന് ചില ചിന്തകന്മാർ കരുതുന്നു. ലോകത്തിലുള്ള തെല്ലാം മനുഷ്യന്റെ സുഖത്തിനും സൗകര്യത്തിനും വേണ്ടിയാണെന്നും അതുകൊണ്ട് അതിനെയെല്ലാം കൊല്ലാനും തിന്നാനും മനുഷ്യനു സ്വാത ന്ത്ര്യമുണ്ടെന്നും പൊതുവേ ചിന്തയുണ്ട്. ദൈവസാദൃശ്യത്തിന്റെ ഗുണ മായ സ്വാതന്ത്ര്യം ഇങ്ങനെ വിനിയോഗിക്കാമോ എന്നത് നമ്മെ സംബ ന്ധിച്ച് ഒരു പ്രധാന പ്രശ്നമാണ്. ഇന്ന് വനങ്ങൾ നശിപ്പിക്കുന്നതും വന്യ മൃഗങ്ങളെ കൊന്നൊടുക്കുന്നതും വായുവിനെയും വെള്ളത്തെയും വിഷ ലിപ്തമാക്കുന്നതും സ്വാതന്ത്ര്യമുള്ള മനുഷ്യനാണ്. തന്റെ സ്വന്തം സുഖം നേടുന്ന മനുഷ്യൻ ദൈവത്തിന്റെ സൃഷ്ടിയെ നശിപ്പിക്കുന്നു. അവസാനം സ്വയം നശിക്കയും ചെയ്യുന്നു.

അതുകൊണ്ട് ദൈവസൃഷ്ടിയോട് ബഹുമാനം കാണിക്കാൻ നാം പഠിക്കേണ്ടിയിരിക്കുന്നു. സകലത്തിലും ദൈവസ്നേഹത്തിന്റെ മുദ്ര പതി ഞ്ഞിരിക്കുന്നു. ഏതെങ്കിലും ഒരു ജീവിയുടെ മാത്രം ഉപയോഗത്തിനാ യിട്ടല്ല ദൈവം സകലത്തേയും സൃഷ്ടിച്ചത്. നമുക്ക് ഇപ്പോൾ പൂർണ്ണ മായി മനസ്സിലാക്കാൻ കഴിയാത്ത ആത്യന്തിക ലക്ഷ്യം ദൈവത്തിന് തന്റെ സൃഷ്ടിയെക്കുറിച്ചുണ്ട്.

ലളിതമായ ജീവിതശൈലിയാണ് പരിസ്ഥിതി പ്രതിസന്ധിക്ക് പരി ഹാരമായി പലരും നിർദ്ദേശിക്കുന്നത്. മനുഷ്യർ അവരുടെ ഉപഭോഗം കുറയ്ക്കുകയും അത്യാവശ്യമില്ലാതെ മറ്റു സൃഷ്ടികളെ നശിപ്പിക്കാതി രിക്കുകയും ചെയ്യണം. ക്രിസ്തീയ സന്യാസപ്രസ്ഥാനത്തിലും മറ്റും ഒരു കാലത്ത് അതിശക്തമായ ആദർശമായിരുന്നു ഈ ലളിതജീവിതം. ഇന്നത്തെ വ്യാവസായിക സംസ്കാരം എപ്പോഴും പുതിയ ഉപഭോഗവ സ്തുക്കളെ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു. മനുഷ്യന് മാന്യമായി ജീവി ക്കാൻ ഇതെല്ലാം ആവശ്യമുണ്ടോ എന്ന ചോദ്യം ആരും ചോദിക്കുന്നില്ല. മനുഷ്യജീവനെ സംരക്ഷിക്കുന്നതിന് വേണ്ടിയാണ് എന്ന കാരണം പറഞ്ഞ് ഇന്നു നാം ചെയ്യുന്ന പല സംഗതികളും ജീവനെ നശിപ്പിക്കാ നാണ് ഇടയാക്കുന്നത്. സ്വാഭാവികമായി സംയമനം പാലിക്കാനും ലളി തമായ ജീവിതം നയിക്കാനും മനുഷ്യരാശിക്കു കഴിഞ്ഞില്ലെങ്കിൽ ഒരു പക്ഷേ, ആഗോള കാലാവസ്ഥയിൽ വരുന്ന ഗുരുതരമായ മാറ്റമോ മറ്റ് വൻ അത്യാഹിതങ്ങളോ മൂലം മനുഷ്യവർഗ്ഗത്തിൽ ഒരു നല്ല പങ്ക് നശി ക്കയും ബാക്കിയുള്ളവർ ഒരു നല്ല പാഠം പഠിക്കുകയും ചെയ്തേക്കാം.

യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം 'സ്വർഗ്ഗത്തെയും ഭൂമിയേയും, ആത്മാവിനെയും ശരീരത്തെയും സ്വജാതിയേയും വിജാതിയേയും തമ്മിൽ ഒന്നാക്കുന്നതാണ്' എന്ന് നമ്മുടെ വിശുദ്ധ കുർബാന തക്സാ

യിൽ പറയുന്നു. നാം വിശ്വസിക്കുകയും ഏറ്റുപറയുകയും ചെയ്യുന്നു. മനുഷ്യർ തമ്മിലും മനുഷ്യരും മറ്റു സൃഷ്ടികളും തമ്മിലും ഉണ്ടാകേണ്ട അനുരഞ്ജനത്തിന്റെ അടിസ്ഥാനം കർത്താവിന്റെ മനുഷ്യാവതാരമാണ്. കർത്താവിൽ മനുഷ്യസ്വഭാവവും ദൈവസ്വഭാവവും അവിഭാജ്യമായി, അസങ്കലിതമായി ഒന്നായിരിക്കുന്നു എന്ന് നാം വിശ്വസിക്കുന്നെങ്കിൽ, പരിസ്ഥിതി പ്രശ്നങ്ങളും മനുഷ്യസമൂഹങ്ങൾ തമ്മിലുള്ള അനുരഞ്ജനത്തിന്റെ പ്രശ്നങ്ങളും നമ്മുടെ ഗാഢമായ ചിന്തയ്ക്ക് വിഷയമാകേണ്ടതാണ്.

03



# ഭൂമിയുടെ വേദന: മനുഷ്യന്റെയും

പരിസ്ഥിതിയെക്കുറിച്ച് നമുക്കുണ്ടായിരിക്കുന്ന നവബോധം ദൈവത്തിന്റെ സൃഷ്ടിയെക്കുറിച്ചുള്ള അവബോധമാണ്. ഇരുപതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ ആരംഭിച്ച ഈ ബോധോദയം ഇനി മായ്ച്ചു കളയാനാവാത്തവിധം മനുഷ്യരാശിയുടെ ചിന്തയിലും ലോകവീക്ഷണത്തിലും വേരൂന്നിക്കഴിഞ്ഞു. ക്രിസ്തീയ സഭകളുടെ ഔദ്യോഗിക വൃത്തങ്ങൾക്കു പുറത്താണ് പരിസ്ഥിതി ചിന്തയും പാരിസ്ഥിതിക നയങ്ങളും ആദ്യം രൂപപ്പെട്ടത്. പക്ഷേ, ഇപ്പോൾ ക്രിസ്തീയ സഭകളും ലോക കൗൺസിൽ (WCC) പോലെയുള്ള ആഗോള എക്യുമെനിക്കൽ സംഘടനകളും ഈ വീക്ഷണത്തിൽ ഗൗരവമായ ശ്രദ്ധ പതിപ്പിച്ചു തുടങ്ങിയിട്ടുണ്ട്.

മനുഷ്യവർഗ്ഗത്തിന്റെ തുടക്കം മുതൽ പ്രകൃതിയുമായുള്ള ജീവജാലങ്ങളുടെ ആഴമായ ബന്ധത്തെക്കുറിച്ച് വിവേകമുള്ള മനുഷ്യർക്ക് ഉൾബോധമുണ്ടായിരുന്നു. എന്നാൽ ശാസ്ത്ര – സാങ്കേതിക സംസ്ക്കാരത്തിന്റെ ഉജ്ജ്വല നേട്ടങ്ങളുടെ നിറുകയിലാണ് പരിസ്ഥിതി ഒരു പ്രശ്നമായും പ്രതിസന്ധിയായും നമുക്ക് മുമ്പിൽ അവതരിച്ചത്. അപ്പോൾ മുതൽ നമ്മുടെ ചിന്തകൾ സ്വാവബോധം പ്രാപിക്കുകയും മനുഷ്യനും പ്രകൃതിയും മറ്റു ജീവജാലങ്ങളും തമ്മിലുള്ള സങ്കീർണ്ണമായ ബന്ധങ്ങളെക്കുറിച്ച് വിശകലനങ്ങളും പഠനങ്ങളും മനനങ്ങളും അതിസമൃദ്ധമായി ഉരുത്തിരിയുകയും ചെയ്തു.

അമ്മയും കുഞ്ഞും തമ്മിലുള്ള ബന്ധത്തോട് ഇതിനെ ഉപമിക്കാമെന്നു തോന്നുന്നു. അമ്മയുടെ ശരീരത്തിന്റെ ഭാഗമായി, അമ്മയുടെ രക്തവും പ്രാണനും ജീവനും ഉൾക്കൊണ്ടാണ് ശിശു വളർന്നു തുടങ്ങുന്നത്. ജനനത്തിനു ശേഷവും വളരെ വർഷങ്ങളോളം അമ്മയും താനും തമ്മിലുള്ള ബന്ധത്തെ ബോധപൂർവ്വം തിരിച്ചറിയാനോ വിശദീകരിക്കാനോ കുട്ടിക്ക് സാദ്ധ്യമല്ല. അമ്മയുടെ സ്നേഹവും സംരക്ഷണവും കരുതലും ആവോളം അനുഭവിക്കുന്ന കുട്ടി ഒരിക്കലും അവയ്ക്കപ്പുറത്തേക്ക് ചിന്തിക്കുന്നേയില്ല. പ്രായപൂർത്തിയായിക്കഴിഞ്ഞാലും മിക്ക മനുഷ്യരും തങ്ങളുടെ അമ്മമാരോടുള്ള ബന്ധത്തെ 'ശാസ്ത്രീയമായി' വിശകലനം ചെയ്ത് 'വസ്തുനിഷ്ഠമായ' ഒരു നിർവചനം തേടാൻ ശ്രമിക്കുന്നില്ല. അമ്മയുടെ മുലപ്പാൽ വറ്റിയാലും മാതൃവാത്സല്യത്തിന്റെ അമൃതധാരയിൽ നിരന്തരം മുങ്ങിക്കുളിച്ചാണ് കുട്ടിയുടെ വ്യക്തിത്വം വികാസം പ്രാപിക്കുന്നത്.

എന്നാൽ അമ്മയ്ക്കു സംഭവിക്കുന്ന ഏതെങ്കിലും കഠിനമായ രോഗം കൊണ്ടോ, മരണംകൊണ്ടോ, അമ്മയുടെ സ്നേഹവും സാമീപ്യവും കുട്ടിയിൽ നിന്ന് പിൻവലിക്കപ്പെടുന്നു എന്ന് ചിന്തിക്കുക. അതിശക്തമായ മാനസികാഘാതം അത് കുട്ടിയിൽ സൃഷ്ടിക്കുന്നു. ആ നിമിഷം മുതൽ കുട്ടിയുടെ ചിന്തകളും സങ്കീർണ്ണമായ ബൗദ്ധിക – വൈകാരിക വ്യാപാരങ്ങളും അമ്മയെന്ന അദ്ഭുത പ്രതിഭാസത്തെക്കുറിച്ച് ബോധപൂർവ്വമായ അന്വേഷണങ്ങൾ തുടങ്ങുന്നു (പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവിതത്തിൽ ഇങ്ങനെ ഒരനുഭവമുണ്ട്. പതിമൂന്ന് വയസ്സായ ബാലന് താൻ ഏറ്റവും സ്നേഹിക്കുന്ന തന്റെ അമ്മയുടെ വാത്സല്യവും സാമീപ്യവും പൊടുന്നനെ പിൻവലിക്കപ്പെട്ടപ്പോൾ ഉണ്ടായ മാനസിക സംഘർഷവും സംഭ്രമവും തന്റെ ആത്മകഥയിൽ അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ട്).

ഭൂമി അഥവാ സൃഷ്ടി, മുഴുവൻ മനുഷ്യന്റെ അമ്മയാണ്. ഈ അമ്മ

യുടെ ഉദരത്തിൽ നിന്നാണ് നാമും സകല ജീവജാലങ്ങളും ഉരുത്തിരിയുന്നത്. ഈ പ്രകൃതിയാകുന്ന അമ്മയുടെ മടിത്തട്ടിലാണ് നാം കളിച്ചുല്ലസിച്ച് ജീവിക്കുന്നത്. പക്ഷേ, നാം ഇത് ബോധപൂർവ്വം തിരിച്ചറിയുന്നില്ല. സാധാരണഗതിയിൽ ഇതറിയേണ്ട ആവശ്യമില്ല.

എന്നാൽ ഭൂമാതാവ് പെട്ടെന്ന് കഠിനമായ രോഗത്തിന് അടിപ്പെടുകയോ ഭ്രാന്തമായ അവസ്ഥയിലെത്തുകയോ ചെയ്താൽ, മനുഷ്യരും എല്ലാ ജീവജാലങ്ങളും സംഭ്രാന്തരാകുന്നു. നമ്മുടെ വേരുകൾക്ക് ഓടാൻ മണ്ണില്ലെന്നും നമുക്ക് സ്വസ്ഥമായി ഇരിക്കാൻ മടിത്തട്ടില്ലെന്നുമുള്ള അറിവ് നമ്മെ പെട്ടെന്ന് ബോധവാന്മാരാക്കുന്നു. പുതിയ അന്വേഷണങ്ങളും പഠനങ്ങളും പ്രവർത്തനശൈലികളും ഉരുത്തിരിയുന്നു.

ഇങ്ങനെ ഒരു പ്രതിസന്ധിയിലാണ് ഇരുപതാം നൂറ്റാണ്ടിന്റെ പകുതിയിൽ മനുഷ്യൻ പാരിസ്ഥിതികബോധം പ്രാപിച്ചത്. നമ്മുടെ അമ്മയായ ഭൂമി രോഗഗ്രസ്തയായിരിക്കുന്നു. ഇനി നമുക്ക് വാത്സല്യം ചുരത്താനും നമ്മെ കരുതാനും അമ്മയ്ക്ക് കഴിവില്ല. അമ്മ മരിച്ചുവെന്നു തന്നെ കരുതി 'ഭൂമിയ്ക്കൊരു ചരമഗീതം' പാടുന്ന ക്രാന്തദർശികളായ കവികളും നമുക്കുണ്ട്.

അപ്പോൾ പാരിസ്ഥിതിക പ്രതിസന്ധി ഒരു അക്കാദമിക് വിഷയം മാത്രമല്ല. നമ്മുടെ ജീവന്റെ നിലനിൽപിന്റെയും ആരോഗ്യകരമായ വളർച്ചയുടെയും പ്രശ്നമാണ്. ദൈവത്തിന്റെ മഹനീയമായ ആദ്യ സൃഷ്ടി, പാപം മൂലം ജീർണ്ണിച്ചു തുടങ്ങിയ സൃഷ്ടിയെ ദൈവം തന്റെ ഏകജാതനായ പുത്രൻ മൂലം വീണ്ടെടുക്കുന്നത്, സർവ്വാഭരണവിഭൂഷിതയായ മണവാട്ടിയെപ്പോലെ തന്റെ സൃഷ്ടിയെ ദൈവം വീണ്ടും തേജസ്വിനിയാക്കുന്നത് തുടങ്ങിയ കാര്യങ്ങളെല്ലാം ക്രിസ്തീയ പാരമ്പര്യത്തിൽ വിവിധ രൂപങ്ങളിൽ ആവിഷ്ക്കരിക്കപ്പെട്ടിട്ടുണ്ട്. ദൈവസൃഷ്ടിയെ അതിന്റെ പൂർവ്വിക സൗന്ദര്യത്തിലേക്ക് ആനയിക്കുകയെന്ന ധർമ്മമാണ് പാരിസ്ഥിതിക പ്രവർത്തനങ്ങളിലൂടെ നാം ഏറ്റെടുക്കുന്നത്. ചുരുക്കത്തിൽ സൃഷ്ടിയുടെ രക്ഷയ്ക്കുവേണ്ടി, സ്രഷ്ടാവിനോടു നാം സഹകരിക്കുകയാണ്.

ആധുനിക ലോകത്തിന്റെ വികസനത്വരയും നമ്മുടെ പാരിസ്ഥിതിക താല്പര്യങ്ങളും തമ്മിൽ ചേരുക പ്രയാസമാണ്. കാരണം നമ്മുടെ ഇപ്പോഴത്തെ മിക്ക വികസനമാതൃകകളിലും ജനക്ഷേമത്തേക്കാൾ ഉപരിയായി വമ്പൻ ശക്തികളുടെ സ്വാർത്ഥതാല്പര്യങ്ങൾ, മനുഷ്യരുടെ സുഖഭോഗാന്വേഷണം, ലാഭക്കൊതി, അധികാരമോഹം എന്നിവയാണ് നിർണ്ണായക ഘടകങ്ങൾ. മാധ്യമങ്ങളെ വിശ്വസിക്കാമെങ്കിൽ കൊക്കകോള കമ്പനിയും പ്ലാച്ചിമടയിലെ പാവപ്പെട്ട ഗ്രാമീണരും തമ്മിൽ ഉണ്ടായിരിക്കുന്ന സംഘർഷം നല്ല ഉദാഹരണമാണ്. ഭൂമിക്കടിയിൽ ഊറി

വരുന്ന കുടിവെള്ളം മനുഷ്യർക്കും മറ്റു ജീവജാലങ്ങൾക്കും ജീവൻ നില നിർത്താൻ അത്യന്താപേക്ഷിതമാണ്. അത് ആഗോള ഭീമനായ ഒരു അമേരിക്കൻ കമ്പനി ഊറ്റിയെടുത്ത് സുഖഭോഗപാനീയമാക്കി വൻ ലാഭമുണ്ടാക്കിയാൽ, നമുക്കും ഭൂമിക്കും എന്തു സംഭവിക്കുന്നു എന്നതാണ് ചോദ്യം.

വായു, വെള്ളം, വെളിച്ചം, മണ്ണ്, ആകാശം എന്നീ പഞ്ചഭൂതങ്ങൾ മനുഷ്യരുടെയും സകല ജീവജാലങ്ങളുടെയും പൊതുസമ്പത്താണ്. ജീവനെ ഇവിടെ നിലനിർത്തുന്നത് ഇവയാണ്. ഈ പൊതുവകയെ സ്വകാര്യവൽക്കരിക്കാൻ ആർക്കും അവകാശമില്ല. നിർഭാഗ്യവശാൽ ഈ സ്വകാര്യവൽക്കരണം അതിവേഗം നടന്നുകൊണ്ടിരിക്കയാണ്. ജീവൻ നിലനിർത്താനാവശ്യമായ വെള്ളവും വായുവും സ്വകാര്യ കമ്പനികളുടെ കുപ്പികളിലേ ഇനി ലഭിക്കുകയുള്ളൂ എന്നു വന്നാൽ നമ്മുടെ അമ്മയായ ഭൂമി അത്യാസന്നനിലയിലാണ് എന്നർത്ഥം. നമ്മുടെ പാടങ്ങൾ നികത്തപ്പെടുന്നത് പാവപ്പെട്ടവന് ഒരു തുണ്ട് ഭൂമിയുണ്ടാക്കി കുടിൽ വയ്ക്കാനല്ല, വൻ പണക്കാർക്ക് കൂടുതൽ ലാഭമുണ്ടാക്കാനുള്ള 'കോംപ്ലക്സു'കൾ പണിയാനാണ്. നമ്മുടെ നദികളിൽ മണലിനുവേണ്ടി കുഴി തോണ്ടുന്നത്, നമ്മുടെ അമ്മയുടെ കുഴിതോണ്ടലാണ്. വനങ്ങൾ നശിപ്പിക്കപ്പെടുന്നത് തീർത്ഥാടകർക്ക് സൗകര്യം ഒരുക്കുവാനല്ല, രാഷ്ട്രീയക്കാരുടെയും മതനേതാക്കളുടെയും വൻ മുതലാളിമാരുടെയും സ്വാർത്ഥതാല്പര്യങ്ങൾ സംരക്ഷിക്കാനാണ്.

ഇപ്പോൾ നമ്മുടെ നഗരങ്ങളിലും നഗരപ്രാന്തങ്ങളിലും കാണുന്ന വികസനം തെറ്റായ ഒരു മാതൃകയാണ് അവലംബിച്ചിരിക്കുന്നത്. നിലനിൽക്കുന്ന (sustainable) മനുഷ്യക്ഷേമത്തെ സൃഷ്ടിക്കാൻ അതിനു കഴിവില്ല, എന്നു മാത്രമല്ല, ഇഞ്ചിഞ്ചായി പ്രകൃതിയെയും ജീവനെയും അത് നശിപ്പിക്കുകയാണ്. മനുഷ്യന്റെ സ്വാഭാവികമായ ആഗ്രഹങ്ങളെ അത്യാഗ്രഹമായും സകലത്തെയും വിഴുങ്ങുന്ന ബുഭുക്ഷയായും പരിവർത്തനം ചെയ്യുന്ന ഒരു സംസ്കാരത്തെയാണ് അത് സൃഷ്ടിക്കുന്നത്.

ഇവിടെ ഒരു പുതിയ മാനവസംസ്കാരത്തിനു വേണ്ടിയുള്ള പണിപ്പുരയിലേക്ക് നാം പ്രവേശിക്കണം. 'പൊതുവകയെക്കുറിച്ചുള്ള പരിശുദ്ധമായ ഒരു സമീപനവും ഭൂമിയോടും പ്രകൃതിയോടുമുള്ള ആഴമായ ആദരവും മനുഷ്യർ തമ്മിൽ സ്നേഹബഹുമാനങ്ങളിലൂന്നിയ ബന്ധവും സൃഷ്ടിക്കുന്ന ഒരു സംസ്കാരത്തിൽ മാത്രമേ ജീവൻ നിലനിൽക്കുകയുള്ളൂ. നമ്മുടെ ആരാധനയും ദൈവശാസ്ത്രവും ആത്മീയതയും ഈ മഹൽ ലക്ഷ്യത്തിലേക്ക് നമ്മെ തിരിപ്പിക്കാനുള്ള ദിഗ്ബോധം പ്രകടിപ്പിക്കുമെന്ന് നമുക്ക് പ്രതീക്ഷിക്കാം.

# 04



# മരവും
# മനുഷ്യപുത്രനും

*"നിങ്ങൾ മരത്തിൽ തൂക്കിക്കൊന്ന യേശുവിനെ നമ്മുടെ പിതാക്കന്മാരുടെ ദൈവം ഉയിർപ്പിച്ചു" (അപ്പോ. പ്ര. 5:30).*

കുരിശു കണ്ടാൽ ആരെങ്കിലും ക്രിസ്തുവിനെ ഓർമ്മിക്കുമോ? ഇന്ന് മിക്കവർക്കും അത് ക്രിസ്തു ''മത''ത്തിന്റെ ചിഹ്നമാണ്. ഓർമ്മശേഷിയെ അൽപ്പം ആയാസപ്പെടുത്തിയെങ്കിലേ കുരിശിൽ നിന്ന് ക്രിസ്തുവിലേക്കുള്ള വഴി കണ്ടെത്താനാവുകയുള്ളു പലർക്കും. ക്രിസ്തുവിനെ എല്ലാവർക്കും ഇഷ്ടമാണ്. ക്രിസ്തുമതത്തെയും അതിന്റെ ചിഹ്നമായി മാറിയ കുരിശിനെയും എല്ലാവർക്കും ഒരുപോലെ ഇഷ്ടമല്ല. കാരണം പലരുടെയും നോട്ടത്തിൽ ലോകത്തിൽ വിജയം നേടിയ ഒരു ആഗോള വ്യവസ്ഥാപിത മതസംഘടനയുടെ ബിസ്സിനസ്സ്

ലോഗോ ആണ് കുരിശ്. ക്രിസ്തു ആ സംഘടനയ്ക്ക് അന്യനും! ക്രിസ്ത്യാനികൾക്ക് ആത്മപരിശോധനയ്ക്ക് ഇത് ധാരാളം മതി.

ക്രിസ്തുവിന്റെ കാലത്തെ റോമാക്കാരുടെ കാഴ്ചപ്പാട് വേറൊന്നായിരുന്നു. കുരിശ് കുറ്റവാളികളെ പീഡിപ്പിച്ചു കൊല്ലാനുള്ള ഉപകരണമായിരുന്നല്ലോ അവർക്ക്. അതുകൊണ്ട് കുരിശ് കുറ്റവും ശാപവും നിന്ദയും ക്രൂരതയും പീഡനവും നിലവിളിയും വേദനയും മരണവും ഒക്കെ ധ്വനിപ്പിച്ചു.

കുരിശിന്റെ ആദ്യകാല ക്രിസ്തീയ വായനകൾ ഇതെല്ലാം ഏറ്റുവാങ്ങി. കുറ്റവാളിയായി നമുക്കുവേണ്ടി ക്രിസ്തു നിന്ദിതനും അഭിശപ്തനുമായിത്തീർന്നു. അതിക്രൂരമായ പീഡനങ്ങൾ സഹിച്ചു. നമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടി കുരിശിൽ മരിച്ചു.

അങ്ങനെ കുരിശ് ക്രിസ്തുവിന്റെ അനുയായികൾക്ക് രക്ഷയുടെ ചിഹ്നമായി, സഹനത്തിന്റെയും ത്യാഗത്തിന്റെയും അടയാളമായി.

### കുരിശെന്ന മരം

കുരിശിന് ബൈബിളിൽ പ്രമുഖമായൊരു പര്യായപദമുണ്ട് - മരം.

“അവർ അവനെ മരത്തിന്മേൽ തൂക്കിക്കൊന്നു” (അപ്പോ. പ്ര. 10:39).

“മരത്തിന്മേൽ തന്റെ ശരീരത്തിൽ അവൻ നമ്മുടെ പാപങ്ങളെ വഹിച്ചു” (1 പത്രോ. 2:24).

കുരിശുമരം, സ്ലീബാ മരം എന്നൊക്കെ നാം ഭാഷയിൽ പ്രയോഗിക്കാറുണ്ടല്ലോ. വളരെ വലുതാണ് മരത്തിന്റെ പ്രതീകശേഷി (Symbolic power). സ്വർഗ്ഗത്തെയും ഭൂമിയെയും സംയോജിപ്പിക്കുന്ന “ഭൂമിയുടെ അച്ചുതണ്ട്” (axis mundi) മനുഷ്യവർഗ്ഗത്തിന്റെ ഏറ്റം പുരാതനമായ ‘മിത്തു’കളിൽ ഒന്നാണ്. പ്രപഞ്ചം മുഴുവൻ ഒന്നായിരുന്ന അവസ്ഥയെക്കുറിച്ചുള്ളതാണ് ആദിദർശനം. എന്നാൽ നമ്മുടെ ഇപ്പോഴത്തെ അസ്തിത്വ യാഥാർത്ഥ്യം വേർപാടിന്റെ അനുഭവമാണ്. എല്ലാം പരസ്പരം വേർപെട്ടതും തമ്മിൽ വിരുദ്ധവും അന്യോന്യം ശത്രുതയുള്ളതുമായ അനുഭവം. യഹൂദ- ക്രൈസ്തവ പാരമ്പര്യത്തിൽ ഉൽപ്പത്തി പുസ്തകത്തിലെ സൃഷ്ടികഥ ഈ പ്രാപഞ്ചിക പുരാണ കഥയുടെ നല്ല ഉദാഹരണമാണ്.

ആദ്യസൃഷ്ടിയായ പറുദീസയിൽ ദൈവവും മനുഷ്യനും പ്രകൃതിയുമെല്ലാം സമ്പൂർണ്ണമായ ഐക്യത്തിലും അനുരഞ്ജനത്തിലുമാണ്. അവർക്കിടയിൽ വൈരുദ്ധ്യമോ അകൽച്ചയോ ഇല്ല. സൃഷ്ടിയുടെ താളക്രമം യാതൊരു ശ്രുതിഭംഗവുമില്ലാതെ അതിമധുരമായ സംഗീതം

പോലെ സകലത്തെയും സമന്വയിപ്പിച്ചു.

എന്നാൽ, രണ്ടാം ഘട്ടത്തിൽ സ്വരഭംഗമുണ്ടാകുന്നു. ദൈവവും മനുഷ്യനും തമ്മിൽ അകലുന്നു. മനുഷ്യനും മറ്റ് ജീവജാലങ്ങളും തമ്മിൽ ശത്രുതയിലാകുന്നു. സ്വന്തം സഹോദരനെ കൊല്ലുകയും മുള്ളും പറക്കാരയും വളരുന്ന ഭൂമിയിൽ മനുഷ്യൻ ഗതിയില്ലാതെ അലയുകയും ചെയ്യുന്നു. സ്വർഗ്ഗം അങ്ങു മുകളിലാണ്; ഭൂമി ഇങ്ങു താഴെയും.

### സ്വർഗ്ഗത്തിലേക്ക്

ബന്ധമറ്റുപോയ സ്വർഗ്ഗത്തെയും ഭൂമിയേയും തമ്മിൽ ബന്ധിപ്പിക്കുന്ന എന്തോ ഒന്നിനായി അന്നുമുതൽ മനുഷ്യൻ അന്വേഷണം തുടങ്ങി. നഷ്ടപ്പെട്ടുപോയ സുവർണ്ണബാന്ധവത്തെക്കുറിച്ച് ഗൃഹാതുരതയോടെ മനുഷ്യൻ മനനം ചെയ്തു. അപ്പോൾ മനുഷ്യർക്ക് കിട്ടിയ പിടിവള്ളിയാണ് മരം. മരം താഴെ ഭൂമിയിലാണ് മുളയ്ക്കുന്നത്. എങ്കിലും അതിന്റെ ഗതി മുകളിലേക്കാണ്.

ഒരിക്കൽ സൺഡേസ്കൂൾ കുട്ടികളോട് ഒരു പ്രസംഗത്തിനിടെ സാന്ദർഭികമായി ചോദിച്ചു: മരങ്ങൾ എങ്ങോട്ടാണ് വളരുന്നതെന്ന് പറയാമോ?

മുതിർന്ന ക്ലാസിലെ കുട്ടി ചാടിയെഴുന്നേറ്റ് പറഞ്ഞു: 'സൂര്യന്റെ നേരെ.'

അതിലും ചെറിയ ഒരു കുട്ടി പറഞ്ഞു: 'മുകളിലേക്ക്.'

അപ്പോൾ തീരെച്ചെറിയ നാലു വയസ്സുകാരി ലക്ഷ്മി എന്ന മിടുക്കിക്കുട്ടി ചെറിയ ശബ്ദത്തിൽ പറഞ്ഞു: 'സ്വർഗ്ഗത്തിലേക്ക്.'

ഏതാണ് ശരിയുത്തരം?

എല്ലാ ഉത്തരങ്ങളും ശരി തന്നെ. ആദ്യത്തേത് ശാസ്ത്രീയമായ ഉത്തരം. എല്ലാ മരങ്ങളും സൂര്യന് അഭിമുഖമായി വളരുന്നു. ആ കുട്ടി ക്ലാസിൽ പഠിച്ചതാണത്. രണ്ടാമത്തേത് സാമാന്യബുദ്ധിയുടെ ഉത്തരം. മരങ്ങളെല്ലാം മുകളിലേക്ക് വളരുന്നു. കുട്ടി സ്വന്തമായി നിരീക്ഷിച്ചറിഞ്ഞതാവണം. മൂന്നാമത്തെയാണ് ഏറ്റവും ശരിയുത്തരം എന്നു തോന്നുന്നു. മരങ്ങൾ സ്വർഗ്ഗത്തിലേക്ക് വളരുന്നു.

സ്കൂളിൽ പോയി പാഠപുസ്തകം പഠിച്ചു തുടങ്ങാത്ത കുട്ടിക്ക് മാത്രമേ അത് പറയാനാവൂ. വലിയ ബൗദ്ധിക – ശാസ്ത്രീയ സംസ്കാരങ്ങളൊക്കെ ഉയരുന്നതിനു മുൻപ്, മനുഷ്യരാശിയുടെ അതിപ്രാചീനമായ ബോധവും ഉത്തരവുമാണത്. അക്ഷരം പഠിക്കാത്ത കൊച്ചുകുട്ടികളിൽ ആ ഉൾക്കാഴ്ച നിലനിൽക്കുന്നു. അക്ഷരം പഠിക്കുന്നതോടെ

ഉൾക്കാഴ്ചയുടെ ചക്രവാളം ചുരുങ്ങുന്നു മിക്കവരിലും.

സ്വർഗ്ഗത്തെയും ഭൂമിയേയും ഒന്നാക്കുന്നത് മരമാണെന്ന പുരാതന സങ്കല്പമാണ് കുരിശുമരത്തിന്റെ പ്രതീകശേഷി. ഈ ചിന്തയെ മനസ്സിൽ ആവാഹിച്ചുകൊണ്ട്, വളരെ വലിയ ഒരു മരത്തിന്റെ ചുവട്ടിൽ, അതിന്റെ തായ്ത്തടിയോട് ചേർന്ന് നിന്നുനോക്കണം. എന്തൊരാശ്വാസവും ഊർജ്ജവുമാണ് അത് നൽകുന്നത്. മരത്തിന്റെ ചുവട്ടിൽ നിൽക്കുന്നയാൾക്ക് മാനംമുട്ടെ വളരുന്നതായി തോന്നും.

മരത്തേക്കാൾ വലിയൊരു കെട്ടിടത്തിന്റെ ചുവട്ടിൽ നിന്നു നോക്കൂ. നിങ്ങൾ ചെറുതാകുന്നതായി തോന്നും. കെട്ടിടം നിങ്ങളെ കൊച്ചാക്കും, പരിഹസിക്കും. അതിനു ജീവനില്ലല്ലോ. തണുത്ത ഇരുമ്പിലും കോൺക്രീറ്റിലും മുട്ടിനിന്നാൽ, നിങ്ങളുടെ ശരീരം മരവിക്കും. ജീവനുള്ള മരച്ചുവട്ടിൽ അങ്ങനെയല്ല. അവിടെ ഊഷ്മളമായ ചൈതന്യവുമുണ്ട്. അനന്തമായ ആകാശത്തിനും ദൃശ്യമായ ഭൂമിക്കും മദ്ധ്യേ ജീവജലത്തിന്റെ പ്രവാഹമാണ് മരത്തിനുള്ളിൽ. ഭൂമിയിൽ നദികളെല്ലാം മണ്ണിലൂടെ മാത്രം, അതിനു സമാന്തരമായി ഒഴുകുന്നു. മരത്തിനുള്ളിൽ മണ്ണിനും വിണ്ണിനും പാലമായി, ലംബമായി ഒഴുകുന്നു ജീവന്റെ ജലം.

### വേരുകൾ

ഒരു നിമിഷത്തിൽ മരവും നമ്മുടെ ശരീരവും ഒന്നായിത്തീരും. വേരുകളില്ലാത്ത നമ്മുടെ ശരീരം മരത്തിന്റെ വേരുകളിലൂടെ ഭൂമിയുടെ അഗാധതകളിലേക്കിറങ്ങും. അവിടെ നിഗൂഢമായ ജലസ്രോതസ്സുകളിൽ നാം എത്തിച്ചേരും.

മണ്ണിൽപ്പടരുന്ന വേരുകൾ ആദ്യമനുഷ്യന്റെ മൺമയമായ ശരീരത്തിലേക്കാണ് പടരുന്നത്. പുരുഷാന്തരങ്ങളിലൂടെ നമ്മുടെ വേരുകൾ സകല മനുഷ്യവർഗ്ഗത്തിന്റെയും, മണ്ണിൽ നിന്നുളവാകുന്ന സർവ്വ ജീവജാലങ്ങളുടെയും ശരീരങ്ങളിലേക്ക് പടരുന്നു. മനുഷ്യപുത്രനായിത്തീർന്ന ദൈവപുത്രന്റെ വേരുകളും ഇവിടെത്തന്നെ. നമ്മുടെ ശരീരങ്ങളിലേക്ക് അവ പടരുന്നു. നാം അവന്റെ ശരീരത്തിലേക്കും. മണ്ണിന്റെ ആഴങ്ങളിൽ നടക്കുന്ന ഈ സങ്കലനവും സംസർഗ്ഗവും മനുഷ്യാവതാരത്തിന്റെ ആന്തരാർത്ഥങ്ങളെ അനാവരണം ചെയ്യുന്നു. മണ്ണിനെ സ്വന്തം ശരീരമാക്കുന്നവന്റെ ശരീരത്തിലൂടെ നാം വിണ്ണുമായി ചേരുന്നു.

മരം നീണ്ടു നിവർന്ന്, വായുവിൽ ചില്ലകൾ വിടർത്തി, ആയിരമായിരം ഇലകൾ കാറ്റിൽ ചലിപ്പിച്ച് സൂര്യനിലേക്ക്, മുകളിലേക്ക്, സ്വർഗ്ഗത്തിലേക്ക് വളരുന്നു. കുരിശിന്റെ കരങ്ങൾ മരത്തിന്റെ ശിഖരങ്ങളാണ്. 'മുകളിലേക്ക് ഉയർത്തപ്പെട്ട് സകല മനുഷ്യരെയും തന്നിലേക്ക് ആകർഷിക്കുന്ന'

ജീവന്റെ വൃക്ഷമാണത്. ആകാശത്തിലെ പറവകൾക്കെല്ലാം അത് കൂടും അഭയവും നൽകുന്നു. താഴെ മനുഷ്യർക്കും മൃഗങ്ങൾക്കും അത് തണലേകുന്നു. എല്ലാവർക്കും ഫലങ്ങൾ നൽകി, ജീവനെ പരിപോഷിപ്പിക്കുന്നു.

സൃഷ്ടിയുടെ തുടക്കത്തിൽ ജീവന്റെ വൃക്ഷം മനുഷ്യന് അഗമ്യമായി നിലകൊള്ളുന്നെങ്കിൽ, ചരിത്രത്തിൽ, മനുഷ്യപുത്രന്റെ ശരീരമായ ജീവവൃക്ഷത്തിന്റെ ഫലം സകലർക്കുമായി മുറിച്ചു നൽകപ്പെടുന്നു. ജീവന്റെ കൂടും, കൂരയും, തണലും, താങ്ങും, ആഹാരവും ആശ്രയവുമായിത്തീരുന്നു ആ മരം.

**വിജയസ്തംഭം**

ഉന്നതഗിരികളിലെല്ലാം കുരിശു നാട്ടാനുള്ള വ്യഗ്രതയുണ്ടല്ലോ. അത് കുരിശുയുദ്ധങ്ങളുടെ ബാക്കിപത്രമാണെന്ന് ചിന്തിക്കേണ്ടതാണ്. സകലത്തേയും ആക്രമിച്ച് കീഴടക്കുവാനുള്ള വന്യമായ ആസക്തിയോടെ പോകുന്ന സൈന്യത്തിനു മുൻപിൽ പിടിക്കാനുള്ളതാണോ കുരിശ്? നിരായുധനായ മനുഷ്യപുത്രന്റെ താഴ്മയല്ലേ കുരിശിന്റെ താഴ്മ? ആത്യാഗവും സ്വയം വെറുമയാക്കലുമല്ലേ ക്രൂശിന്റെ മഹത്വം. അതെങ്ങനെ പടഹധ്വനിയോടെ വരുന്നവർക്ക് കൊടിയടയാളമാകും?

അതീവ ഹൃദ്യമായ നർമ്മമാണ് ഇറ്റാലിയൻ എഴുത്തുകാരനായ ജിയോവാനി ഗ്വാരേഷ്ക്കിയുടെ "ഡോൺ കാമിലോ" കഥകൾ. കടുത്ത യാഥാസ്ഥിതികനെങ്കിലും തെളിഞ്ഞ മനുഷ്യസ്നേഹിയായ കത്തോലിക്കാ പാതിരി ഡോൺ കാമിലോ തന്റെ സ്നേഹിതനെങ്കിലും വർഗ്ഗശത്രുവായ കമ്യൂണിസ്റ്റ് മേയർ പെപ്പോണിനെ കോപാവേശത്തിൽ അടിക്കാൻ ഒരുങ്ങുന്നു. കൈയിൽ കിട്ടിയ സാധനം അൾത്താരയിൽ വച്ചിരിക്കുന്ന കുരിശാണ്. കുരിശിൽ തൂങ്ങിക്കിടക്കുന്ന യേശുവിനോട് അച്ചൻ പറഞ്ഞു: 'കർത്താവേ, കുരിശിൽ മുറുകെപ്പിടിച്ചോണേ. ഞാൻ ഇതു വച്ച് ഇവനിട്ട് ഒന്നു കൊടുക്കാൻ പോവുകയാണ്.'

നർമ്മമാണെങ്കിലും അതിനു പുറകിൽ ഒരു ചരിത്രവിമർശനമുണ്ട്. സഭയുടെ ലൗകിക സ്ഥാപിത താൽപര്യങ്ങളെ സംരക്ഷിക്കാൻ, വേണ്ടിവന്നാൽ കുരിശെടുത്ത് അടിക്കാനും സഭ ഒരുമ്പെട്ടിട്ടുണ്ട്. ഇങ്ങനെയും കുരിശിനെ വിജയസ്തംഭവും ശത്രുസംഹാരമുദ്രയുമാക്കുന്ന പ്രവണത ഇന്നും നിലനിൽക്കുന്നു.

മലമുകളിൽ നിൽക്കുന്ന മരം പോലെ, പരിക്ഷീണിതരായവർക്ക് തണലും വിശക്കുന്നവർക്ക് ഫലങ്ങളും സകല ജീവജാലങ്ങൾക്കും അഭയവുമാകുന്ന ജീവന്റെ മരമല്ലേ കുരിശ്? മുടന്തനും കുരുടനും, നിന്ദിതനും പീഡിതനും പതിനൊന്നാം മണി സമയത്തെത്തുന്നവനും വാതിൽ തുറ

ന്നിട്ടിരിക്കുന്ന ദൈവരാജ്യത്തിന്റെ അടയാളമല്ലേ അതിനിസ്സാരമായ കടുകുമണിയിൽ നിന്ന് ഉയിർക്കൊണ്ട ആ വൃക്ഷം? അതെങ്ങനെ മറ്റുള്ള വർക്ക് ഭീഷണിയായി മാറുന്നു?

മരക്കുരിശ് വിജയത്തിന്റെ അടയാളമല്ലേ? തീർച്ചയായും അതെ; ജീവനെ നിത്യം ഭീഷണിപ്പെടുത്തുന്ന മരണത്തിന്മേലുള്ള വിജയം. പ്രകാശത്തിന്റെ കൂടാരങ്ങളിൽ കലക്കവും കന്മഷവും സൃഷ്ടിക്കുന്ന തിന്മയുടെ മേലുള്ള വിജയം.

അഹങ്കാരത്തിന്റെയും ആധിപത്യത്തിന്റെയും ചിഹ്നമല്ലിത്. സ്വർണ്ണമാലയിൽ പിടിപ്പിക്കുന്ന സൗന്ദര്യത്തിന്റെ അലങ്കാരവുമല്ലത്. മനുഷ്യപുത്രന്റെ ശരീരം പോലെ, ഈ മരക്കുരിശ് അധിക്ഷേപവും തുപ്പലുമേൽക്കണം, എളിമയും നിസ്സാരതയും കൈവരിക്കണം. മനുഷ്യർക്ക് പരിഹാസ്യവും വിഡ്ഢിത്തവുമായ കുരിശിലാണ് നാം വിജയം ആഘോഷിക്കുന്നത്.

**ഔഷധമരം**

ചരിത്രത്തിന്റെ സമാപനദർശനത്തിൽ, ആ ഹരിതശോഭയാർന്ന മരം ഓരോ മാസവും വ്യത്യസ്തമായ ഓരോ വിശിഷ്ടഫലം പുറപ്പെടുവിക്കുന്ന അദ്ഭുതമരമായിത്തീരുന്നു. അതിന്റെ ഇലകൾ ജനതകൾക്ക് സൗഖ്യം നൽകുന്ന ദിവ്യൗഷധമായി പരിണമിക്കുന്നു (വെളിപാട് 22:2).

മാനംമുട്ടെ വളരുന്ന മരം, മണ്ണിനെയും മാനത്തെയും ഒന്നാക്കുന്നു. സൃഷ്ടിക്ക് നഷ്ടീഭവിച്ച താളവും ലയവും തിരിച്ചു കിട്ടുന്നു. സ്വർഗ്ഗത്തെയും ഭൂമിയേയും ഒന്നാക്കുന്ന മനുഷ്യപുത്രന് തല ചായ്ക്കാൻ മരമല്ലാതെ മറ്റെന്താണുള്ളത്?

മരം സ്വയം പോഷകശേഷിയുള്ളതാണ് (autotroph). അജൈവമെന്ന് കരുതപ്പെടുന്ന മണ്ണിൽ നിന്ന് നേരിട്ട് മരം/സസ്യം ഭക്ഷണം സ്വീകരിക്കുന്നു. നമുക്കതാവില്ല. ഒരു ജീവിക്കും ആവില്ല. നമുക്കെല്ലാം സസ്യം വേണം. അല്ലെങ്കിൽ സസ്യം തിന്നുന്ന ജീവികളെക്കൊണ്ടു വേണം പോഷണം. ജീവന്റെ വൃക്ഷം സകലത്തേയും സ്വന്തം ശരീരത്തിൽ സ്വാംശീകരിക്കുന്നു; നമ്മുടെ മാലിന്യങ്ങളെയും. സകലത്തിനും വേണ്ടി സ്വന്തം ജീവനെ നൽകുന്നു. കുരിശാകുന്ന മരത്തിൽ മനുഷ്യപുത്രൻ അതാണല്ലോ ചെയ്തത്.

കുരിശുരൂപത്തിലുള്ള മരവും മനുഷ്യപുത്രനും തമ്മിൽ താദാത്മ്യപ്പെടുന്നുണ്ട്. കുരിശിൻചുവട്ടിൽ നിന്ന അമ്മയും ശിഷ്യഗണങ്ങളും ജീവവൃക്ഷത്തിന്റെ ചുവട്ടിലാണ് നിന്നത്. സ്വർഗ്ഗത്തോളം അവരും വളർന്നു. സ്വന്തം രക്ഷകനെ മാറിലേന്തിയ ആ മരംതന്നെ പിന്നെ രക്ഷയുടെ

അടയാളമായി പരിണമിച്ചു. ആ അടയാളത്തെ വണങ്ങുന്നവർ രക്ഷകനായ ദൈവപുത്രനെ മനക്കണ്ണുകളാൽ കണ്ടുകൊണ്ടാണ് വണങ്ങുന്നത്. മരക്കുരിശിന്റെ മുദ്രയെ സ്വന്തം ശരീരത്തിൽ മനസ്സാ വരയ്ക്കുന്നവർ, മനുഷ്യപുത്രനെ ആദരപൂർവ്വം അതിഗാഢമായി ആലിംഗനം ചെയ്യുകയാണ്. അവരുടെ മജ്ജയും മാംസവും, ശ്വാസവും പ്രാണനും അവന്റേതാക്കി മാറ്റുകയാണ്.

വിശുദ്ധമായ മരത്തിന്റെ ചുവട്ടിൽ വിശ്രമിക്കൂ. പ്രാണവായുവാകുന്ന ജീവശ്വാസം ഉൾക്കൊള്ളൂ.

മലീമസമായ നമ്മുടെ ഉച്ഛ്വാസവായുവിനെ സ്വീകരിച്ച്, ജീവന്റെ ശ്വാസം നമുക്ക് തിരിയെ നൽകാൻ ഈ മരത്തിനു കഴിയും. മനുഷ്യപുത്രൻ മരത്തിന്മേൽ, സ്വന്തം ശരീരത്തിൽ നാം വമിക്കുന്ന വിഷവാതകങ്ങളെയും വഹിച്ചു. സകല ജീവജാലങ്ങളോടുമൊപ്പം നാമൊരുമിച്ച് ശ്വസിക്കുന്ന അന്തരീക്ഷവായുവിനെ വിമലീകരിക്കുന്ന ഈ മരം ഭൂമിയുടെ ആവാസ വ്യവസ്ഥയെ ഉർവരമാക്കി സർവജീവനും മഹാസന്തോഷത്തെ അറിയിക്കുന്നു.

ആദിയിൽ ജീവവൃക്ഷത്തിന്റെ ചുവട്ടിൽ വച്ച് സ്രഷ്ടാവ് നമ്മെ മെനഞ്ഞപ്പോൾ, ആദ്യ മനുഷ്യനായ ആദമെന്ന മൺകൂടാരത്തിലേക്ക് ഊതിക്കയറ്റിയ ജീവന്റെ ശ്വാസമാണത്. ആ കൂടാരത്തിനുള്ളിൽ തെളിഞ്ഞ നാളം ഒരുനാളും നമ്മിൽ അണയാതിരിക്കട്ടെ.

“മറിയാമെന്ന മരുഭൂമിയിൽ നിന്ന് മുളച്ച് വന്ന്, തന്റെ സവിശേഷ സൗരഭ്യത്താൽ ഭൂമിയുടെ നാലു ദിക്കുകളിൽ നിന്നും തിന്മയുടെ ദുർഗന്ധത്തെ അകറ്റിയ അനുഗൃഹീത സസ്യ”മെന്ന് (St. James Liturgy) വിശേഷിപ്പിക്കപ്പെട്ട ദിവ്യവൃക്ഷത്തിന്റെ സൗരഭ്യം നമ്മുടെ ഹൃദയങ്ങളിൽ കിനിഞ്ഞിറങ്ങട്ടെ.

# 05



# ജീവന്റെ നിലനിൽപ്പും ആദ്ധ്യാത്മികതയും

ഭൂമിയിൽ ജീവന്റെ നിലനിൽപ്പിന് ഏറ്റവും വലിയ ഭീഷണി മനുഷ്യരുടെ പ്രവർത്തനങ്ങളാണ് എന്ന തിരിച്ചറിവ് നമുക്ക് ലഭിച്ചിട്ട് അധിക കാലമായിട്ടില്ല. പരിസ്ഥിതിക്കു സംഭവിക്കുന്ന മാറ്റങ്ങൾ പലതും മനുഷ്യരുടെ ആധുനിക ജീവിതശൈലിയുടെ അനന്തരഫലമാണെന്ന് മനസ്സിലാക്കാൻ പ്രയാസമില്ല.

എല്ലാത്തരം ജീവന്റെയും ഗർഭപാത്രമായി കരുതപ്പെടുന്ന ഉഷ്ണമേഖലാവനങ്ങൾ വെട്ടിത്തെളിച്ച് തടി ബിസിനസ്സും റിസോർട്ടും ടൂറിസവും എസ്റ്റേറ്റും നടത്തുന്നത് എങ്ങനെ മഴയേയും മണ്ണിനെയും ജലസ്രോതസുകളേയും ജീവജാലങ്ങളേയും ബാധിക്കുന്നു എന്നറിയാൻ നമുക്ക് ദുരെയെങ്ങും പോകേണ്ടതില്ല. ഒരു ഭൂഖണ്ഡത്തിന്റെ നല്ല പങ്ക്

നിറഞ്ഞിരുന്ന തെക്കേ അമേരിക്കയിലെ ആമസോൺ വനങ്ങൾ മുതൽ സഹ്യാദ്രിയിലെ ഒരു പച്ചക്കുടുമ്മി പോലെ മാത്രം അവശേഷിച്ചിരിക്കുന്ന കൊടുംകാടുകൾ വരെ പൂർണ്ണനാശത്തിന്റെ വക്കിലാണ്. കാരണം മനുഷ്യന്റെ അത്യാർത്തി.

നമ്മുടെ കേരളത്തിലെ നദികളിൽ വേനൽക്കാലത്ത് കാണുന്ന വെള്ളം മഞ്ഞുമലകളിൽ നിന്ന് മഞ്ഞുരുകി വരുന്നതല്ല. മഴക്കാടുകളിൽ നിന്ന് ഊറിക്കൂടുന്നതാണ്. കാടുകൾ നശിക്കുമ്പോൾ ഊറ്റുകൾ വറ്റുന്നു. നദി വരളുന്നു. വർഷകാലത്ത്, ജലപ്രവാഹത്തിന്റെ വീര്യത്തെ തടഞ്ഞുനിർത്താൻ മരങ്ങളും വേരുകളുമില്ലാത്തതിനാൽ വ്യാപകമായി മലയിടിച്ചിലും മണ്ണുനീക്കവും സംഭവിക്കുന്നു. ഒരിക്കൽ കാടുകൾ മൂടിയിരുന്ന ഭൂമി ഊഷരമായിത്തീരുന്നു. വരൾച്ചയും പ്രളയവും മാറിമാറി വന്ന് ജീവികളുടെ ആവാസ വ്യവസ്ഥയെ താറുമാറാക്കുന്നു.

നമ്മുടെ നഗരങ്ങളിൽ അനുദിനം പെരുകുന്ന മോട്ടോർ വാഹനങ്ങൾ അന്തരീക്ഷത്തിലേക്ക് തള്ളുന്ന അവശിഷ്ട വാതകങ്ങളിൽ കാർബൺ ഡയോക്സൈഡും വിഷവാതകമായ കാർബൺ മോണോക്സൈഡും അടങ്ങിയിരിക്കുന്നു. ശ്വാസകോശ സംബന്ധമായ നിരവധി രോഗങ്ങളും ചിലതരം ക്യാൻസറും സൃഷ്ടിക്കുന്നതിൽ ഇവയ്ക്കുള്ള പങ്ക് വ്യക്തമാണ്. അതിലുപരി ചൂടിനെ ആഗിരണം ചെയ്യുന്ന വാതകങ്ങൾ അന്തരീക്ഷത്തെ ചൂടു പിടിപ്പിച്ച് ഗ്രീൻഹൗസ് ഇഫക്ട് എന്ന പ്രതിഭാസമുണ്ടാകുന്നു. അതായത് ഭൂമിയുടെ അന്തരീക്ഷത്തെ മുഴുവൻ തണുപ്പുകാലത്ത് ചെടികൾ വളർത്തുന്ന കണ്ണാടിക്കൂടു പോലെയാക്കി (Green House) സൂര്യന്റെ ചൂടിനെ പിടിച്ചെടുത്ത് അന്തരീക്ഷത്തിലെ ഊഷ്മാവ് വർദ്ധിപ്പിക്കുന്നു. ഈ ഭൂഗോളത്തിൽ മുഴുവനായി ഉണ്ടാകുന്ന ഈ പ്രതിഭാസത്തെയാണ് ആഗോള താപനം (Global Warming) എന്നു വിളിക്കുന്നത്. നമ്മുടെ കാലാവസ്ഥയിൽ വൻമാറ്റങ്ങൾ വരുത്താൻ ഇതിനു കഴിയും. ഭൂമിയുടെ ഇരു ധ്രുവങ്ങളിലും ഹിമാലയം പോലെയുള്ള അതിപുരാതന പർവ്വതങ്ങളിലും യുഗങ്ങളായി ഉറഞ്ഞിരിക്കുന്ന മഞ്ഞ് ഉരുകുന്നതു മൂലം സമുദ്രജലത്തിന്റെ നിരപ്പ് ഉയരുകയും, തൽഫലമായി ന്യൂയോർക്ക്, ബോംബെ, ബംഗ്ലാദേശ് തുടങ്ങിയ സമുദ്രനിരപ്പിലുള്ള സ്ഥലങ്ങൾ വെള്ളത്തിനടിയിലാകാനുള്ള സാദ്ധ്യത നമ്മുടെ കൺമുമ്പിലുണ്ട്.

ആഗോള താപനത്തിന്റെ മുഖ്യകാരണം വികസിത രാജ്യങ്ങളിൽ മനുഷ്യന്റെ പ്രവർത്തനങ്ങൾക്ക് ഉപയോഗിക്കുന്ന ഊർജ്ജവും അതിന്റെ ഫലമായി ഉണ്ടാകുന്ന ഉച്ഛിഷ്ട വാതകങ്ങളുമാണ്. ഇതിന്റെ അളവു കുറയ്ക്കാൻ രാജ്യങ്ങളെ പ്രേരിപ്പിക്കാൻ പല അന്താരാഷ്ട്ര സമ്മേളനങ്ങൾ ഐക്യരാഷ്ട്ര സംഘടനയും മറ്റും നടത്തിയിട്ടും ഫലമില്ല. അമേരിക്ക

യിലെപ്പോലെ ഊർജ്ജം വിഴുങ്ങുന്ന രാജ്യങ്ങൾ താപനം കുറയ്ക്കാനുള്ള കരാറുകളിൽ ഒപ്പുവെയ്ക്കാൻ മടിക്കുന്നു. പരിസ്ഥിതി നാശം മൂലം ജീവന്റെ നിലനിൽപ്പിനുള്ള ഭീഷണികൾ നൂറുകണക്കിനാണ്.

ഉൽപ്പത്തി പുസ്തകത്തിലെ വിവരണമനുസരിച്ച് മനുഷ്യന് ദൈവം കൊടുത്ത അനുഗ്രഹത്തെ മനുഷ്യൻ ശാപമാക്കി മാറ്റി എന്നൊരു വിമർ ശനം പലരും ഉയർത്തുന്നുണ്ട്.

“നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞു അതിനെ അടക്കി സമുദ്രത്തിലെ മത്സ്യത്തിന്മേലും ആകാശത്തിലെ പറവ ജാതിയിന്മേലും സകല ഭൂചരജന്തുവിന്മേലും വാഴുവിൻ എന്ന് അവരോട് കൽപ്പിച്ചു” (ഉല്പ്പത്തി 1:28). ഈ കല്പ്പന തെറ്റായി ഉപയോഗിച്ച് മനു ഷ്യൻ ഇതര ജീവജാലങ്ങളേയും പ്രകൃതിയെയും ചൂഷണം ചെയ്തു നശിപ്പിച്ചു എന്നാണ് പരാതി. യഹൂദ – ക്രൈസ്തവ പാരമ്പര്യത്തിൽ, സൃഷ്ടിയുടെ കേന്ദ്രവും മകുടവുമായി കരുതുന്നത് മനുഷ്യനെയാണ്. മറ്റു ജീവജാലങ്ങളെ അടിമകളെപ്പോലെ കരുതുന്ന പ്രവണത വളർത്താ നാണ് മനുഷ്യന്റെ ശ്രമം. സ്വാർത്ഥ താൽപ്പര്യങ്ങൾക്കു വേണ്ടിയും സ്വന്തം സുഖത്തിനു വേണ്ടിയും മാത്രം ദൈവത്തിന്റെ സൃഷ്ടിയെ നിഷ്ക്കരുണം ഉപയോഗിക്കാനുള്ള മനുഷ്യശ്രമങ്ങൾക്ക് മാറ്റം വരുത്തി യില്ലെങ്കിൽ ഭൂമിയുടെ വിഭവശേഷി ഇല്ലാതാവുകയും ജലവും വായുവും മണ്ണും ആവാസയോഗ്യമല്ലാതാവുകയും ചെയ്യും എന്ന വസ്തുത ഇന്ന് നമുക്ക് വ്യക്തമാണ്.

പ്രകൃതിയുടെ സ്വാഭാവികമായ അവസ്ഥയാണ് ജീവന്റെ നിലനിൽപ്പി ന്റെ അനുകൂല സാഹചര്യം. ആ അവസ്ഥയെ ഒരളവിൽ കവിഞ്ഞ് കല ക്കിയാൽ എല്ലാത്തരം ജീവനും അവയുടെ ആവാസ വ്യവസ്ഥയും (Eco-System) കലങ്ങിപ്പോകും. ശുദ്ധജലം നിറഞ്ഞ ചെറിയൊരു കുളം നമ്മുടെ പറമ്പിലുണ്ടെന്നിരിക്കട്ടെ. കുടിക്കാനും കുളിക്കാനും തുണിയ ലക്കാനും നാം വെള്ളം ഉപയോഗിക്കുന്നു എന്നു കരുതുക. തെളിഞ്ഞ വെള്ളമെടുത്താണ് നാം ഈ ആവശ്യങ്ങൾ നിറവേറ്റുന്നത്. എല്ലാ സ്വാഭാ വിക കുളത്തിന്റെയും അടിയിൽ ചെളി കാണും. ആരെങ്കിലും നിരന്തര മായി ആ ചെളി കലക്കിയാൽ നമ്മുടെ ജീവനാവശ്യത്തിനൊന്നും ആ വെള്ളം ഉപകരിക്കയില്ല. താമരയും ആമ്പലുകളും പായലുകളും മീനു കളും തവളകളും മറ്റു ചില ജലജീവികളുമൊക്കെ ആ കുളത്തിൽ വള രുന്നു എന്നു കരുതുക. അവയോടു ബന്ധപ്പെട്ട് പൊൻമാനുകളും മറ്റ് പക്ഷികളുമൊക്കെ വന്നെന്നിരിക്കും. ഇതെല്ലാം കൂടിച്ചേർന്ന് ഒരൊന്നാ ന്തരം ആവാസവ്യവസ്ഥ കുളത്തിനും അതിനു ചുറ്റുമായി രൂപംകൊ ള്ളുന്നു. ഇതൊരു സ്വാഭാവിക പ്രകൃതി വ്യവസ്ഥയാണ്. മനുഷ്യന്

ഇതിൽ നിന്ന് സ്വന്ത ആവശ്യത്തിന് നല്ല വെള്ളം കോരിയെടുക്കാം. പക്ഷേ, മറ്റെല്ലാ ജീവികൾക്കും ചെടികൾക്കും ആ കുളത്തിൽ അവകാശമുണ്ടെന്ന് മറക്കരുത്.

പക്ഷേ, മനുഷ്യൻ, ആ കുളം തന്റെ പറമ്പിലായതുകൊണ്ട്, തന്റെ മാത്രം സ്വന്തമാണെന്ന് കരുതിയാൽ കുഴപ്പമായി. ആ കുളത്തിൽ തുണി അലക്കാൻ വേണ്ടി ദോഷകരമായ സോപ്പു പതയോ മറ്റു രാസവസ്തുക്കളോ കലർത്തിയാൽ അത് ജീവികളെ ബാധിക്കും. സ്വന്തം കുടിവെള്ളം മുട്ടും. ആ കുളത്തിലെ വെള്ളമെല്ലാം മനുഷ്യന്റെ സുഖത്തിനുവേണ്ടി കൃത്രിമമായ ശീതളപാനീയമുണ്ടാക്കാൻ പമ്പുചെയ്ത് എടുത്താൽ അതും ആവാസ വ്യവസ്ഥയെ ബാധിക്കും.

ഏതാണ്ടിതുപോലെയാണ് ആഗോള പരിസ്ഥിതി വ്യവസ്ഥയും. മനുഷ്യ കേന്ദ്രീകൃതമായ ഒരു വ്യവസ്ഥ മാത്രമേ നമുക്കുള്ളുവെങ്കിൽ ഇനി ലോകത്തിനു വലിയ ഭാവിയില്ലെന്നാണ് പല ചിന്തകരും കണക്കുകൂട്ടുന്നത്. മറ്റു ജീവികളുമായി സ്നേഹപൂർവ്വം കഴിയാനാണ് മനുഷ്യനെ ദൈവം നിയോഗിച്ചത്. ആദാമിന്റെ അടുത്തുവന്ന് തങ്ങൾക്ക് പേരിട്ടു കിട്ടുവാൻ നിർഭയരായി നിൽക്കുന്ന പക്ഷിമൃഗാദികളെക്കുറിച്ച് ഉല്പ്പത്തി പുസ്തകം സൂചിപ്പിക്കുന്നുണ്ട്. ഇത് മനോഹരമായ ഒരു രംഗമാണ്. ആദാമും ഹവ്വയും അന്ന് വെജിറ്റേറിയൻ ആയിരുന്നു. അതുകൊണ്ട് അവർ തങ്ങളെ കൊന്നു തിന്നും എന്ന ഭയമൊന്നും അവർക്കില്ലായിരുന്നു. മനുഷ്യന്റെ പാപവും വീഴ്ചയും സംഭവിച്ചതിനുശേഷമാണ് അവർ 'നോൺ-വെജിറ്റേറിയൻ' ഭക്ഷണശൈലിയിലേക്ക് നീങ്ങുന്നത് (ഉല്പ്പത്തി 9) അതോടെ മൃഗങ്ങൾക്ക് മനുഷ്യനെ "പേടിയും നടുക്കവുമായി" എന്ന് വേദപുസ്തകം രേഖപ്പെടുത്തുന്നു.

ഈ അവസ്ഥ പടരുകയാണ് ഇപ്പോഴും. പുരോഗതി, വികസനം, വ്യവസായവൽക്കരണം, ടൂറിസം തുടങ്ങിയ ഓമനപ്പേരുകളിലൊക്കെ മനുഷ്യർ നടത്തുന്ന മിക്ക പ്രവർത്തനങ്ങളും ജീവന് ഭീഷണിയായിത്തീരുന്നു. അതുകൊണ്ട് മനുഷ്യൻ ഒന്നും പ്രവർത്തിക്കേണ്ട എന്നു പറയാനും സാദ്ധ്യമല്ലല്ലോ. ഭൂമിയിൽ ജീവനെ പരിപോഷിപ്പിക്കുന്ന ആവാസ വ്യവസ്ഥ നിലനിർത്തണമെങ്കിൽ ആധുനിക മനുഷ്യൻ അവരുടെ ജീവിതശൈലി കാര്യമായി മാറ്റേണ്ടിവരും. തങ്ങളുടെ അമിതമായ സുഖഭോഗതൃഷ്ണയെ സംയമനം ചെയ്ത് ഭൂമിയിലെ വിഭവശേഷിയെ വരുംതലമുറകൾക്കുംകൂടി ഉപയോഗിക്കത്തക്കവിധം ഉത്തരവാദിത്വബോധത്തോടെയുള്ള വികസനം (Sustainable development) മാണ് നാം വിഭാവനം ചെയ്യേണ്ടത് എന്ന് അറിവുള്ളവർ പറയുന്നു.

ആത്യന്തികമായി, ഇതൊരു ആത്മിക പ്രശ്നമാണ്. മനുഷ്യൻ തന്റെ

സ്രഷ്ടാവിനോടും സഹജീവികളോടും സ്നേഹത്തിലും നീതിയിലും ത്യാഗത്തിലും പങ്കാളിത്തത്തിലും അധിഷ്ഠിതമായ ഒരു ബന്ധം നില നിർത്തിയെങ്കിലേ ഒരു പുതിയ ജീവിതവ്യവസ്ഥ ഉണ്ടാവുകയുള്ളു. ഈ ലോകവും അതിന്റെ സമ്പത്തും സുഖവും മാത്രമാണ് മനുഷ്യന്റെ ജീവി തലക്ഷ്യമെന്ന് കരുതിയാൽ ഏറ്റം വിനാശകരമായ ഭാവിയാണ് നമ്മെ കാത്തിരിക്കുന്നത്. Eco-Spirituality എന്ന പേരിലറിയപ്പെടുന്ന ചിന്താധാര പരിസ്ഥിതിയും ആദ്ധ്യാത്മികതയും തമ്മിലുള്ള ആഴമായ ബന്ധങ്ങൾ പരിശോധിക്കുന്നു.

ആദ്ധ്യാത്മിക ഗുരുക്കന്മാർ എന്നും ഉപദേശിച്ചിട്ടുള്ള ആത്മനിയന്ത്ര ണവും കാരുണ്യവും ഭൂതദയവും പരസ്പരസ്നേഹവും ത്യാഗബോധവും പുതിയ ലോകക്രമത്തിന് ഇന്നും പ്രസക്തമായ മൂല്യങ്ങളാണ്. ഇന്നത്തെ നമ്മുടെ പാരിസ്ഥിതിക പ്രതിസന്ധിയെ അതിജീവിക്കുവാൻ മറ്റു മാർഗ്ഗ ങ്ങളൊന്നും ഇല്ല.

06



# സന്യാസിക്കാനാഗ്രഹിക്കുന്ന ആധുനിക ലോകം

ക്രിസ്തീയ സഭയ്ക്ക് എന്നും ശക്തി പകർന്നു കൊടുത്തിരുന്ന ഊർജ്ജകേന്ദ്രങ്ങളിലൊന്നായിരുന്നു സഭയിലെ സന്യാസപ്രസ്ഥാനം. മൂന്നാം നൂറ്റാണ്ടിൽ ഈജിപ്തിലെ നിട്രിയ, സ്ക്കെറ്റിസ് തുടങ്ങിയ മരുഭൂമികളിൽ വളരെ ലളിതമായി ആരംഭിച്ച സന്യാസപ്രസ്ഥാനം പെട്ടെന്ന് മറ്റു പ്രദേശങ്ങളിലേക്ക് വ്യാപിച്ചു. വി. അന്തോനിയോസ്, വി. പക്കോമിയോസ് എന്നിവരെയാണ് സന്യാസപ്രസ്ഥാനത്തിന്റെ ആദിപിതാക്കന്മാരായി നാം കാണുന്നത്. ഇവരോടൊപ്പം സ്മരിക്കപ്പെടേണ്ട വ്യക്തിയാണ് മഹാനായ വി. അത്താനാസ്യോസ്. അലക്സാന്ത്രിയായിലെ ബിഷപ്പായിരുന്ന അത്താനാസ്യോസ് അറിയോസിനെതിരെയുള്ള തന്റെ സമരത്തിൽ ശക്തി നേടിയത് മരുഭൂമിയിൽ

പ്രാർത്ഥനാനിരതരായിരുന്ന സന്യാസിമാരിൽ നിന്നാണ്. അദ്ദേഹമാണ് 'വിശുദ്ധനായ അന്തോനിയോസിന്റെ ജീവിതം' എന്ന മഹൽ ഗ്രന്ഥം എഴുതിയത്. സന്യാസപ്രസ്ഥാനത്തിന്റെ 'മാനിഫെസ്റ്റോ' എന്ന് വിശേഷിപ്പിക്കാവുന്ന ഒരു പുസ്തകമാണിത്. അന്തോനിയോസിന്റെ ജീവിത കഥ വിവരിക്കുന്നതിലൂടെ സന്യാസത്തിന്റെ സ്വഭാവത്തെയും, ലക്ഷ്യത്തെയും അദ്ദേഹം വ്യക്തമാക്കുന്നു. പാശ്ചാത്യ സഭയിൽ പിന്നീട് അതിശക്തമായിത്തീർന്ന സന്യാസപ്രസ്ഥാനത്തിന് പ്രചോദനം നൽകിയത് അത്താനാസ്യോസ് ആയിരുന്നു.

മൂന്നാം നൂറ്റാണ്ടിന്റെ ആരംഭത്തോടു കൂടി കഠിനമായ മതപീഡനങ്ങൾ റോമാ സാമ്രാജ്യത്തിൽ കുറഞ്ഞു വന്നു. ക്രിസ്ത്യാനികൾക്ക് പീഡനങ്ങൾ ഉണ്ടായിരുന്നപ്പോൾ ക്രിസ്തുവിനെപ്രതി രക്തസാക്ഷിയായിത്തീരുകയെന്നത് ക്രിസ്തീയ ജീവിതത്തിന്റെ പൂർണ്ണതയായി കണക്കാക്കപ്പെട്ടിരുന്നു. പില്ക്കാലത്ത് പ്രശസ്തരായിത്തീർന്ന പല ക്രിസ്ത്യാനികളും ഇങ്ങനെ രക്തസാക്ഷി മരണം പ്രാപിച്ചവരോ, മരണത്തോടടുത്ത കഷ്ടതകൾ അനുഭവിക്കയോ ചെയ്തവരായിരുന്നു. എന്നാൽ ക്രിസ്തുമത പീഡനങ്ങൾ കുറയുകയും സഭയ്ക്ക് സാമൂഹ്യാംഗീകാരം ലഭിച്ചു തുടങ്ങുകയും ചെയ്തപ്പോൾ ക്രിസ്ത്യാനികളുടെ ജീവിതശൈലിയിൽ കാര്യമായ മാറ്റം വന്നു. ലൗകിക വീക്ഷണം പൊതുവെ പടരുകയും സ്ഥാനമാനങ്ങൾക്കും അധികാരങ്ങൾക്കും വേണ്ടി പല ക്രൈസ്തവനേതാക്കളും ശ്രമിക്കയും ചെയ്തു. കലഹങ്ങളും ഭിന്നതകളും ഉടലെടുത്തു. ഈ സമയത്ത്, ക്രിസ്തീയ ജീവിതത്തെക്കുറിച്ച് തീക്ഷ്ണതയോടെ ചിന്തിച്ചിരുന്ന പലരും നഗരങ്ങളിൽ നിന്ന് വിട്ട് ഈജിപ്തിലെ മരുഭൂമികളിൽ അഭയം തേടി. പ്രാർത്ഥിക്കുന്നതിനും കഠിനമായ ആത്മിക സാധനകൾ അനുഷ്ഠിക്കുന്നതിനുംവേണ്ടി ഇങ്ങനെ മരുഭൂമിയിലേക്ക് പോയ ക്രിസ്ത്യാനികൾ വൈദിക സ്ഥാനമോ സഭയിൽ അംഗീകാരമോ ആഗ്രഹിച്ചിരുന്നില്ല. സന്യാസ പ്രസ്ഥാനത്തിന്റെ ആദിപിതാക്കന്മാരായ അന്തോനിയോസും, പക്കോമിയോസും വൈദികസ്ഥാനം സ്വീകരിക്കാനുള്ള എല്ലാ പ്രേരണകളെയും നിരാകരിച്ചുകൊണ്ടാണ് അവസാനം വരെ ജീവിച്ചത്.

വെള്ളമില്ലാത്ത വരണ്ട നിർജ്ജന പ്രദേശങ്ങളാണ് പൈശാചിക ശക്തികളുടെ അധിവാസസ്ഥലം എന്നൊരു ധാരണ അക്കാലങ്ങളിലുണ്ടായിരുന്നു. അതുകൊണ്ട് സാത്താനുമായി സമരം ചെയ്ത് അവനെ തോല്പിക്കുവാൻ മരുഭൂമി തന്നെയാണ് പറ്റിയ സ്ഥലം എന്ന്, പല സന്യാസിമാരും ചിന്തിച്ചിരുന്നു. അന്തോനിയോസിനെ സാത്താൻ പരീക്ഷിക്കുന്ന വിവിധവും വിചിത്രവുമായ രീതികൾ അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

അന്തോനിയോസിന് സന്യാസ ജീവിതത്തിനുള്ള വിളി ലഭിച്ച സംഭവം പ്രസിദ്ധമാണല്ലോ. 'നീ പൂർണ്ണനാകുവാൻ ഇച്ഛിക്കുന്നെങ്കിൽ നിനക്കു ള്ളതു വിറ്റ് ദരിദ്രന്മാർക്ക് കൊടുത്തിട്ട് എന്നെ അനുഗമിക്കുക' എന്ന കർത്തൃ വചനം ഒരിക്കൽ പള്ളിയിൽ സുവിശേഷ വായനക്കിടയിൽ കേട്ട താണ് അദ്ദേഹത്തിന്റെ മാനസാന്തരത്തിന്റെ തുടക്കം. തന്റെ സഹോദ രിക്കു വേണ്ടി സ്വത്തിൽ ഒരു ചെറിയ ഭാഗം മാറ്റിവച്ച്, ബാക്കിയുള്ളത് വിറ്റ് സുവിശേഷ വചനമനുസരിച്ച് അദ്ദേഹം പ്രവർത്തിച്ചു. അതിനു ശേഷം അന്തോനിയോസിന്റെ ജീവിതലക്ഷ്യം 'പൂർണ്ണനായിത്തീരുക' എന്നതായി മാറി. ക്രിസ്തീയ പൂർണ്ണതയെന്നത് സന്യാസജീവിതത്തിന്റെ ആദർശമായി അന്നു മുതൽ ഇന്നുവരെയും കരുതിപ്പോരുന്നു. പൂർണ്ണത പ്രാപിക്കാനായി സന്യാസപ്രസ്ഥാനം കണ്ട മാർഗ്ഗങ്ങൾ പ്രാർത്ഥന, ഉപ വാസം, മനുഷ്യസേവനം എന്നിവയായിരുന്നു.

അന്തോനിയോസ് പ്രാഥമികമായും ഏകാന്തവാസിയായിരുന്നു. അദ്ദേ ഹത്തെ തേടിയെത്തിയ ശിഷ്യന്മാരിൽ നിന്നും ജനങ്ങളിൽ നിന്നും അകന്നകന്ന് മരുഭൂമിയുടെ ഉൾഭാഗത്തേയ്ക്ക് പോകാനുള്ള പ്രവണ തയാണ് അദ്ദേഹം കാണിച്ചത്. അതേസമയം തന്നെ സഭയ്ക്ക് ആവശ്യ മായിരുന്ന ചില ഘട്ടങ്ങളിൽ അദ്ദേഹം പുറത്തേക്കിറങ്ങി വരുന്നുമുണ്ട്. സാത്താനുമായി നിരന്തര പോരാട്ടം നടത്തിയ അന്തോനിയോസ് വേദനാ ജനകമായ നിരവധി അനുഭവങ്ങളിൽക്കൂടി കടന്നുപോയി. ഒരിക്കൽ ശാരീരികവും മാനസികവുമായ പീഡകൾ അനുഭവിച്ച് തളർന്നവശനായ അന്തോനിയോസിന് വളരെ തീവ്രമായ പ്രാർത്ഥനയ്ക്ക് ശേഷം ക്രിസ്തു വിന്റെ സൗമ്യമായ പ്രകാശം ലഭിച്ചു. പൈശാചിക ശക്തികൾ അകന്നു. അന്തോനിയോസ് കർത്താവിനോട് പരാതിപ്പെട്ടു: 'കർത്താവേ, ഇതുവരെ അങ്ങെവിടെയായിരുന്നു? എന്റെ വേദനകൾ ശമിപ്പിക്കുവാൻ എന്തു കൊണ്ട് അങ്ങ് നേരത്തേ വന്നില്ല?' കർത്താവിന്റെ മറുപടി: 'അന്തോനി യോസേ ഞാനിവിടെ നിന്റെ സമരം കണ്ടുകൊണ്ട് നിന്റെ അടുക്കൽ തന്നെ ഉണ്ടായിരുന്നു.'

സന്യാസ ജീവിതം പൂർണ്ണതയുടെ അനുഭവമായി കണക്കാക്കപ്പെട്ടിരു ന്നുവെന്ന് സൂചിപ്പിച്ചല്ലോ. വീഴ്ചയ്ക്കു മുമ്പുള്ള ആദാമിന്റെ പറുദീസ യിലെ അവസ്ഥയിലേക്ക് മടങ്ങിപ്പോവുക എന്നതാണ് ഇതുകൊണ്ട് പലരും ഉദ്ദേശിച്ചത്. പൂർണ്ണമായ നിഷ്കളങ്കതയും സ്നേഹവും, മനു ഷ്യനെ അമ്മാനമാടുന്ന വികാരങ്ങളിൽ നിന്നുള്ള വിമോചനവും പ്രകൃതി യുമായുള്ള ഐക്യവും ഈ പൂർണ്ണതയുടെ സ്വഭാവങ്ങളായിരുന്നു. അന്തോനിയോസ് വന്യമൃഗങ്ങളുമായി തികഞ്ഞ സ്നേഹത്തിലും ധാരണയിലുമാണത്രേ ജീവിച്ചത്. സകല ജീവജാലങ്ങളുമായുള്ള ഈ ഇണക്കം പറുദീസായിൽ വച്ച് ആദാമിനുണ്ടായിരുന്നതായി കരുതപ്പെ

ടുന്നു. ശിശുക്കൾക്കും നിസ്സംഗരായ താപസ്സന്മാർക്കും ലഭിക്കുന്ന ഈ വരം ആദാമിനു നഷ്ടപ്പെട്ട സ്വർഗ്ഗീയ നന്മയുടെ വീണ്ടെടുക്കലാണ്.

ഏകാന്തവാസമല്ല, സമൂഹവാസമാണ് സന്യാസികൾക്കാവശ്യം എന്ന ബോധ്യത്തോടെ ആദ്യമായി സന്യാസിമാരെ ഒരുമിപ്പിച്ച് താമസിപ്പിക്കുന്നതിനും അവരുടെ സമൂഹജീവിതത്തിനാവശ്യമായ നിയമങ്ങൾ നിർമ്മിക്കുന്നതിനും ആദ്യമായി ശ്രമിച്ചത് പക്കോമിയോസാണ്. മാർക്സിമിൻ ചക്രവർത്തിയുടെ കാലത്ത് നിർബ്ബന്ധിത സൈന്യസേവനത്തിനായി പിടിക്കപ്പെട്ട ഒരു വിജാതിയ യുവാവായിരുന്നു പക്കോമിയോസ്. ഈജിപ്തിലെ ലുക്സോർ എന്ന സ്ഥലത്ത് ഇങ്ങനെ സൈന്യസേവനത്തിനായി പിടിച്ചുകൊണ്ടുപോയവരെ ഒരു രാത്രി താമസിപ്പിച്ചു. ആ പ്രദേശത്തുള്ള ക്രിസ്ത്യാനികൾ ഈ ചെറുപ്പക്കാരുടെ വിഷമസ്ഥിതി കണ്ട് അവർക്ക് ആവശ്യമായ ഭക്ഷണവും പാനീയങ്ങളും കൊടുത്ത് ആശ്വസിപ്പിച്ചു. അവിടെ വച്ചാണ് ആദ്യം പക്കോമിയോസ് ക്രിസ്ത്യാനി എന്ന വാക്കു കേൾക്കുന്നതു തന്നെ. ക്രിസ്ത്യാനികളുടെ പെരുമാറ്റവും സ്നേഹവും കണ്ട് അദ്ഭുതപ്പെട്ട പക്കോമിയോസ് അവരെക്കുറിച്ച് കൗതുകപൂർവ്വം തിരക്കി. ക്രിസ്ത്യാനികൾ പരദേശികളോടും മറ്റെല്ലാ മനുഷ്യരോടും കരുണ കാണിക്കുന്ന ആളുകളാണെന്ന് ആരോ പറഞ്ഞു. 'അവർ ദൈവപുത്രനായ ക്രിസ്തുവിന്റെ നാമം വഹിക്കുന്നവരും സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും സ്രഷ്ടാവായവനിൽ പ്രത്യാശ വച്ചുകൊണ്ട് എല്ലാവരോടും നന്മ കാണിക്കുന്നവരുമാണെ'ന്ന് പക്കോമിയോസിന് മറുപടി കിട്ടി. പക്കോമിയോസിന്റെ മനസ്സ് അസ്വസ്ഥമായി, അന്നു രാത്രിയിൽ അവൻ കൈകളുയർത്തി താനറിഞ്ഞിട്ടില്ലാത്ത ദൈവത്തോട് പ്രാർത്ഥിച്ചു. സൈന്യത്തിൽ നിന്ന് വിടുതൽ കിട്ടിയാൽ ദൈവത്തിന്റെ ഇഷ്ടം ചെയ്യാമെന്നും സകല മനുഷ്യരെയും സ്നേഹിച്ചുകൊണ്ട് അവർക്കു നന്മ ചെയ്യാമെന്നും പക്കോമിയോസ് പ്രാർത്ഥനയിൽ തീരുമാനമെടുത്തു. 'ദൈവത്തിന്റെ ഇഷ്ടം മനുഷ്യവർഗ്ഗത്തെ സേവിക്കയും അവരെ ദൈവത്തോട് അനുരഞ്ജിപ്പിക്കയുമാണെ'ന്നുള്ള ദർശനം പിന്നീട് പക്കോമിയോസിനുണ്ടാകുന്നുണ്ട്.

പക്കോമിയോസ് അന്നു പ്രശസ്തരായിരുന്ന പല ആചാര്യന്മാരുടെയും ശിഷ്യത്വം സ്വീകരിച്ചു. ക്രമേണ സന്യാസിശ്രേഷ്ഠനായി അറിയപ്പെട്ട പക്കോമിയോസിനെത്തേടി ശിഷ്യന്മാർ എത്തി. അവർക്കൊരുമിച്ച് ജീവിക്കാനും ആരാധിക്കാനും വേണ്ട ക്രമീകരണങ്ങൾ ചെയ്ത പക്കോമിയോസ് സന്യാസപ്രസ്ഥാനത്തിന്റെ നല്ല വഴിത്തിരിവിനു കാരണഭൂതനായി.

പിൽക്കാലത്ത്, നാലാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ സന്യാസിക

ൾക്കു വേണ്ടി നിയമങ്ങൾ ഉണ്ടാക്കിയ പിതാവാണ് മഹാനായ മാർ ബസേലിയോസ്. പൗരസ്ത്യ സന്യാസപ്രസ്ഥാനത്തിൽ ബസ്സേലിയോസിന്റെ പ്രമാണങ്ങൾക്ക് സമുന്നതസ്ഥാനമുണ്ട്. ബസ്സേലിയോസും ഏകാന്തവാസികളെ അധികം പ്രോത്സാഹിപ്പിച്ചില്ല. സന്യാസിമാർ ഒരുമിച്ച് താമസിച്ചാൽ മാത്രമേ അവരുടെ ക്രിസ്തീയ വളർച്ചയും നന്മയും പരസ്പരം പരിശോധിച്ചറിയുവാൻ കഴിയൂ എന്ന് അദ്ദേഹത്തിന് ബോദ്ധ്യമായിരുന്നു. സന്യാസപ്രസ്ഥാനത്തെ മനുഷ്യസേവനപരമായ കാര്യങ്ങളിലേക്കു തിരിച്ചുവിട്ടതിൽ പ്രധാനപങ്ക് ബസ്സേലിയോസിനുണ്ട്. കുഷ്ഠരോഗികൾക്കു വേണ്ടി അദ്ദേഹം സ്ഥാപിച്ച ആതുരാലയം ലോകത്തിൽ അത്തരത്തിലുള്ള ആദ്യത്തെ സ്ഥാപനമാണ്. കുഷ്ഠരോഗികളെ ആട്ടിപ്പായിക്കുകയും വെറുക്കുകയും ചെയ്തിരുന്ന ഒരു ലോകത്തിൽ അവരെ സ്നേഹപൂർവ്വം കരുതുകയും അവർ രോഗികളാണെന്ന ബോദ്ധ്യത്തിൽ ആവശ്യമായ പരിചരണങ്ങൾ നൽകുകയും ചെയ്ത ബസ്സേലിയോസ് വലിയ സാമൂഹ്യ വിപ്ലവമായിരുന്നു നടത്തിയത്. ബസ്സേലിയോസിന്റെ മാതൃക കണ്ട്, വലിയ ക്രൈസ്തവ വിരോധിയായിരുന്ന ജൂലിയൻ ചക്രവർത്തി രാജ്യത്തെമ്പാടും ആശുപത്രികൾ സ്ഥാപിക്കാൻ തന്റെ ഉദ്യാഗസ്ഥന്മാർക്ക് കല്പന കൊടുക്കുകയുണ്ടായി. ക്രിസ്ത്യാനികളുടെ നിസ്വാർത്ഥമായ മനുഷ്യസ്നേഹം ധാരാളം ആളുകളെ ആ മതത്തിലേക്ക് ആകർഷിക്കുമെന്നതായിരുന്നു ചക്രവർത്തിയുടെ പേടി.

സന്യാസപ്രസ്ഥാനം സുസംഘടിതമായ സ്ഥാപനങ്ങളായി മാറിയപ്പോൾ അവയുടെ ആന്തരികശക്തിയും ദൗത്യബോധവും നഷ്ടപ്പെടുന്ന കാഴ്ചയാണ് ആധുനിക കാലത്ത് നാം കാണുന്നത്. പരമ്പരാഗതമായ സന്യാസ സമൂഹങ്ങളും സ്ഥാപനങ്ങളും ഇന്ന് വളർച്ച മുരടിച്ചു നിൽക്കുന്ന അവസ്ഥയിലാണെന്ന് പൊതുവെ പറയാം. എന്നാൽ വേറൊരു വശത്ത്, സന്യാസപ്രസ്ഥാനം ഒരിക്കൽ ഉയർത്തിപ്പിടിച്ചിരുന്ന സമുന്നത മൂല്യങ്ങൾ തേടി ലോകവ്യാപകമായ അന്വേഷണം നടക്കുന്നുണ്ട്. എന്തൊക്കെയായിരുന്നു ആ മൂല്യങ്ങൾ? ജീവിതശൈലിയിലുള്ള ലാളിത്യം, വസ്തുവകകളുടെ കൂട്ടായ ഉപയോഗം, സമ്പൂർണ്ണമായ സമത്വബോധം, സഹോദരങ്ങൾക്കുവേണ്ടിയുള്ള ത്യാഗപൂർണ്ണമായ ജീവിതം, ലൗകിക മഹത്വത്തോടും അധികാരത്തോടുമുള്ള ആസക്തിയില്ലായ്മ, സമൂഹത്തിന്റെ നന്മയ്ക്കു വേണ്ടിയുള്ള കഠിനാദ്ധ്വാനം, മാനസികവും ശാരീരികവും ആത്മീയവുമായ ശിക്ഷണം, ലോകത്തിന്റെ നന്മയ്ക്കുവേണ്ടിയുള്ള നിരന്തരമായ പ്രാർത്ഥന, സഭയെ ശക്തീകരിച്ചതും ലോകത്തെ രൂപാന്തരപ്പെടുത്തിയതുമായ മൂല്യങ്ങളായിരുന്നു ഇവ. ഇപ്പോൾ നിലവിലുള്ള പല സന്യാസസമൂഹങ്ങളിൽ നിന്നും മേല്പറഞ്ഞ മൂല്യങ്ങൾ കുറെയൊക്കെ നഷ്ടപ്പെട്ടിരിക്കുന്നു എന്നത് ദുഃഖകരമായ വസ്തുതയാണ്.

ഇന്ന് ലോകത്തിന്റെ പല ഭാഗങ്ങളിലും ഉയർന്നു വരുന്ന ചെറിയ ചെറിയ സമൂഹങ്ങൾ (basic communities) ഈ മൂല്യങ്ങൾ ഉയർത്തിപ്പിടിക്കാൻ ശ്രമിക്കുന്നു. ഇത്തരം ചെറിയ സമൂഹങ്ങളിൽ ജീവിതത്തിന്റെ വിവിധ മേഖലകളിൽ പ്രവർത്തിക്കുന്നവരുണ്ട്. വിവാഹിതരും അവിവാഹിതരുമുണ്ട്. സന്യാസപ്രസ്ഥാനത്തിന്റെ മൂല്യങ്ങൾ അവിവാഹിതരുടെ സമൂഹങ്ങളിൽ മാത്രമല്ല, കുടുംബങ്ങളിലും സ്ഥാപനങ്ങളിലും രാഷ്ട്രത്തിൽ പൊതുവെയും പ്രയോഗക്ഷമമാണ് എന്ന ബോദ്ധ്യമാണ് ഈ സമൂഹത്തിലെ അംഗങ്ങൾക്ക്. രാഷ്ട്രീയ - സാമ്പത്തിക പ്രത്യയശാസ്ത്രങ്ങൾക്ക്, അത് മുതലാളിത്തമായാലും, കമ്മ്യൂണിസമായാലും മനുഷ്യന്റെ സമൂഹ്യവും വ്യക്തിഗതവുമായ പ്രശ്നങ്ങൾക്ക് ശരിയായ പരിഹാരം കാണാൻ കഴിയുകയില്ലെന്ന് ഇപ്പോൾ ഏറെക്കുറെ എല്ലാവർക്കും ബോദ്ധ്യം വന്നിട്ടുണ്ട്. എന്നാൽ മേൽപ്പറഞ്ഞ രീതിയിലുള്ള പുതിയ സമൂഹങ്ങൾ നമ്മുടെ ലോകത്തെ രൂപാന്തരപ്പെടുത്തുവാനുള്ള ശക്തി ഉൾക്കൊള്ളുന്നു. ഭാവിയുടെ പ്രത്യാശ ഇത്തരം സമൂഹങ്ങളിലാണ്. ഒരിക്കൽ സന്യാസപ്രസ്ഥാനം ഉയർത്തിപ്പിടിക്കയും പിന്നീട് കാലത്തിന്റെ ഒഴുക്കിലും സംഘടനയുടെയും സ്ഥാപനങ്ങളുടെയും ഊക്കിലും നഷ്ടപ്പെട്ടുപോയ മൂല്യങ്ങളാണ് ഈ സമൂഹങ്ങളുടെ പ്രേരകശക്തി.

ഓരോ വ്യക്തിയിലും സന്യാസി അന്തർലീനമാണെന്നും സന്യാസിത്വം മനുഷ്യസ്വഭാവത്തിന്റെ അടിസ്ഥാന ഘടകമാണെന്നും ഇന്ന് പല സാമൂഹ്യശാസ്ത്രജ്ഞന്മാരും മനുഷ്യസ്വഭാവ പഠിതാക്കളും അഭിപ്രായപ്പെടുന്നു. ഇന്ന് പാശ്ചാത്യ നാഗരികതയിൽ എന്തെങ്കിലും പ്രത്യാശയുടെ കിരണമുണ്ടെങ്കിൽ അതൊരു 'സന്യാസി'യുടെ രൂപത്തിൽ നിന്നു വരുന്ന പ്രകാശമാണ്. ലൗകികതയുടെ പാരമ്യത്തിൽ അനുഭവപ്പെടുന്ന ശൂന്യതാബോധത്തിനും അർത്ഥരാഹിത്യത്തിനും മറ്റു മറുമരുന്നുകളൊന്നും ഇപ്പോൾ ഇല്ല. ലളിതമായ ജീവിതാവശ്യങ്ങൾ മാത്രമുള്ള, സ്നേഹത്തോടും ത്യാഗത്തോടും കൂടി കഠിനാദ്ധ്വാനം ചെയ്യുന്ന, ലോകത്തിന്റെ നന്മയ്ക്കു വേണ്ടി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന വ്യക്തികളേയും സമൂഹങ്ങളെയുമാണ് ഇവിടെ 'സന്യാസി' എന്ന പദം കൊണ്ട് ഉദ്ദേശിക്കുന്നത്. ന്യൂക്ലിയർ ആയുധ ഭീഷണി കൊണ്ടും പരിസര മലിനീകരണ പ്രതിസന്ധികൊണ്ടും വീർപ്പുമുട്ടുന്ന ലോകത്തിന് ഏക ശാന്തിമാർഗ്ഗം സന്യാസിത്വം തന്നെ.

പുരാതന സന്യാസപ്രസ്ഥാനത്തിൽ പല നന്മകളുണ്ടായിരുന്നെങ്കിലും ചിലപ്പോഴൊക്കെ പല സന്യാസിമാരും ലോകവിരോധികളും മനുഷ്യവിദ്വേഷികളുമായിത്തീർന്നിട്ടുണ്ട്. ദൈവത്തെയും ലോകത്തെയും പരസ്പര വിരുദ്ധമായ രണ്ടു ധ്രുവങ്ങളിലാക്കി നിർത്തുകയും, ദൈവത്തോ

ടുള്ള വിശ്വസ്തത മനുഷ്യലോകത്തോടുള്ള വിദ്വേഷമായി പരിണമിക്കുകയും ചെയ്തിട്ടുണ്ട്. അന്തോനിയോസിനെപ്പോലെ വന്യമൃഗങ്ങളെ വരെ ഇണക്കി സർവ്വലോകത്തിന്റെയും ശാന്തിയും സമന്വയവും നേടിയ സന്യാസിമാരാണ് നമുക്കു വേണ്ടത്. ദൈവം സൃഷ്ടിക്കുകയും നല്ലതെന്നു കാണുകയും ചെയ്ത ഈ ലോകത്തിൽ നന്മയുടെ നേരിയ അടയാളമെങ്കിലുമുള്ള യാതൊന്നിനേയും നമുക്കു തള്ളിക്കളയാനാവില്ല. മനുഷ്യരേയും പ്രകൃതിയേയും ദിവ്യസ്നേഹത്തിന്റെ അനന്തപ്രഭയിൽ കാണുന്നവനാണ് യഥാർത്ഥ സന്യാസി. ലോകത്തെ നശിപ്പിക്കുന്ന തിന്മയുടെ അധികാരത്തെയും മഹത്വത്തെയും നിർഭയം വെല്ലുവിളിക്കുവാനും ചവിട്ടി മെതിക്കുവാനും യഥാർത്ഥ സന്യാസിക്കു കഴിയും. സന്യാസപ്രസ്ഥാനത്തെ പ്രത്യാശയോടെ ഉറ്റുനോക്കുന്ന സഭയും ലോകവും മറ്റൊന്നല്ല പ്രതീക്ഷിക്കുന്നത്.

# 07



# സൃഷ്ടിയും ഉയിർപ്പും

മിക്ക പുരാതന മതങ്ങളിലും ദർശനങ്ങളിലും ജഡവസ്തു (matter) വിനെയും ആത്മാവിനെയും (spirit) നെയും പരസ്പരം ചേരാത്ത വിരുദ്ധ തത്ത്വങ്ങളായാണ് കാണുന്നത്. ഈ ധാരണ, മനുഷ്യന്റെ സ്വഭാവത്തെ നിർവ്വചിക്കുമ്പോഴാണ് കൂടുതൽ വ്യക്തമാകുന്നത്. മനുഷ്യന്റെ ബാഹ്യശരീരം (ജഡം) അവന്റെ ആന്തരിക ചൈതന്യമായ ആത്മാവുമായി ഒരിക്കലും യോജിച്ചു പോകയില്ലെന്നും രണ്ടും ഒരു വണ്ടിയിൽ കെട്ടിയതെങ്കിലും എതിർ ദിശകളിലേക്ക് വലിക്കാൻ ശ്രമിക്കുന്ന രണ്ടു കുതിരകളെപ്പോലെ മനുഷ്യനെ വിരുദ്ധ ധ്രുവങ്ങളിലേക്ക് വലിക്കുന്നു എന്നും ഹൈന്ദവ - യവന ചിന്തകളിലും അതുപോലെ പുരാതനമായ മറ്റു പല ദർശനങ്ങളിലും കാണാം. ഈ ധാരണയുടെ പ്രായോ

ഗിക വിവക്ഷകൾ വളരെ വിപുലമാണ്. ശരീരം തിന്മയാണെന്നും അതിനെ എങ്ങനെയെങ്കിലും നശിപ്പിച്ച് ആത്മാവിനെ മോചിപ്പിക്കുകയാണ് മോക്ഷപ്രാപ്തിക്കുള്ള മാർഗ്ഗമെന്നും ചിന്തിച്ചവരുണ്ട്. ഗ്രീക്ക് ചിന്തയിലെ soma - sema (ശരീരം ഒരു ശവകുടീരം) ബന്ധം പ്രസിദ്ധമാണ്. മറ്റു ചിലർ ശരീരം പ്രയോജനരഹിതമായതു കൊണ്ട് അതിനെ എങ്ങിനെ ഉപയോഗിച്ചാലും അത് ആത്മാവിനെ ബാധിക്കുന്നില്ല എന്നു കരുതി. ഇതിന്റെ ഫലമായി ശരീരത്തെ പീഡിപ്പിച്ച് നശിപ്പിച്ച സന്യാസിമാർ തൊട്ട്, ശരീരസുഖങ്ങൾ തത്വദീക്ഷയൊന്നുമില്ലാതെ നിരങ്കുശം തേടുന്നതിൽ തെറ്റൊന്നുമില്ലെന്ന് വാദിക്കുന്ന രജനീഷ് മോഡൽ യോഗിമാർ വരെ ഉണ്ടായി.

ഏതായാലും ജഡവസ്തുവും ആത്മചൈതന്യവും തമ്മിലുണ്ടെന്ന് പറയപ്പെടുന്ന വൈരുദ്ധ്യം മനുഷ്യന്റെ ചിരകാല നിരീക്ഷണത്തിന്റെയും ചിന്തയുടെയും ഫലമായി സ്ഥാപിക്കപ്പെട്ടതാണ്. നമ്മുടെ പ്രപഞ്ചത്തിൽ ഈ ദ്വൈതഭാവം ഉണ്ടെന്നുള്ളത് ചിന്തിക്കുന്ന ഏതൊരാൾക്കും പെട്ടെന്ന് ബോദ്ധ്യമാവും. ജഡത്തിന്റെ സ്വഭാവം ജഡതയിലേക്ക് മടങ്ങാനാണ്.

ഏത് ജീവിയുടെയും ചെടിയുടെയും ശരീരം കുറെ വളർന്നതിനു ശേഷം, വളർച്ച നിലച്ച് ക്ഷയിച്ച് തുടങ്ങുന്നു. ഈ ക്ഷയോന്മുഖത പൂർണ്ണമായ നാശത്തിലേക്കും ജീവരഹിതമായ ജഡതയിലേക്കും ജീവികളുടെ ശരീരങ്ങളെ നയിക്കുന്നു. ഇത് പ്രപഞ്ചവസ്തുവിന്റെ സ്വഭാവമാണ്. ആധുനിക ഭൗതികശാസ്ത്രത്തിന്റെ ചില സിദ്ധാന്തങ്ങളിലും (ഉദാ: Second Law of Thermodynamics) ഇതിനു സമാനമായ ചില ധാരണകൾ കാണാം. നമ്മുടെ ദ്രവ്യപ്രപഞ്ചം ക്രമേണ ഊർജ്ജമെല്ലാം വാർന്നു വാർന്ന് പൂർണ്ണമായും ഊർജ്ജരഹിതമായ, ക്രമരഹിതമായ അവസ്ഥയിലേക്ക് (entropy) നീങ്ങിക്കൊണ്ടിരിക്കുന്നുവെന്ന് ചിന്തിക്കുന്ന ശാസ്ത്രജ്ഞന്മാരുണ്ട്.

വസ്തുവിനെ താഴേയ്ക്ക്, നാശത്തിലേക്ക് വലിക്കുന്ന ഈ ശക്തിയെക്കുറിച്ച് പുരാതന ദാർശനികന്മാർ ബോധവാന്മാരായിരുന്നു. ഗുരുത്വാകർഷണം മൂലം വസ്തുവിനുണ്ടാകുന്ന ഭാരവും ഭൂമിയിലേക്കു തന്നെ മടങ്ങാനുള്ള അതിന്റെ പ്രവണതയും വസ്തുവിന്റെ യഥാർത്ഥ സ്വഭാവത്തിന്റെ പ്രതീകമായിട്ടാണ് അവർ കരുതിയത്.

ഇതിനും വിപരീത തത്വമാണ് മുകളിലേക്കുയരാനുള്ള ആത്മചൈതന്യത്തിന്റെ പ്രവണത. ചെടികളും മൃഗങ്ങളും മനുഷ്യരും ആന്തരികമായ ജീവചൈതന്യത്തിന്റെ ഉൾത്തള്ളൽ മൂലം വസ്തുവിന്റെ ക്ഷയോന്മുഖമായ ജാഡ്യത്തെ കീറിമുറിച്ചു വളരുന്നു. കീഴ്പോട്ട് വലിക്കുന്ന ശക്തിക്കെതിരെ, അവ പരിണാമം പ്രാപിച്ച് മുകളിലേക്ക് വളരുന്നു. വസ്തുവിന്റെ അധോമുഖത്വത്തിനെതിരെ നിരന്തര സമരത്തിലാണ്

ജീവന്റെ പുരോഗമനം. ഭൂമിയിൽ നിന്ന് ഉയർന്നുയർന്ന് ഭാരമില്ലാതെ പറക്കുന്ന പക്ഷി ആത്മചൈതന്യത്തിന്റെ പുരാതന പ്രതീകമാണ്. ഊർജ്ജത്തിന്റെ സ്വഭാവത്തെക്കുറിച്ച് ആധുനിക ശാസ്ത്രം പറയുന്ന ചില സംഗതികൾ ഈ ദാർശനിക ധാരണയുമായി സമാനഭാവം പുലർത്തുന്നതാണ്.

വസ്തുവിന്റെ അവരോഹണ പ്രവണതയും ജീവന്റെ ആരോഹണ പ്രവണതയും തമ്മിലുള്ള സംഘട്ടനം മനുഷ്യവ്യക്തികൾ അനുഭവിച്ചറിഞ്ഞതു മൂലമാണ് ആദ്യം സൂചിപ്പിച്ച രീതിയിലുള്ള പ്രായോഗിക വിവക്ഷകൾ ഉത്ഭവിച്ചത്. പ്രപഞ്ചത്തിലും അതിന്റെ 'മിനി മാതൃക'യായ മനുഷ്യശരീരത്തിലുമുള്ള ഈ വിരുദ്ധഭാവങ്ങൾ ഉപരിപ്ലവമാണെന്നും, അടിസ്ഥാനപരമായി, വസ്തുവും ജീവനും തമ്മിലുള്ള, അല്ലെങ്കിൽ ആത്മാവും ശരീരവും തമ്മിലുള്ള, ദ്വൈതഭാവം നിലനിൽക്കുന്നതല്ലെന്നും ചില പ്രമുഖ ക്രിസ്തീയ ഗുരുക്കന്മാർ പഠിപ്പിച്ചിട്ടുണ്ട്. പാശ്ചാത്യസഭയിലെ വിശുദ്ധ അഗസ്തീനോസിനെപ്പോലുള്ളവർ ദ്വൈതചിന്തയിൽ പിടിച്ചുനിന്നവരാണെങ്കിലും സാർവ്വത്രികസഭയ്ക്ക് കൂടുതൽ സുസമ്മതന്മാരായ പല പൗരസ്ത്യ ക്രിസ്തീയ ചിന്തകരും ആത്മ – ശരീര ബന്ധത്തിലുള്ള ദ്വൈതം താല്ക്കാലികമാണെന്നും ജഡവും ജീവനും ശരീരവും ആത്മാവും അവിഭാജ്യമായ ഏക യാഥാർത്ഥ്യമാണെന്നും പഠിപ്പിച്ചവരാണ്. ദ്രവ്യത്തിന്റെയും ഊർജ്ജത്തിന്റെയും പരസ്പരബന്ധത്തെപ്പറ്റി ഉദ്ഗ്രഥനാത്കമായും അദ്വൈത വീക്ഷണത്തിലും ചിന്തിക്കാൻ പ്രേരിപ്പിക്കുന്നതാണ് ആധുനിക ഫിസിക്സിന്റെ നിഗമനങ്ങൾ.

യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തെക്കുറിച്ചും അതിന്റെ മൂർദ്ധന്യാനുഭവമായ പുനരുത്ഥാനത്തെക്കുറിച്ചുമുള്ള ക്രിസ്തീയ ചിന്ത വ്യക്തമായും ഉദ്ഗ്രഥനാത്മകമാണ്. 'സ്വർഗ്ഗത്തെയും ഭൂമിയെയും തമ്മിൽ, ശരീരത്തെയും ആത്മാവിനെയും തമ്മിൽ, സ്വജാതിയെയും വിജാതികളെയും തമ്മിൽ സംയോജിപ്പിക്കയായിരുന്നു' ക്രിസ്തുവിന്റെ മനുഷ്യാവതാരം എന്ന് സഭ ഉദ്ബോധിപ്പിക്കുന്നു. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ 'ആത്മീയനെന്ന്' ഏകപക്ഷീയമായി സഭ വിശേഷിപ്പിക്കുന്നില്ല. കാരണം ക്രിസ്തുവിന്റെ ഭൗതിക ശരീരത്തിന് സംഭവിച്ച രൂപാന്തരം സുപ്രധാനമായിരുന്നു.

ശരീരത്തെ (ജഡത്തെ) ഉപേക്ഷിക്കുകയോ നിഷേധിക്കുകയോ ചെയ്യാതെ, അതിനെ അഴിച്ചു പണിയുകയായിരുന്നു കർത്താവിന്റെ ഉയിർപ്പിൽ ചെയ്തത്. വസ്തുസ്ഥിതമായ ശരീരത്തിന് സംഭവിച്ച രൂപാന്തരം അതിന്റെ സ്വാഭാവികമായ ഗതിയെ മാറ്റി. സ്വാഭാവികമായി നാശത്തിലേക്കും ദ്രവത്വത്തിലേക്കും ഊർജ്ജരഹിതാവസ്ഥയിലേക്കുമായിരുന്നു

അത് മടങ്ങേണ്ടത്. അതിനു പകരം പുതിയൊരു ഘടന പ്രാപിച്ചു, ജീവന്റെയും ഊർജ്ജത്തിന്റെയും പുതിയൊരു സാദ്ധ്യതയിലേയ്ക്കാണ് ക്രിസ്തുശരീരം പ്രവേശിച്ചത്. ഭാരമില്ലായ്മയും സ്ഥലകാലപരിമിതികൾക്ക് അതീതമായി ഉയരാനുള്ള അതിന്റെ കഴിവും പുതിയ അനുഭവത്തിന്റെ ബാഹ്യലക്ഷണങ്ങളായിരുന്നു. ഇത് സംഭവിച്ചത് ശരീരവും ആത്മാവും, ജഡവും ജീവനും തമ്മിലുള്ള പരമമായ സമൃദ്ഗ്രഥനം വഴിയാണ്.

ഈ പുതിയ അനുഭവത്തിന്റെ അതിരുകൾ നിശ്ചയിക്കാൻ സഭ ഒരിക്കലും മുതിരുകയില്ല. കാരണം, സ്ഥലകാലങ്ങളുടെ പരിമിതി തരണം ചെയ്താൽ പിന്നെ ജീവന് ലഭ്യമാകുന്ന സാദ്ധ്യതകൾ നിർണ്ണയിക്കാനോ അതിന് അതിർക്കല്ലുകളിടാനോ നമുക്ക് സാദ്ധ്യമല്ല എന്നതു തന്നെ. നിരവധി മുഖങ്ങളുള്ള രത്നക്കല്ലുകളെക്കുറിച്ചും അതിൽ പ്രവേശിക്കുന്ന പ്രകാശരശ്മികൾക്ക് കൈവരുന്ന അവർണ്ണനീയമായ ശോഭയെക്കുറിച്ചും നാം പറയാറുണ്ട്. ആത്മശരീരങ്ങളുടെ പുതിയ സമന്വയം വഴി വസ്തുവിന് കൈവരുന്ന ഉദാത്ത ശോഭയെ കുറിച്ചും ലഭ്യമാകുന്ന അനുഭവത്തിന്റെ തീവ്രത, വൈപുല്യം എന്നിവയെക്കുറിച്ചും നമുക്ക് സങ്കല്പിക്കുക പ്രയാസമാണ്. കാരണം, ആ യാഥാർത്ഥ്യത്തിന്റെ മുഖങ്ങളും സാദ്ധ്യതയുടെ വാതായനങ്ങളും അനന്തമായിരിക്കും.

ക്രിസ്തുവിന്റെ ഉയിർപ്പ് മനുഷ്യനും പ്രപഞ്ചത്തിനും സർവ്വ സൃഷ്ടിക്കുമുള്ള ദൈവദത്തമായ അനന്തസാദ്ധ്യതകളിലേക്ക് നമ്മെ പ്രവേശിപ്പിക്കുന്നു. വിശ്വാസവും പ്രത്യാശയും സ്നേഹവും മൂലം നമുക്ക് ഇപ്പോൾ തന്നെ ആ മഹാനുഭവത്തിൽ പങ്കാളികളാകാൻ കഴിയും. നമ്മെ ഛിന്നഭിന്നമാക്കുന്ന വെറുപ്പിന്റെയും കലഹത്തിന്റെയും അധോമുഖപ്രവണതയ്ക്കെതിരെ, മനുഷ്യരാശിയെ മുഴുവൻ ഒന്നാക്കുന്ന സ്നേഹത്തിന്റെ തിളക്കമാണ് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിൽ നാം കാണുന്നത്. ഈ സ്നേഹത്തിന്റെ സഹജഭാവമാണ് പ്രത്യാശ, അതിരുകളില്ലാത്ത പ്രത്യാശ. കർത്താവിന്റെ ഉയിർപ്പിന്റെ മർമ്മമറിഞ്ഞ വി. യോഹന്നാന്റെ അതിഗഹനമായ പ്രസ്താവന പ്രസിദ്ധമാണല്ലോ: “പ്രിയമുള്ളവരെ, നാം ഇപ്പോൾ ദൈവമക്കൾ ആകുന്നു. നാം ഇനി എന്തായിത്തീരുമെന്ന് ഇതുവരെയും വെളിപ്പെട്ടിട്ടില്ല.”

*(ഓർത്തഡോക്സ് യൂത്ത്, 1983)*

# 08



# ക്രിസ്തുവിന്റെ പുനരുത്ഥാനവും സഭയുടെ വിളിയും

ഈജിപ്തുകാരുടെ പുരാണത്തിൽ ഒരു പഴയ കഥയുണ്ട്. ഒരു പക്ഷിയെക്കുറിച്ചുള്ള കഥ. ഫീനിക്സ് എന്നാണ് പക്ഷിയുടെ പേര്. ഈ പക്ഷിയുടെ പ്രത്യേകത, അതിന്റെ വംശത്തിൽ ഒരു സമയത്ത് ഒരു പക്ഷി മാത്രമേ ഉണ്ടായിരിക്കുകയുള്ളു എന്നതാണ്. അഞ്ഞൂറു വർഷമാണത്രേ പക്ഷിയുടെ ജീവിതകാലം. കാലാവധി തീരാറാകുമ്പോൾ ഫീനിക്സ് പക്ഷി ഒരു ചിത കൂട്ടുകയും തീയിൽ ചാടി സ്വയം വെന്തെരിയുകയും ചെയ്യുന്നു. പക്ഷേ, പക്ഷിയുടെ വംശം അവിടെ നശിക്കുന്നില്ല. ചിത കെട്ടടങ്ങുമ്പോൾ, എരിഞ്ഞടങ്ങിയ ചിതാഭസ്മത്തിൽ നിന്നും ഒരു പുതിയ ചെറിയ ഫീനിക്സ് പക്ഷി ചിറകടിച്ച് ഉയരുന്നു. ഒരു പുതിയ ജീവിത

ചക്രം ആരംഭിക്കുകയായി. ജീവനെ ഭീഷണിപ്പെടുത്തുന്ന മരണത്തിന്റെയും മരണത്തെ തോല്പിക്കുന്ന ഉയിർപ്പിന്റെയും കഥ അങ്ങനെ ആവർത്തിക്കപ്പെടുന്നു.

ഈ കഥ പുരാണമാണ്. സുന്ദരമായൊരു സങ്കല്പമാണ്. പക്ഷേ, ക്രിസ്തുവിന്റെ ഉയിർപ്പിനെ ചിത്രീകരിക്കാൻ പല ആദിമ ക്രൈസ്തവ ചിന്തകരും (റോമിലെ ക്ലീമ്മിസ്, യറുശലേമിലെ കൂറിലോസ് തുടങ്ങിയവർ) തിരഞ്ഞെടുത്തൊരു പ്രതീകമാണ് ഫീനിക്സ് പക്ഷി. മരണത്തിന്റെയും ശൂന്യതയുടെയും ഇരുണ്ട ധൂമപടലത്തിനെതിരെ ചിറകടിച്ചുയരുന്ന ജീവന്റെയും പ്രത്യാശയുടെയും മഹത്തായ ചിത്രമാണ് യേശുക്രിസ്തുവിന്റെ പുനരുത്ഥാനം.

മരണമെന്നത് പുതിയ കഥയൊന്നുമല്ല. ഏറ്റം വലിയ ഒരു യാഥാർത്ഥ്യമാണ്. "സുനിശ്ചിതമായത് ഒന്നേയുള്ളു. അത് മരണമാണ്" എന്ന് പല ദാർശനികരും ഉറക്കെപ്പറയുകയും ചെയ്തു. പുനരുത്ഥാനം പലർക്കും ഒരു പുതിയ കഥയായിരുന്നു. തികച്ചും അസംഭവ്യവും പക്ഷിക്കഥപോലെ സുന്ദരവുമായ ഒരു കഥ മാത്രം. അങ്ങനെ ചിന്തിച്ചവർ ഇന്നു മാത്രമല്ല അന്നും ഉണ്ടായിരുന്നു ധാരാളം. "മരിച്ചവരുടെ പുനരുത്ഥാനത്തെക്കുറിച്ച് കേട്ടിട്ട് ചിലർ പരിഹസിച്ചു. മറ്റു ചിലർ ഞങ്ങൾ ഇതേപ്പറ്റി ഇനിയൊരിക്കൽ നിന്റെ ഒരു പ്രസംഗം കേട്ടുകൊള്ളാം എന്നു പറഞ്ഞു. അങ്ങനെ പൗലോസ് അവരുടെയിടയിൽ നിന്നും പോയി" (അപ്പോ. പ്രവൃ. 17:92–93). മഹാനായ പൗലോസ് ശ്ലീഹായ്ക്ക് മഹാനഗരമായ ആതൻസിൽ വച്ചുണ്ടായ അനുഭവമാണിത്. നമ്മുടെ കാലത്ത് ഒരു പാശ്ചാത്യ ദൈവശാസ്ത്രജ്ഞൻ പറഞ്ഞു, 'യേശുവിന്റെ അസ്ഥിക്കഷണങ്ങൾ പലസ്തീനിൽ എവിടെയെങ്കിലും ചിതറിക്കിടപ്പുണ്ടാവുമെന്ന്.' ഒന്നര നൂറ്റാണ്ടിലേറെക്കാലം പുതിയനിയമം സനിഷ്ക്കർഷം, ശാസ്ത്രീയമായി പഠിച്ചതിനുശേഷം പാശ്ചാത്യ സർവകലാശാലകളിലെ പണ്ഡിതന്മാർ പറഞ്ഞു, യേശുവിന്റെ ഉയിർപ്പ് ഒരു പുരാണ കഥയും, ചരിത്രത്തിന്റെ സുഭദ്രമായ ഘടനയ്ക്കുള്ളിൽ ഒതുങ്ങാത്ത ഒരു മിഥ്യാ സങ്കല്പവുമാണെന്ന്. വീണ്ടും അടുത്തകാലത്ത് അവരിൽ ചില പ്രമുഖർ പ്രഖ്യാപിച്ചു തുടങ്ങിയിട്ടുണ്ട് ക്രിസ്തുവിന്റെ ഉയിർപ്പ് ഒരു ചരിത്ര യാഥാർത്ഥ്യവും, പ്രത്യാശയെന്ന അടിസ്ഥാനപരമായ മനുഷ്യാനുഭവത്തിന്റെ മുഴുവൻ അടിത്തറയുമാണെന്ന്. അവരെന്തു പറയുന്നു എന്നതല്ല തല്ക്കാലം ഇവിടുത്തെ ചിന്താവിഷയം.

### ജീവിക്കുന്ന സമൂഹം

നസ്രായനായ യേശുവിന്റെ ജീവിതവും മരണവും ഉയിർപ്പും നേരിട്ടനുഭവിച്ച്, തികച്ചും നവ്യമായൊരു ജീവിതവും അത്ഭുതപൂർവ്വമായ ഒരു

ദർശനവും കൈവരിച്ച ഏതാനും എളിയ മനുഷ്യരുടെ ഒരു സമൂഹമുണ്ടായി. ആ സമൂഹം ഉച്ചൈസ്ഥരം പറഞ്ഞു, യേശുക്രിസ്തു ഉയിർത്തിട്ടില്ലെങ്കിൽ ഞങ്ങളുടെ വാക്കുകളും വിശ്വാസവും അർത്ഥശൂന്യമാണെന്ന്. ആ വാക്കുകൾ വീണ്ടും വീണ്ടും മുഴുങ്ങിക്കേട്ടു. നൂറു നൂറു പീഡാനുഭവങ്ങളിലൂടെ ആ സമൂഹം മരണം രുചിക്കുകയും മരണത്തിലൂടെ സ്വന്തം ഉയിർത്തെഴുന്നേല്പിന്റെ അതിശക്തമായ അനുഭവത്തെ ആസ്വദിക്കുകയും ചെയ്തു. ആ സമൂഹം വെള്ളിയും പൊന്നും വാഴ്ചയും അധികാരവും മോഹിച്ചില്ല. ക്രിസ്തുവിന്റെ പുതിയ കല്പന 'തമ്മിൽ തമ്മിൽ സ്നേഹിപ്പിൻ' എന്നതാണെന്ന് ആ സമൂഹം വിശ്വസിക്കുകയും പ്രഖ്യാപിക്കുകയും ചെയ്തു. ക്രിസ്തു നൽകിയ രക്ഷ നമുക്കെല്ലാം വേണ്ടിയാണ് എന്ന് ലോകത്തോട് മുഴുവൻ അവർ പറഞ്ഞു. സ്നേഹത്താൽ പ്രേരിതമല്ലാത്ത, വിശ്വാസത്തിന് അണുപോലും അർത്ഥമില്ലെന്ന് ആ സമൂഹം കാണിച്ചു. ഈ സമൂഹത്തിലാണ് ക്രിസ്തുവിന്റെ ഉയിർപ്പിന്റെ രഹസ്യം നിഗൂഢമായിരിക്കുന്നത്. ക്രിസ്തുവിന്റെ ഉയിർപ്പാണ് ഈ സമൂഹത്തെ വിളിച്ചുകൂട്ടിയതും വിശദീകരിക്കുന്നതും. ഈ സമൂഹം ചരിത്രത്തിൽ തുടർന്നു. ഈ സമൂഹത്തെയാണ് 'സഭ' എന്നും 'ക്രിസ്തുവിന്റെ ശരീരം' എന്നും വേദപുസ്തകവും സഭാപിതാക്കന്മാരും വിശേഷിപ്പിച്ചത്.

### സൃഷ്ടിയുടെ മരണം

ഈ സമൂഹം അതിന്റെ ജീവിതത്തിലൂടെയും ചിന്തയിലൂടെയും മനസ്സിലാക്കി ക്രിസ്തുവിന്റെ പുനരുത്ഥാനം മനുഷ്യന്റെയും സൃഷ്ടി മുഴുവന്റെയും ജീവിതത്തിൽ അനന്തമായ സാദ്ധ്യതകൾ തുറക്കുന്ന ഒരു അതുല്യാനുഭവമാണെന്ന്. സൃഷ്ടിയുടെയും അതിന്റെ പ്രതിനിധിയായ മനുഷ്യന്റെയും സ്വാഭാവിക പ്രവണത മരണാഭിമുഖമായി സഞ്ചരിക്കുക എന്നതാണല്ലോ. 'മൃത്യുന്മുഖമായ അസ്തിത്വ'മാണ് മനുഷ്യന്റേത്. നസ്രായനായ യേശുവിന്റെ ജീവിതത്തിലൂടെ സ്രഷ്ടാവായ ദൈവം നമ്മുടെ മരണാഭിമുഖമായ അസ്തിത്വത്തിൽ പങ്കുചേർന്നു. കാരണം, തന്റെ നിറഞ്ഞ നന്മയിൽ നിന്നും സ്നേഹത്തിൽ നിന്നും താൻ സൃഷ്ടിക്കയും നല്ലതെന്ന് കാണുകയും ചെയ്ത സൃഷ്ടി മരണത്തിന്റെ ഇല്ലായ്മയിൽ അലിഞ്ഞില്ലാതെയാവാൻ ദൈവം ആഗ്രഹിച്ചില്ല.. അങ്ങനെ മനുഷ്യന്റെ എല്ലാ തിക്താനുഭവങ്ങളിലും പങ്കെടുത്ത് മരണത്തോളം സ്രഷ്ടാവ് സൃഷ്ടിയുടെ കൂടെ വന്നു. എന്തുകൊണ്ടാണ് യേശു മരണത്തിനുശേഷം ഉടൻതന്നെ കുരിശിൽ നിന്നും ഉയിർത്തെഴുന്നേൽക്കാതെ ഏതാനും ദിവസങ്ങൾക്കുശേഷം ഉയിർത്തെഴുന്നേറ്റതെന്ന്, സഭയുടെ വലിയ പിതാക്കന്മാരിലൊരാളായ അലക്സാന്ത്രിയയിലെ അത്താനാസ്യോസ് ചോദിക്കുന്നു. 'വചനത്തിന്റെ മനുഷ്യാവതാരം' എന്ന തന്റെ പ്രസിദ്ധമായ ഉപാഖ്യാനത്തിൽ അദ്ദേഹം തന്നെ കൊടുക്കുന്ന ഉത്തരമിതാണ്. മരണവും

ഉയിർപ്പും തമ്മിൽ ഏതാനും ദിവസത്തെ ഇടവേള വന്നതിനാൽ, തന്റെ മനുഷ്യശരീരത്തിൽ യേശു വാസ്തവമായും മരണം അനുഭവിച്ചു എന്നു തെളിയപ്പെടുന്നു. ഉടൻ തന്നെ കുരിശിൽ നിന്നും ഉയിർത്തെഴുന്നേറ്റിരുന്നെങ്കിൽ, അവന്റെ മരണം സംശയാസ്പദമാണെന്ന് മനുഷ്യർ കരുതുമായിരുന്നു. മൂന്നിൽ വളരെ കൂടുതൽ ദിവസങ്ങൾ മണ്ണിൽക്കഴിഞ്ഞിരുന്നെങ്കിൽ ആളുകൾ പറയുമായിരുന്നു അവന്റെ ശരീരം അഴുകിപ്പോയെന്ന്. അപ്പോൾ ഉയിർത്ത ശരീരം വേറേതോ ശരീരമാണ് എന്നു വരും. അതുകൊണ്ട് ഈ രണ്ടു സംശയങ്ങൾക്കും ഇടകൊടുക്കാതെ, മരണത്തെയും ദ്രവത്വത്തെയും കീഴടക്കിക്കൊണ്ട് യേശുവിന്റെ ശരീരം മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റു. ക്രിസ്തുവിലൂടെ സൃഷ്ടിയുടെ അനുഭാവത്തോട് സ്രഷ്ടാവ് പരിപൂർണ്ണമായും ഏകീഭാവം പ്രാപിച്ചു എന്നു കാണിക്കാനാണ് അത്താനാസ്യോസ് ഇവിടെ ശ്രമിക്കുന്നത്. കാലനിബദ്ധമായ സൃഷ്ടിയെ ദൈവം തന്റെ ശരീരമായി സ്വീകരിച്ചു. അതുകൊണ്ട് 'കാലയളവിൽ' മരണം അനുഭവിക്കുകയും ചെയ്തു. അങ്ങനെ ക്രിസ്തുവിന്റെ മൂന്നു ദിവസത്തെ മരണാനുഭവം മണ്ണിനോടും മനുഷ്യനോടുമുള്ള പരിപൂർണ്ണമായ ഏകീഭാവമാണ്. മരണം വരെയുള്ള ഈ ഏകീഭാവം ഉണ്ടായതുകൊണ്ടാണ്, ക്രിസ്തുവിന്റെ ഉയിർപ്പിന് നമ്മുടെ ജീവിതത്തിൽ അടിസ്ഥാനപരമായ അർത്ഥവും സാധുതയും ഉണ്ടെന്ന് നാം പറയുന്നത്.

## സൃഷ്ടിയുടെ പുനരുത്ഥാനവും പുതിയ ഭാഗധേയവും

ക്രിസ്തു തന്റെ മനുഷ്യശരീരത്തിൽ അനുഭവിച്ച ആ ഉദാത്തമായ അനുഭവം ഓരോ മനുഷ്യനും അവൻ വാഗ്ദാനം ചെയ്തിരിക്കുന്നു. മനുഷ്യനിലൂടെ പ്രപഞ്ചത്തിന് മുഴുവൻ ഉയിർപ്പിൽ പങ്കുചേരാനുള്ള ക്ഷണം ലഭിച്ചിരിക്കുന്നു. വസ്തുവിനും ഈശ്വരസാദൃശ്യം വഹിക്കുന്ന വസ്തുമയനായ മനുഷ്യനും പ്രാപ്യമായ ഭാഗധേയമാണ് ക്രിസ്തുവിന്റെ ശരീരത്തിൽ നാം കാണുന്നത്. പുതിയ സൃഷ്ടിയിൽ പങ്കെടുത്ത് പുതിയ സൃഷ്ടിയായിത്തീരാനുള്ള വിളിയാണ് ഈ ഭാഗധേയം. ഈ പുതിയ സൃഷ്ടി സ്ഥലകാലപരിമിതമല്ല. മരണത്തിനും നാശത്തിനും വിധേയമല്ല. മനുഷ്യന് സാദ്ധ്യമായ അനന്തസാദ്ധ്യതകളുടെയെല്ലാം നാന്ദിയും സുനിശ്ചിതമായ സൂചനയുമാണ് ക്രിസ്തുവിന്റെ പുനരുത്ഥാനത്തിലൂടെ പുതിയ സൃഷ്ടിയിലേക്കുള്ള ക്ഷണം. ആദ്യസൃഷ്ടിയിലാരംഭിച്ച ചരിത്രത്തിന്റെ മഹാരഹസ്യം ഈ പുതിയ സൃഷ്ടി വരെയും ഇതൾ വിരിക്കുന്നു. സൃഷ്ടികർമ്മവും, സ്രഷ്ടാവും സൃഷ്ടിയും തമ്മിലുള്ള സമ്മേളനവും, മരണവും ഉയിർപ്പുമെല്ലാം ഈ ഏക രഹസ്യത്തിന്റെ വിവിധ മുഖങ്ങളാണ്. ആ രഹസ്യത്തിന്റെ പങ്കാളികളാണ് നാം. ആ രഹസ്യത്തിൽ പങ്കെടുക്കുമ്പോൾ സീമാതീതമായ സാദ്ധ്യതകളുടെ മേഖല നമ്മുടെ മുൻപിൽ അനാവരണം ചെയ്യപ്പെടുന്നു. ഭൗതികതലത്തിൽ

മാത്രം ഒതുങ്ങിനിൽക്കുന്നില്ല ഈ മേഖല. ഭൗതിതലത്തിലും, മാന സികതലത്തിലും, ആത്മീയതലത്തിലും ഈ മണ്ണിൽ വച്ച് മനുഷ്യൻ സാക്ഷാത്ക്കരിക്കുന്ന എല്ലാ സാദ്ധ്യതകളിലൂടെയും മനുഷ്യൻ ദർശി ക്കുന്ന എല്ലാ സ്വപ്നങ്ങളിലൂടെയും തന്റെ ആത്യന്തിക ഭാഗധേയത്തിന്റെ 'ഉപ്പു നോക്കാൻ' മനുഷ്യനു കഴിയും. ക്രിസ്തുവിന്റെ ശരീരത്തിന്റെ ഉയി ർപ്പ് നമുക്ക് സുനിശ്ചിതമായ അടയാളമാണ്. കാരണം, ക്രിസ്തു സ്വീക രിച്ച ശരീരം നമ്മുടെ മനുഷ്യശരീരമായിരുന്നു.

### സഭയുടെ ജീവനും ദൗത്യവും

ക്രിസ്തുവിന്റെ മരണത്തിന്റെയും ഉയിർപ്പിന്റെയും ഈ മഹൽ രഹ സ്യത്തിൽ പങ്കുകൊള്ളുക വ്യക്തിയുടെ വ്യക്തിപരമായ ഒരനുഭവമോ അവകാശമോ മാത്രമല്ല പ്രത്യുത ഒരു സമൂഹത്തിന്റെ മുഴുവൻ അനുഭ വമാണത്. ഒരു സമൂഹത്തിന്റെ അനുഭവമെന്ന നിലയിൽ സൃഷ്ടിക്ക് മുഴുവനും സാദ്ധ്യമായ ഒരനുഭവവുമാണത്. ക്രിസ്തുവിന്റെ രഹസ്യ ത്തിന്റെ പങ്കാളിയും പ്രഖ്യാതാവും എന്ന നിലയിൽ, സൃഷ്ടിയോടുള്ള ബന്ധത്തിന്റെ പശ്ചാത്തലത്തിൽ, ക്രൈസ്തവ സമൂഹത്തിന്റെ ഏതാനും പ്രത്യേകതകൾ നമുക്കൊന്നു പരിശോധിക്കാം.

ഒരു സമൂഹമെന്ന നിലയിൽ സഭയ്ക്ക് മനുഷ്യരാശിയോടുള്ള ബന്ധ മെന്താണ്?

ക്രിസ്തുവിന്റെ ഉയിർപ്പിനാൽ വിളിച്ചു കൂട്ടപ്പെട്ട ഒരു സമൂഹമാണ് സഭ എന്നു നാം കണ്ടു. അപ്പോൾ ഈ സമൂഹം രൂപംപ്രാപിച്ചത് അതിലെ അംഗങ്ങളുടെ യോഗ്യതകൊണ്ടോ സാമർത്ഥ്യംകൊണ്ടോ അല്ല; പ്രത്യുത ദൈവത്തിന്റെ സൗജന്യമായ കരുണയാൽ ലഭിച്ച വിശ്വാസത്തിന്റെ ഫല മായിട്ടാണ്. ദൈവം ക്രിസ്തുവിൽ പ്രവർത്തിച്ച അത്ഭുതത്തിന്റെ ഫല മായിട്ടാണ്. അതുകൊണ്ട് ഈ സമൂഹത്തിന് അഹങ്കരിക്കാനൊന്നുമില്ല. 'ക്രിസ്തുവിന്റെ കുരിശിൽ' മാത്രമാണ് ഈ സമൂഹത്തിന് പ്രശംസി ക്കാൻ കഴിയുന്നത്. അപൂർണ്ണരായ മനുഷ്യരാണ് അതിലെ അംഗങ്ങൾ. സൗജന്യമായി രക്ഷയുടെ അനുഭവം ലഭിച്ചതുകൊണ്ട്, സൗജന്യമായി അത് വിളംബരം ചെയ്യാനുള്ള ഒരുത്തരവാദിത്വം കൂടി വന്നുചേരുന്നു. ഈ സന്ദേശം വിളംബരം ചെയ്യുമ്പോൾ സഭ സ്വന്തം വ്യക്തിത്വമല്ല ആദ്യം ചൂണ്ടിക്കാണിക്കേണ്ടത്, സഭയുടെ ഉറവയും അടിസ്ഥാനവുമായ ക്രിസ്തു വിന്റെ രഹസ്യത്തെയാണ്. കാരണം, ആ രഹസ്യത്തിൽ പങ്കുചേരുന്ന തിന്റെ പരിണിതഫലമാണ് സഭയുടെ തന്നെ ജീവിതവും നിലനില്പ്പും.

ഈ സമൂഹത്തിൽ അംഗത്വം ലഭിക്കുന്നവർക്ക് അതിനു പുറത്തുള്ള വരേക്കാൾ അടിസ്ഥാനപരമായി യാതൊരു അർഹതയോ ശ്രേഷ്ഠതയോ ഇല്ല. ക്രിസ്തു എന്ന ഉറവയിൽ നിന്നും തുടർച്ചയായി പ്രചോദനം പ്രാപി

ക്കുന്നു എന്ന വസ്തുതയാണ് സഭയ്ക്ക് അർത്ഥം നൽകുന്നത്. ഈ അർത്ഥം പരിശുദ്ധാത്മഫലങ്ങളിലൂടെ ബഹിർസ്ഫുരിക്കുന്നു. ക്രിസ്തു ഒരു സമൂഹത്തിന്റെ കുത്തകയോ ഒരു സമൂഹത്താൽ ബന്ധിക്കപ്പെടുന്നയാളോ അല്ല. സഭ, ക്രിസ്തു ഒരു ദൗത്യത്തിനായി തിരഞ്ഞെടുത്ത സമൂഹമാണ്. ദൈവത്തിന്റെ സൃഷ്ടിയെ മുഴുവൻ അഭിസംബോധന ചെയ്യുകയാണ് ആ ദൗത്യം. ആ ദൗത്യം നിറവേറ്റിയില്ലെങ്കിൽ ഇസ്രായേലിനെപ്പോലെ ദൈവം സഭയെ തള്ളിക്കളയുകയും അക്രൈസ്തവനിലൂടെ തന്റെ രക്ഷാപ്രക്രിയ തുടരുകയും ചെയ്യുകില്ലേ?

## സഭയുടെ ചരിത്രഘടനയും മനുഷ്യസമൂഹവും

ഒരു ചരിത്രയാഥാർത്ഥ്യമെന്ന നിലയിൽ സഭയ്ക്ക് ഒരു സാമൂഹ്യ ഘടന ആവശ്യമത്രെ. റോമൻ സാമ്രാജ്യത്തിൽ ഔദ്യോഗിക മതമായി അംഗീകരിക്കപ്പെട്ടപ്പോൾ അന്നുണ്ടായിരുന്ന സമൂഹത്തിൽ നിലവിലിരുന്ന സാമൂഹ്യ രാഷ്ട്രീയ ഘടന സ്വാഭാവികമായും സഭ സ്വീകരിച്ചു. അപ്പോൾ മതാത്മകമെന്നോ മതേതരമെന്നോ ഉള്ള വ്യത്യാസം കൂടാതെ സഭയുടെയും പൊതുസമൂഹത്തിന്റെയും ബാഹ്യഘടനകൾ ഏകീഭാവം പ്രാപിച്ചു. മതേതര സമൂഹമെന്ന് ഒന്നു കാര്യമായില്ലായിരുന്നു താനും. ഇക്കാലയളവിൽ അധികാരത്തിന്റെ ആവാസകേന്ദ്രങ്ങളിലൊന്ന് സഭയായിത്തീരുകയും ചെയ്തു. വീണ്ടും റോമാ സാമ്രാജ്യത്തിന്റെ പതനത്തോടെ നാം കാണുന്നത് സഭയും പൊതു സമൂഹവും തമ്മിൽ രണ്ടായിത്തീരുന്നതാണ്. പൊതുവേ പൗരസ്ത്യരാജ്യങ്ങളിൽ ഇസ്ലാം മതത്തിന്റെ കീഴിലുള്ള ഒരു പീഡിത ന്യൂനപക്ഷമായിത്തീർന്നു സഭ. പടിഞ്ഞാറ് വളരെയേറെക്കാലം അധികാരം റോമൻ ബിഷപ്പന്മാർ കൈയ്യടക്കി വച്ചെങ്കിലും അതിനു സമാന്തരമായി അതിശക്തമായ ഒരു മതേതരസമൂഹം അവിടെ ഉയർന്നു വന്നു. ഇങ്ങനെ സഭയുടെ സാമൂഹ്യ രാഷ്ട്രീയ ഘടനയ്ക്കുള്ളിൽ നിന്ന് വേർതിരിഞ്ഞ സമൂഹം സഭയെ പിന്തിരിപ്പനായി തള്ളുകയും സഭയുടെ സാമൂഹ്യ മാനദണ്ഡത്തെ പരിപൂർണ്ണമായി നിഷേധിക്കയും ചെയ്തു. ഈ പാശ്ചാത്യ മതേതരസമൂഹം പിന്നീട് വളരെയേറെ പരിവർത്തനങ്ങൾക്കു വിധേയമായി. ഈ പരിവർത്തനങ്ങൾക്കു ചൂട്ടു കാണിച്ചത് ക്രിസ്തീയ വിശ്വാസത്തിൽ നിന്നും ഉൾക്കൊണ്ട സ്വാതന്ത്ര്യാഭിവാഞ്ഛയും സമത്വചിന്തയും ആയിരുന്നു. കാലാകാലങ്ങളിൽ ഈ സമൂഹത്തിൽ ഉയർന്നു വരുന്ന പ്രത്യയശാസ്ത്രങ്ങളും മനുഷ്യഭാവനയും ഈ മാറ്റങ്ങളെ ത്വരിതപ്പെടുത്തി. അങ്ങനെ നിരന്തരം ചലനത്തിനും വിപ്ലവത്തിനും വിധേയമായിത്തീർന്നു ഈ മതേതര സമൂഹം.

പൊതു സമൂഹം സഭയുടെ ചട്ടക്കൂട്ടിൽ നിന്ന് വിട്ടകന്നെങ്കിലും പാശ്ചാ

ത്യസഭയുടെ സാമൂഹ്യ രാഷ്ട്രീയ ചിന്തയും അധികാരത്തോടുള്ള മനോഭാവവും പഴയപടി തുടർന്നു. ഇതിന്റെ ഫലമായി പാശ്ചാത്യദേശത്ത് അതിശക്തമായി ഉയർന്നുവന്ന മതവിദ്വേഷത്തിന്റെയും നിരീശ്വരചിന്തയുടെയും യഥാർത്ഥ പിതാവ് പാശ്ചാത്യസഭ തന്നെയാണെന്ന് ഇന്ന് അവിടെയുള്ള ക്രൈസ്തവ ചിന്തകന്മാർ തുറന്നു സമ്മതിക്കുന്നുണ്ട്. പൗരസ്ത്യ സഭകളിലെ ചരിത്രം അല്പം വ്യത്യസ്തമാണ്. പല പൗരസ്ത്യസഭകളിലും പാശ്ചാത്യ സഭയേക്കാൾ വളരെ നേരത്തെ രാഷ്ട്രീയാംഗീകാരവും അധികാരവും നഷ്ടപ്പെട്ടതുകൊണ്ടും, മറ്റു പല സാമൂഹ്യസാംസ്കാരിക കാരണങ്ങൾ കൊണ്ടും ഒരു സംഘടിത ശക്തിയെന്ന നിലയിൽ ബഹു സമൂഹത്തിനെതിരെ സഭ നിലകൊണ്ടില്ല. മതേതര സമൂഹമെന്ന് ഒന്ന് ഉരുത്തിരിഞ്ഞുമില്ല. വർത്തനവും പ്രതിവർത്തനവും സാമൂഹ്യതലത്തിൽ അത്ര ശക്തമായില്ലിവിടെ. പക്ഷേ, റഷ്യൻ സഭയുടെ ഉദാഹരണം ശ്രദ്ധേയമായ ഒരപവാദമാണു താനും.

### ചൈതന്യവത്തായ ഒരു ഘടന

സഭയ്ക്ക് അത്യന്താപേക്ഷിതമായ ചരിത്രഘടനയ്ക്ക് ക്രിസ്തുവിന്റെ ഉയിർപ്പിനോടും ദൈവത്തിന്റെ സൃഷ്ടിയോടുമുള്ള ബന്ധമെന്താണ്?

ഇവിടെ ആദിമസഭയുടെ സാമൂഹ്യഘടനയിലേക്ക് ഒന്നെത്തി നോക്കുന്നത് സഹായകരമാണ്. ക്രൈസ്തവ സമൂഹം പൊതു സമൂഹത്തിൽ അംഗീകരിക്കപ്പെടാതെയിരുന്ന ആദ്യത്തെ മൂന്നു നൂറ്റാണ്ടുകളിലും സഭയ്ക്ക് ഘടനയുണ്ടായിരുന്നു. പീഡിത ന്യൂനപക്ഷത്തിന്റെ ഈ ഘടനയ്ക്കുള്ളിലും അധികാരത്തിന്റെ പ്രശ്നങ്ങൾ ധാരാളമുണ്ടായിട്ടുണ്ട് എന്ന വസ്തുത മനുഷ്യസ്വഭാവത്തിന്റെ വെളിച്ചത്തിൽ ഒട്ടും അതിശയകരമല്ല. പക്ഷേ, പൊതുവെ പറഞ്ഞാൽ ഈ സമൂഹത്തിന്റെ ഘടന ഒരു തരം 'അജപാലന ഘടന' (Pastoral structure) ആയിരുന്നു. ക്രിസ്തുവിന്റെ ആടുകളെ വിശ്വാസത്തിലും സ്നേഹത്തിലും ഐക്യത്തിലും വിനയത്തോടെ കാത്തുപരിപാലിക്കുകയായിരുന്നു ഈ ഘടനയുടെ പ്രഥമ ലക്ഷ്യം. അതുകൊണ്ടാണ് അജപാലനഘടനയെന്ന് അതിനെ നമുക്കു വിശേഷിപ്പിക്കാവുന്നത്. ഈ ഘടന നിലനില്ക്കാൻ കാരണം ഈ സമൂഹത്തിന്റെ ഏക സമ്പത്ത് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിലുള്ള വിശ്വാസമായിരുന്നു എന്നതാണ്. ശക്തമായ രാഷ്ട്രീയാധികാരത്തിനും അക്രൈസ്തവ സമൂഹത്തിന്റെ ആക്രമണത്തിനുമെതിരായി തങ്ങളുടെ നിലനില്പിനെ ന്യായീകരിച്ചിരുന്ന ഏക യാഥാർത്ഥ്യം ക്രിസ്തു ലോകത്തിനു വേണ്ടി മരിക്കുകയും ഉയിർക്കുകയും ചെയ്തു എന്ന വസ്തുതയാണ്. അതുകൊണ്ട് ക്രിസ്തുവിന്റെ യാഥാർത്ഥ്യത്തിൽ നിന്ന് ചൈതന്യമുൾക്കൊള്ളുകയും അതിൽത്തന്നെ ഊന്നി നില്ക്കുകയും ചെയ്ത ഒരു

ഘടനയായിരുന്നു അത്. അധികാരം ലഭിച്ചാൽത്തന്നെ അതു പ്രയോഗിക്കാൻ യാതൊരു മാർഗ്ഗവുമില്ലായിരുന്നിട്ടും അധികാരത്തിന്റെ പ്രശ്നങ്ങൾ ഒരു വശത്ത് ഉണ്ടാകാതെയുമിരുന്നില്ല (മനുഷ്യന്റെയും മനുഷ്യ സമൂഹത്തിന്റെയും ഈ അധോമുഖ പ്രവണത എല്ലായ്പ്പോഴും എല്ലായിടത്തും നിലനില്ക്കുന്നതു കൊണ്ടു തന്നെയാവണം സഭ എപ്പോഴും അതിന്റെ ജീവന്റെ ഉറവയിലേക്ക് തിരിയണമെന്ന് സഭാ ഗുരുക്കന്മാർ നിരന്തരം അനുശാസിക്കുന്നത്).

ഇങ്ങനെ ക്രിസ്തുവിന്റെ മരണത്തിൽ നിന്നും ഉയിർപ്പിൽ നിന്നും നേരിട്ടു പ്രചോദനം കൊള്ളുന്ന ഒരു സഭാഘടനയുടെ രൂപവും ഭാവവും എങ്ങിനെയിരിക്കും?

ഒരു ശക്തിയായ കാന്തക്കഷണത്തിന് മുകളിലുള്ള ഒരു കടലാസിലോ മറ്റോ വിതറിയ ഇരുമ്പുതരികൾ കണ്ടിട്ടുള്ളവർക്കറിയാം എത്ര സുശിക്ഷിതമായ ഒരു ഘടനാരൂപമാണ് ആ ചെറിയ ലോഹത്തരികൾ, കൈക്കൊള്ളുന്നതെന്ന്. ഈ ഘടന സുശിക്ഷിതവും സുഘടിതവുമാണെങ്കിലും അതിൽ ജീവൻ തുടിക്കുന്നത് നമുക്ക് അനുഭവിച്ചറിയാം. മരവിച്ച മാർദ്ദവമില്ലാത്ത ഒരു ഘടനയല്ലത്. കാന്തിക വലയത്തിന്റെ സ്ഥാനഭേദങ്ങൾക്കനുസരിച്ച്, ലോഹത്തരികൾ നൂതനമായ ഘടനകളിൽ സ്വയം വിന്യസിക്കപ്പെടുന്നു. ക്രിസ്തുവിനെ ഈ കാന്തത്തോടും ലോഹത്തരികളുടെ വിന്യസനത്തെ സഭാഘടനയോടും നമുക്ക് ഉപമിക്കാമെന്നു തോന്നുന്നു. ക്രിസ്തുവിന്റെ കാന്തിക വലയത്തിനുള്ളിൽ വിന്യസിക്കപ്പെടുന്ന ഒരു സഭാഘടനയ്ക്ക് ജീവനും, സ്നിഗ്ദ്ധതയും നിത്യനൂതനത്വവും കൈവരുന്നു. ഇത് തുറന്നതും ജീവൻ തുടിക്കുന്നതുമായ ഒരു സമൂഹമാണ്. ഇങ്ങനെയുള്ള ഒരു ഘടനയോട് ഒരിക്കലും ബഹുസമൂഹത്തിനു വിദ്വേഷം കാണിക്കേണ്ടി വരികയില്ല. കാരണം ക്രിസ്തുവിന്റെ ജീവനും സ്നേഹവുമാണ് നിരന്തരം അതിനെ സജീവമാക്കി നിർത്തുന്നത്. ലോകത്തെ മുഴുവൻ സ്നേഹവലയത്തിലൊതുക്കി, മനുഷ്യന്റെ ഏറ്റവും ഉയർന്ന നന്മയ്ക്കും ഐക്യത്തിനും വേണ്ടി സൃഷ്ടിയുടെ ഭാഗമായി കഴിയുന്ന ഒരു ഘടന എല്ലാ സമൂഹങ്ങൾക്കും വ്യക്തികൾക്കും അഭിലഷണീയമായിരിക്കും. ക്രൈസ്തവ മതഘടനയോട് എതിർത്ത എല്ലാ പ്രത്യയശാസ്ത്രങ്ങളും ആശയസംഹിതകളും പ്രചോദനം പ്രാപിച്ചത് യഥാർത്ഥമായ ക്രൈസ്തവ തത്വങ്ങളിൽ നിന്നാണെന്ന വസ്തുത ഒട്ടും രഹസ്യമല്ല.

സ്രഷ്ടാവായ ദൈവം ക്രിസ്തുവിലൂടെ തന്റെ സൃഷ്ടിയോടു ചേരുകയും സൃഷ്ടിയെ മുഴുവൻ വിശുദ്ധ ത്രിത്വത്തിന്റെ മഹൽസന്നിധിയിലേക്ക് ധൈര്യപൂർവ്വം പ്രവേശിക്കുവാൻ ക്ഷണിക്കുകയും ചെയ്തു. ഈ

മഹൽ പ്രവേശനത്തിന് സൃഷ്ടിയെ മുഴുവൻ അണിയിച്ചൊരുക്കുന്ന ശ്രേഷ്ഠ കടമയത്രേ സഭയ്ക്കുള്ളത്.

## സ്രഷ്ടാവിന്റെ മുദ്രയും സൃഷ്ടിയുടെ സാദ്ധ്യതകളും

ഇത്ര ഉദാത്തമായ വിളി ലഭിച്ചിരിക്കുന്ന ഈ സഭയിലെ അംഗങ്ങൾ ദൈവത്തിന്റെ സ്നേഹത്തിന്റെയും നന്മയുടെയും മുദ്ര വഹിക്കുന്ന മനുഷ്യരാണ്. ദൈവത്തിന്റെ സ്നേഹപൂർണ്ണമായ ഇച്ഛയുടെ ബഹിർ സ്ഫുരണമെന്ന നിലയിൽ മനുഷ്യനും സൃഷ്ടിക്കും മുഴുവനുമുള്ള സാദ്ധ്യതകളെക്കുറിച്ച് ഏതാനും കാര്യങ്ങൾ നാം തുടക്കത്തിലെ ചിന്തിച്ചു. മനുഷ്യസാദ്ധ്യതകളുടെയെല്ലാം സാദ്ധ്യമായ സാക്ഷാത്ക്കാരമാണ് ഉയിർപ്പിൽ കാണുന്നതെന്നും നാം പറഞ്ഞു. വസ്തുവിന്റെ തന്നെ രൂപാന്തരമാണ് ഉയിർപ്പിൽ സംഭവിക്കുന്നത്. ഇതിന്റെ അർത്ഥം അതിവിപുലമായ ഒരു മണ്ഡലം മണ്മയനായ മനുഷ്യനും മറുരൂപപ്പെട്ട മനുഷ്യനും ഇടയിലുണ്ടെന്നതാണ്. ഈ മണ്ഡലം സാദ്ധ്യതകളുടെ മണ്ഡലമാണ്. കാരണം സ്ഥലകാലനിബദ്ധമായ ഒരസ്തിത്വത്തിൽ നിന്നും അവയ്ക്കതീതവും അവയെത്തന്നെ രൂപാന്തരപ്പെടുത്തുന്നതുമായ ഒരസ്തിത്വത്തിലേക്കാണ് നാം പ്രവേശിക്കുന്നത്. സന്തത അനന്തതയിലേക്ക് പ്രവേശിക്കുകയാണ് ഉയിർപ്പിലൂടെ. സാദ്ധ്യതകളുടെ മണ്ഡലത്തിന്റെ വ്യാപ്തി സ്ഥലകാലങ്ങൾ കൊണ്ടേ അളക്കാവൂ എന്നു നിർബന്ധമില്ല. പക്ഷേ, ഈ മണ്ഡലം സ്ഥലകാലങ്ങളെ ഉൾക്കൊള്ളുന്നു. ഇങ്ങനെ ഉൾക്കൊള്ളപ്പെടുന്നതുകൊണ്ട് സ്ഥലകാലം അതിൽത്തന്നെ അതിശയകരമായ സാദ്ധ്യതകളുടെ ഒരു മേഖല തുറക്കുന്നു. മനുഷ്യന്റെ ശാസ്ത്രീയ മാനസിക തലങ്ങളുടെ വികാസം ഈ മേഖലയിൽ ആരംഭിക്കുന്നു. ഈ മേഖലയുടെ വിധാതാവ് ദൈവത്തിന്റെ സാദൃശ്യവും സർഗ്ഗശക്തിയുമുൾക്കൊള്ളുന്ന മനുഷ്യനാണ്. മനുഷ്യന്റെ ബോധമണ്ഡലമാണ് ഈ മേഖലയുടെ ചക്രവാളങ്ങൾ. ഈ ചക്രവാളങ്ങൾ നിരന്തരം സർഗ്ഗപ്രവണമായി വികസിക്കുന്നു. സൃഷ്ടി മുഴുവനും മനുഷ്യന്റെ സൃഷ്ട ശരീരത്തിലൂടെ ഈ വികാസത്തിൽ പങ്കെടുക്കുന്നു. സ്ഥലത്തിന്റെയും കാലത്തിന്റെയും സീമകളെ മനുഷ്യൻ അവന്റെ ശരീരത്തിൽ സംവഹിക്കുന്നു. ഈ ശരീരം അതിന്റെ ബോധമണ്ഡലത്തോടൊപ്പം അനന്തമായ സാദ്ധ്യതകളുടെ പടിവാതിൽക്കൽ നില്ക്കുന്നു. ഈ സാദ്ധ്യതാമണ്ഡലത്തിന്റെ പരിധി നിർണ്ണയിക്കുക സാദ്ധ്യമല്ല. ക്രിസ്തുവിന്റെ ഉയിർപ്പിൽ പങ്കെടുത്ത് ആ അനുഭവത്തിലൂടെ കടക്കുമ്പോൾ, ഈ മണ്ഡലം പുതിയ അർത്ഥവും ഭാവവും കൈക്കൊള്ളുകയും നവ്യമായ ചക്രവാളങ്ങൾ വീണ്ടും തുറക്കപ്പെടുകയും ചെയ്യുന്നു. പക്ഷേ, ഈ പങ്കെടുക്കലിലേക്കു നയിക്കുന്ന പ്രക്രിയ ലളിതമായ ഒന്നല്ല. വളരെ സങ്കീർണ്ണവും എല്ലാത്തിലുമുപരി സാമൂഹ്യവുമായ ഒരു പ്രക്രിയയാണത്. ഇതിനെ സമഗ്രമായി അപഗ്രഥനം ചെയ്യാൻ നാമി

പ്പോൾ അശക്തരാണ്. മുൻപിൽ അനന്തമായ സാദ്ധ്യതകൾ തുറക്കപ്പെടുമ്പോൾ സാന്തതയിൽ ചവിട്ടി നിന്നുകൊണ്ട് അതിന്റെ സ്വഭാവം നിർണ്ണയിക്കുക പ്രയാസമാണല്ലോ.

ഈ പ്രക്രിയയുടെ ചുക്കാൻ പിടിക്കാൻ സഭയ്ക്ക് ഉത്തരവാദിത്വമുണ്ട്. സൃഷ്ടിയുടെ നാഥന്റെ രഹസ്യങ്ങളിൽ പങ്കുകൊള്ളുന്നതുകൊണ്ട് സൃഷ്ടിയുടെ ഭാഗധേയത്തിന്റെ ഉത്തരവാദിയായിത്തീരുന്നു സഭ. തന്റെ അംഗങ്ങളായ മനുഷ്യരുടെ സാദ്ധ്യതകളെയും സർഗ്ഗശക്തിയെയും കണക്കിലെടുക്കുക എന്നത് ഈ ഉത്തരവാദിത്വത്തിന്റെ ഒരു ഭാഗമാണ്. മനുഷ്യന്റെ മാനസികമണ്ഡലം ചലനാത്മകമായ ഒരു യാഥാർത്ഥ്യമാണ്. ഒരു മതേതര സമൂഹത്തിൽ സഭയിലെ അംഗം എന്നു പറയുന്ന മനുഷ്യൻ സഭയിലെ അംഗം മാത്രമല്ല ബഹുമുഖ സമൂഹത്തിന്റെ പല മുഖങ്ങളിലും ആവശ്യമായും പങ്കുചേരേണ്ടവനാണ്. ഈ സമൂഹത്തിന്റെ മനസ്സ് കൂടുതൽ കൂടുതൽ സങ്കീർണ്ണമാവുകയും രുചികളും രൂപങ്ങളും ഭാവങ്ങളും സർഗ്ഗപ്രവണമായി രൂപാന്തരപ്പെടുകയും ചെയ്യുന്നു. സഭയിലെ അംഗങ്ങളായ മനുഷ്യരും കൂടിയാണ് ഈ മാറ്റങ്ങൾ സൃഷ്ടിക്കുന്നതും അതിനു വിധേയരാകുന്നതും. ഈ ചലനാത്മക സമൂഹത്തിൽ ജീവിക്കുന്ന, സൃഷ്ടിശക്തിയുൾക്കൊള്ളുന്ന മനുഷ്യനെ മനസ്സിലാക്കുകയും, അവന്റെ ദിവ്യമായ ഭാഗധേയത്തിലേക്ക് അവനെ നയിക്കുകയും ചെയ്യുക എന്നതാണ് ക്രൈസ്തവ സമൂഹത്തിന്റെ മറ്റൊരുത്തരവാദിത്വം. വ്യക്തിയുടെ ജീവിതത്തിന്റെ സാദ്ധ്യതകൾ തിരനോട്ടം നടത്തുന്നത് സാമൂഹ്യഭാവത്തിലും സാമൂഹ്യ സാദ്ധ്യതകളിലുമാണ്. ഈ സാദ്ധ്യതകൾ നാം കണ്ടതുപോലെ അതിവിപുലവുമാണ്. ഇവിടെയാണ് ക്രൈസ്തവസഭ പോലെയുള്ള ഒരു ചരിത്ര, സാമൂഹ്യ യാഥാർത്ഥ്യത്തിന്റെ സ്ഥാനവും ഉത്തരവാദിത്വവും നാം മനസ്സിലാക്കേണ്ടത്.

### ചോദ്യവും ഉത്തരവും

ഒരുവശത്ത് സാദ്ധ്യതകൾ നിറഞ്ഞ മനുഷ്യ സമൂഹത്തെയാണ് സഭ കാണുന്നതെങ്കിൽ മറുവശത്ത് ദയനീയമായ ജീവിത യാഥാർത്ഥ്യത്തിൽ പെട്ടുഴലുന്ന മനുഷ്യനെയാണ് ദർശിക്കുവാൻ കഴിയുക. തിന്മയുടെയും അതിന്റെ പ്രതിഫലനങ്ങളായ യുദ്ധം, ദാരിദ്ര്യം, രോഗം, മർദ്ദനം, ചൂഷണം, സ്നഹശൂന്യത എന്നിവകൾക്കധീനനായി വേദനിക്കുന്ന മനുഷ്യൻ! ഈ യാഥാർത്ഥ്യങ്ങൾ ദരിദ്രരാജ്യങ്ങളിൽ മാത്രമല്ല നിലനില്ക്കുന്നത്. അതിശയകരമായ നേട്ടങ്ങൾ നേടിയ സമ്പന്ന സമൂഹങ്ങളിലും മനുഷ്യൻ ദുഃഖിതനാണ്. ദാരിദ്ര്യമില്ലാത്തിടത്ത് സ്നേഹത്തിന്റെ ദാരിദ്ര്യം മനുഷ്യജീവിതങ്ങളെ നീറ്റുന്നു. എല്ലാം തികഞ്ഞവർ മരണം എന്ന യാഥാർത്ഥ്യത്തിന്റെ മുമ്പിൽ പകച്ചു നില്ക്കുന്നു. മറ്റൊരു കൂട്ടർ മൃത്യുവിനെ

ദൂരെക്കണ്ട് മുഖം തിരിച്ചുകളയുകയും 'എന്റെ ആത്മാവേ, അനശ്വരമായതിനെയൊന്നും നീ മോഹിക്കേണ്ട, ഇപ്പോൾ സാദ്ധ്യമായതിനെ മുറുകെപ്പുണരുക' എന്ന് സ്വയം പറയുകയും ചെയ്യുന്നു. പല സമ്പന്ന സമൂഹങ്ങളും തിന്മയുടെ ഉപകരണങ്ങളാകുകയും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ വംശമർദ്ദനവും സാമ്പത്തിക ചൂഷണവും യുദ്ധവും അഴിച്ചുവിടുകയും ചെയ്യുന്നു. പല വ്യക്തികളും തിന്മ ആഗ്രഹിക്കുന്നില്ലെങ്കിലും, ചിലരിലുള്ള തിന്മ സാമൂഹ്യഭാവം കൈക്കൊള്ളുകയും സമൂഹത്തെ മുഴുവൻ മർദ്ദിക്കുന്ന ഒരു ഭീകര ശക്തിയായിത്തീരുകയും ചെയ്യുന്നു. ഇത് മനുഷ്യയാഥാർത്ഥ്യത്തിന്റെ ഒരു വശമാണ്. ഈ ദൈനംദിന യാഥാർത്ഥ്യത്തിൽപെട്ടലയുന്ന മനുഷ്യൻ ദൈവത്തെ അന്വേഷിക്കുന്നു. പക്ഷേ, ചെറുപ്പം മുതലെ സമൂഹം അവനു കാണിച്ചുകൊടുത്ത ദൈവം ഒന്നുകിൽ മരിക്കുകയോ, അല്ലെങ്കിൽ അപരിഷ്കൃതനാവുകയോ ചെയ്തിരിക്കുന്നു. പ്രസിദ്ധനായ ഫ്രഞ്ച് നിരീശ്വര സാഹിത്യകാരൻ അൽബേർ കമ്യൂവിന്റെ 'പതനം' (La Chute) എന്ന നോവലിൽ ഒരു കഥാപാത്രം അയാളുടെ സ്നേഹിതനോടു പറയുന്നു: 'എന്റെ പ്രിയപ്പെട്ട സ്നേഹിതാ, ദൈവമോ യജമാനനോ ഇല്ലാതെ ഏകാന്തനായി ജീവിക്കുന്നവന് ഈ ദിവസങ്ങളുടെ ഭാരം എത്ര ദുർവഹമാണ്. അതുകൊണ്ട് ഒരു യജമാനനെയെങ്കിലും തെരഞ്ഞെടുക്കണം; ദൈവം ഇന്നൊട്ടും പരിഷ്കൃതനല്ലല്ലൊ.' പാശ്ചാത്യസഭയെ വളരെ ചിന്തിപ്പിച്ച ഒരെഴുത്തുകാരനാണ് കമ്യൂ. കാരണം അവിടെ ഒരു കാലത്ത് സഭ കാണിച്ചുകൊടുത്ത ദൈവം അധികാരപ്രമത്തനും മനുഷ്യസ്വാതന്ത്ര്യത്തെയും നന്മയെയും ചങ്ങലയിടുന്നവനും മനുഷ്യനെ ശപിച്ചു തള്ളുകയും ചെയ്തവനായ ദൈവമാണ്. ആ ദൈവം മരിക്കയോ അപരിഷ്കൃതനാവുകയോ ചെയ്തെങ്കിൽ അത്ഭുതമില്ല. സൃഷ്ടിക്കയും രക്ഷിക്കയും സൃഷ്ടിയെ തങ്കലേയ്ക്കുയർത്തുകയും ചെയ്ത സ്വർഗ്ഗീയ പിതാവിനെ മനുഷ്യനു കാണിച്ചുകൊടുക്കാനും തിന്മയ്ക്കെതിരെ സമരം ചെയ്യാനുമാണ് സഭ ഇവിടെ നിലനിൽക്കുന്നത്. ആ സഭ തന്നെ തിന്മയുടെ വേദിയായിപ്പരിണമിച്ചാൽ എന്താണ് സംഭവിക്കുന്നതെന്ന് ചരിത്രം നമ്മെ പഠിപ്പിക്കും.

സഭ ക്രിസ്തുവിന്റെ ശരീരമാണെന്ന് വി. പൗലൂസ് ശ്ലീഹാ പഠിപ്പിക്കുന്നു. സഭയ്ക്ക് ഇത്ര സുന്ദരമായ ഒരു പ്രതീകം പുതിയനിയമത്തിൽ വേറെയില്ല. അത്രയേറെ അർത്ഥവ്യാപ്തി അതുൾക്കൊള്ളുന്നു. ഈ ശരീരത്തിൽ തുടിക്കുന്ന സ്നേഹവും ഐക്യവും ജീവനും നമ്മുടെ യാഥാർത്ഥ്യങ്ങളുമായി തട്ടിച്ചുനോക്കാൻ നമുക്കു കഴിഞ്ഞിരുന്നെങ്കിൽ! നമുക്കുവേണ്ടി മരിക്കുകയും ഉയിർക്കുകയും ചെയ്ത നമ്മുടെ നാഥന്റെ രക്തമാണ് നമ്മിലൊഴുന്നത്. ഈ രക്തം ജീവൻ നല്കുന്നതും ഒന്നിപ്പിക്കുന്നതുമാണ്. ഒരു സമൂഹത്തിനു മാത്രമല്ല, സർവ്വസൃഷ്ടിക്കും അവകാശപ്പെട്ടതാണീ രക്തം. ക്രിസ്തുവിന്റെ മരണവും ഉയിർപ്പും സർവ്വജാതി

യെയും തന്റെ രക്തത്തിലും ശരീരത്തിലും പങ്കെടുപ്പിക്കുന്നതിനു വേണ്ടി യായിരുന്നു.

ചരിത്ര യാഥാർത്ഥ്യങ്ങൾ വേദനാജനകങ്ങളാണെങ്കിലും നിരാശാജ നകങ്ങളല്ല. കാരണം ഈ യാഥാർത്ഥ്യങ്ങളിൽ കൂടി കടന്ന് നമുക്കു വേണ്ടി മരിക്കുകയും ഉയിർത്തെഴുന്നേല്ക്കുകയും ചെയ്ത സൃഷ്ടിയുടെ നാഥനോട് ഇവയുടെ അർത്ഥത്തെക്കുറിച്ച് നമുക്കു ചോദിക്കാൻ കഴിയും. ആത്മാർത്ഥതയുടെ വേദനയും തീക്ഷ്ണതയും നിറഞ്ഞ ഓരോ ചോദ്യ വും നമ്മുടെ മനുഷ്യ യാഥാർത്ഥ്യത്തെ അതിശയകരമായി രൂപാന്തര പ്പെടുത്തുന്നു.

09



# അമരത്വത്തിന്റെ സ്വപ്നങ്ങൾ

മരണത്തെ മറികടന്ന് അമരത്വം നേടാനുള്ള ആഗ്രഹം മനുഷ്യന്റെ ആദിസ്വപ്നങ്ങളിലൊന്നാണ്. പക്ഷിയെപ്പോലെ പറക്കാനും വസ്തുവിനെ രൂപാന്തരപ്പെടുത്താനുമുള്ള അഭിലാഷം ഇതോടൊപ്പമുള്ള മറ്റു രണ്ട് സ്വപ്നങ്ങളാണ്. അവസാനം പറഞ്ഞ രണ്ടും ഏതാണ്ടൊരളവിൽ സാക്ഷാൽക്കരിക്കുവാൻ മനുഷ്യന് കഴിഞ്ഞിട്ടുണ്ട്. വിമാനത്തിലും പിന്നെ ബഹിരാകാശത്തിലും പറന്നപ്പോൾ ഒന്ന് സഫലീകൃതമായി. ന്യൂക്ലിയർ വിജ്ഞാനത്തിന്റെ ആവിർഭാവത്തോടെ, അണുഗർഭത്തിൽ വിപ്ലവം സൃഷ്ടിച്ച്, ഇലക്ട്രോൺ തുടങ്ങിയ കണികകളുടെ സ്ഥാനക്രമത്തിൽ വ്യതിയാനം വരുത്തി ചില മൂലകങ്ങളുടെ മൗലിക സ്വഭാവം മാറ്റാൻ മനുഷ്യന് കഴിഞ്ഞു. വസ്തുസ്ഥിതമായ പ്രപഞ്ച

ത്തിന്റെ രൂപാന്തരമെന്ന സ്വപ്നത്തിന്റെ ആദ്യപടിയാണിത്.

ഈ രണ്ടു സ്വപ്നങ്ങളുടെയും സാക്ഷാൽക്കാരത്തിന്റെ ആദ്യപടിയിൽ ചവിട്ടിയപ്പോഴാണ് ഇവ രണ്ടും അമരത്വവുമായി ബന്ധപ്പെട്ടിരിക്കുന്നുവെന്ന് മനുഷ്യൻ മനസ്സിലാക്കുന്നത്. മരണമില്ലാത്ത അവസ്ഥ നേടാനുള്ള ആഗ്രഹമാണ് ഇവ രണ്ടിലും ഒരേ സമയം പ്രതിഫലിക്കുന്നതും ചോദ്യം ചെയ്യപ്പെടുന്നതും. പറക്കാനും വസ്തുവിനെ രൂപാന്തരപ്പെടുത്താനുമുള്ള ആഗ്രഹം അപരിമിതവും അനന്തവുമായ സാദ്ധ്യതയ്ക്കു വേണ്ടിയുള്ള, അതായത്, നിത്യമായ ജീവനു വേണ്ടിയുള്ള ഉൽക്കടമായ വാഞ്ചയാണ്. പക്ഷേ, ഈ തീവ്രവാഞ്ചയ്ക്കുള്ളിലും അതിനെ ചുഴന്നും പരിമിതിയുടെ, അതായത് മരണത്തിന്റെ ഭീഷണി നൃത്തം വയ്ക്കുന്നു. പരിമിതിയുടെയും അപരിമേയ സാദ്ധ്യതയുടെയും വിരുദ്ധ യോഗം ഈ സ്വപ്നങ്ങളിൽ കുടികൊള്ളുന്നതെങ്ങനെയെന്ന് നോക്കേണ്ടതാണ്.

പറന്നുയരാനുള്ള ആഗ്രഹമാണ് വിമാനത്തിന്റെയും പിന്നെ ബഹിരാകാശ നൗകയുടെയും സാങ്കേതിക വിദ്യയൊരുക്കിയത്. അതേ സങ്കേതമുപയോഗിച്ച് തന്നെയാണ് മാരകമായ മിസൈലുകൾ മനുഷ്യൻ സൃഷ്ടിച്ചത്. സാറ്റലൈറ്റിനെ വഹിക്കുന്ന റോക്കറ്റ് മുകളിലേക്ക് ഉയർന്ന് അന്തരീക്ഷത്തിന്റെ അതിർത്തിയിലേക്ക് പോകുമ്പോൾ, അതേ വിദ്യയുപയോഗിച്ച് സൃഷ്ടിച്ച മറ്റൊരു റോക്കറ്റ്, മിസൈലെന്ന പേരിൽ, തന്റെ കൂർത്ത മൂക്കിൽ ബോംബുകൾ തിരുകി, ഭൂഖണ്ഡങ്ങളെപ്പോലും വേണ്ടിവന്നാൽ മറികടന്ന്, ശത്രുരാജ്യത്തിനു നേരെ കുതിക്കുന്നു. ഒരേ വിദ്യ ഒരു വശത്ത് ആകാശശൂന്യതയിൽ അപരിമേയ സാദ്ധ്യത തേടുന്നു. മറുവശത്ത് സകലത്തെയും ചുട്ടുകരിക്കുന്ന മരണത്തിന്റെ പരിമിതിയുടെ വിഷവിത്തു വിതയ്ക്കുന്നു. അമരത്വാന്വേഷണത്തിന്റെയും മരണവാഞ്ചയുടെയും വിരുദ്ധയോഗം, സ്പേസ് ടെക്നോളജി കൊണ്ട് മനുഷ്യൻ നേടിയ നേട്ടങ്ങളെ ഒറ്റയടിക്ക് തകർത്ത് തരിപ്പണമാക്കാൻ അതിന്റെ തന്നെ സന്താനമായ ന്യൂക്ലിയർ മിസൈലുകൾക്ക് കഴിയും.

വസ്തുവിനെ രൂപാന്തരപ്പെടുത്താനുള്ള ആഗ്രഹമാണ് ന്യൂക്ലിയർ സയൻസിന് രൂപംകൊടുത്തത്. ഊർജ്ജത്തെ സൃഷ്ടിക്കാനും ചില മാരക രോഗങ്ങളെ സൗഖ്യമാക്കാനും ഇന്ന് ഇതു നമ്മെ സഹായിക്കുന്നു. പ്രപഞ്ചത്തിന്റെ അനന്തവിചിത്രമായ മുഖങ്ങളെ നമുക്ക് വെളിപ്പെടുത്തി തരുന്നു ന്യൂക്ലിയർ വിജ്ഞാനം. വില കുറഞ്ഞ ലോഹങ്ങളെ സ്വർണ്ണമാക്കാനുള്ള 'ആൽക്കെമി' വിദ്യ കണ്ടെത്താനുള്ള ശ്രമത്തിൽ ഈ 'രൂപാന്തര' സ്വപ്നം ഒരിക്കൽ ഒതുങ്ങി നിന്നിരുന്നെങ്കിൽ ഇന്ന് സൃഷ്ടിയുടെ അനന്തസാദ്ധ്യതകളെ നമുക്കായി അത് തുറക്കുന്നു. പക്ഷേ, അതേ ന്യൂക്ലിയർ ടെക്നോളജി തന്നെയാണ് ന്യൂട്രോൺ ബോംബുകൾ സൃഷ്ടി

ക്കുന്നതും. അനശ്വരതയ്ക്കു വേണ്ടിയുള്ള അന്വേഷണത്തിനുള്ളിൽ നശ്വരതയുടെ, മരണത്തിന്റെ വിത്തുകൾ നാം ഒളിച്ചു വച്ചിരിക്കുന്നു. വീണ്ടുമൊരു വിരുദ്ധ യോഗം.

അപ്പോൾ മൗലികമായ ഏക സ്വപ്നം അമരത്വം തന്നെ. കാരണം മനുഷ്യന്റെ മറ്റെല്ലാ സ്വപ്നങ്ങളിലും ഒളിഞ്ഞും തെളിഞ്ഞും കാണുന്നത് മരണമില്ലായ്മയ്ക്കു വേണ്ടിയുള്ള തീവ്രാഭിലാഷമാണ്. എവിടെയൊക്കെ മനുഷ്യൻ അനന്തമായ സ്വാതന്ത്ര്യവും, സാദ്ധ്യതയും സ്വപ്നം കാണുന്നുവൊ, അവിടെയൊക്കെ മരണം ഉടൻ കൊടി നാട്ടുന്നു. പക്ഷേ തളരാതെ, തലകുനിക്കാതെ, മനുഷ്യൻ അതിനുപരി ജീവന്റെയും പ്രത്യാശയുടെയും കൊടി പറത്തുന്നു. ഇതാണ് ജീവന്റെ മഹാദ്ഭുതം.

എല്ലാ സംസ്കാരങ്ങളിലും തത്വദർശനം ആരംഭിക്കുന്നത് ജീവന്റെ ക്ഷണികതയെക്കുറിച്ചുള്ള ഉള്ളു നീറ്റുന്ന ബോധത്തോടു കൂടിയാണ്. നശിക്കുന്ന സൃഷ്ടിയുടെ പ്രതീകമാണ്, നിൽക്കാതെ നിരന്തരമായി ഒഴുകുന്ന നദി. ജീവൻ പ്രവാഹമാണ്. പ്രവാഹം ചലനാത്മകമാണ്. ചലനം നാശത്തിലേക്കാണ്. ജീവന്റെ പ്രവാഹവും പ്രവാഹത്തിന്റെ നാശവും വിരുദ്ധയോഗമായി നദിയിൽ സമ്മേളിക്കുന്നു. ഇതു കണ്ട് ഹെറാക്ലീറ്റസിനെപ്പോലുള്ള ദാർശനികർ കരയുന്നു. ഒരേ നദിയിൽ രണ്ടു പ്രാവശ്യം ആർക്കും കുളിക്കാൻ കഴിയുന്നില്ലല്ലൊ എന്ന ബോധം ദാർശനികനെ മഥിക്കുന്നു. ആദ്യം കുളിച്ച നദി എന്നേക്കുമായി ഒഴുകിപ്പോയിരിക്കുന്നു.

പക്ഷേ ജീവന്റെ ഉറവ വറ്റിപ്പോകുന്നില്ലല്ലൊ എന്ന ബോധം അത്ഭുതവും പ്രത്യാശയും നൽകുന്നു. ജനിക്കുന്നവർ മരിക്കുന്നെങ്കിലും വീണ്ടും കുട്ടികൾ ജനിക്കുന്നു. ഇലകൾ പഴുത്തുണങ്ങി വീണാലും വീണ്ടും മുകുളങ്ങൾ വിരിയുന്നു. ജീവന്റെ പ്രവാഹം അഭംഗുരം നിലനിർത്തപ്പെടുന്നു. ഇതൊരു തരം സ്ഥിരതയല്ലേ? അമരത്വമല്ലേ? പ്രപഞ്ചത്തിനുള്ളിൽ അങ്ങനെ അസ്ഥിരതയുടെ സ്ഥിരതയുണ്ടെന്ന് നാം ചിന്തിക്കുന്നു. പക്ഷേ പ്രപഞ്ചത്തെ ആകെത്തുകയിൽ ആധുനിക ശാസ്ത്രീയ വീക്ഷണത്തിനു വിധേയമാക്കിയാൽ, 'തെർമോ ഡൈനാമിക്സി'ലെ രണ്ടാം നിയമമനുസരിച്ച്, പ്രപഞ്ചഘടന ഊർജ്ജമെല്ലാം ക്രമേണ വാർന്ന് വാർന്ന് നിശ്ചേതനവും കേവലം ഊർജ്ജരഹിതവുമായ മരണത്തിന്റെ അവസ്ഥയിലേക്ക് നീങ്ങുന്നുവെന്ന് ശാസ്ത്രം സ്ഥാപിക്കുന്നു.

സ്ഥലകാലങ്ങളുടെ അതിരുകൾക്കുള്ളിൽ അമരത്വം നേടാനുള്ള ശ്രമങ്ങൾ ആത്യന്തികമായി പരാജയപ്പെടുന്നു. കാരണം സ്ഥലകാലങ്ങൾ പരിമിതിയുടെയും മരണത്തിന്റേയും മൂർത്തഭാവങ്ങളാണ്. കർത്താവിന്റെ ഉയിർപ്പിനെക്കുറിച്ച് ക്രിസ്തീയ പാരമ്പര്യം പഠിപ്പിക്കുന്ന സത്യം ഇവിടെ അല്പമൊക്കെ മനസിലാക്കാൻ നമുക്ക് കഴിയും. ദൈവത്തിൽ നിന്നുള്ള

ദൈവവും മനുഷ്യനിൽ നിന്നുള്ള മനുഷ്യനുമായ യേശുക്രിസ്തു തന്റെ ശരീരത്തിൽ സകല മനുഷ്യരും അനുഭവിക്കുന്ന വിരുദ്ധ യോഗത്തെ സംവഹിക്കുന്നു. മരണത്തിന്റെയും ജീവന്റെയും സംയുക്ത സമ്മേളനം. പക്ഷേ കർത്താവ് തന്റെ മരണത്തിലൂടെയും ഉയിർപ്പിലൂടെയും നമുക്ക് നൽകുന്ന ജീവൻ സ്ഥലകാല പരിമിതികൾക്കുള്ളിൽ നാം കാണുന്ന അമരത്വമല്ല, ഈ ലോകത്തിൽ നമ്മുടെ ജീവന് മരണം പരഭാഗഭംഗി നൽകുന്നു. മരണമുള്ളതു കൊണ്ട് നാം ജീവൻ തേടുന്നു. പക്ഷേ കർത്താവു നൽകുന്ന ജീവൻ, ദൈവത്തിന്റെ ജീവൻ തന്നെയാണ്. ആദിയിൽ നമ്മിലൂതിയ ജീവശ്വാസം. അത് മരണവുമായുള്ള താരതമ്യത്തിലൂടെയല്ല അർത്ഥം നേടുന്നത്. ദൈവത്തിന്റെ അനന്തവും അപ്രമേയവുമായ ജീവസ്രോതസ്സിലാണ് അത് ഉല്ലസിക്കുന്നത്. അത് മരണത്തിന്റെ മുദ്ര വഹിക്കുന്ന സ്ഥലകാലങ്ങളെ രൂപാന്തരപ്പെടുത്തുന്നു. അവയുടെ അതിരുകൾക്കുപരി പറന്നുയരാൻ നമുക്ക് ചിറകുകൾ നൽകുന്നു. 'കണ്ണുകൾ കണ്ടിട്ടില്ലാത്തതും ചെവികൾ കേട്ടിട്ടില്ലാത്തതും ഹൃദയം സങ്കല്പിച്ചിട്ടില്ലാത്തതു'മായ യാഥാർത്ഥ്യത്തിന്റെ അനന്ത വിസ്തൃതിയിലേക്ക് അത് നമ്മെ ഉപനയിക്കുന്നു.

തന്റെ ജീവൻ നമ്മിലേക്ക് പകരുകയും നമ്മുടെ വേദനിപ്പിക്കുന്ന വൈരുദ്ധ്യങ്ങൾ ഏറ്റെടുക്കുകയും ചെയ്ത സ്വർഗ്ഗീയ പിതാവിന്റെ മുഖമാണ് മരിയ്ക്കുകയും ഉയിർക്കുകയും ചെയ്ത യേശുവിൽ നാം കാണുന്നത്. ഈ മുഖദർശനം ബന്ധനത്തിന്റെ സകലനുകത്തെയും തകർക്കുന്നു. വഞ്ചനയുടെയും സ്വാർത്ഥതയുടെയും അധികാരക്കോട്ടകളെ എടുത്ത് മറിക്കുന്നു. സഭയെയും സമൂഹത്തെയും ചുറ്റിപ്പിണയുന്ന ദൂഷിതവലയങ്ങളെ പൊട്ടിച്ചെറിയുന്നു. മരണത്തിന്റെ നിഴലിലും അടിമത്തത്തിന്റെ ചങ്ങലകളിലും കുരുങ്ങിക്കിടക്കുന്ന വ്യക്തികളും ജനതകളും ഈ മുഖദർശനത്തിൽ നിർഭയരും പ്രത്യാശയുറ്റവരുമായിത്തീരുന്നു. ഈ ലോകത്തിൽ ആർക്കും ഒന്നിനും അവരെ ഭയപ്പെടുത്തുക സാദ്ധ്യമല്ല. അവർ മരണത്തെ പിൻതള്ളി ജീവനിലേക്ക് കടന്നിരിക്കുന്നു.

*(ഓർത്തഡോക്സ് യൂത്ത്, 1982)*

# 10



## ജനനമെന്ന വിസ്മയം

മഹാകവി ടാഗോറിന്റെ ഒരു കവിതാ ശകലമുണ്ട്. "ഓരോ പുതിയ ശിശുവും ഈ ലോകത്തിലേയ്ക്കു ജനിക്കുന്നത്, ദൈവത്തിന് മനുഷ്യവർഗ്ഗത്തെക്കുറിച്ചുള്ള പ്രത്യാശ ഇനിയും അസ്തമിച്ചിട്ടില്ല എന്ന് പ്രഖ്യാപിച്ചുകൊണ്ടാണ്." പ്രത്യാശയുടെ മഹൽ സന്ദേശവുമായി ജനിക്കുന്ന നവജാത ശിശു വൻപിച്ച പരിവർത്തനമാണ് ചുറ്റുപാടുകളിൽ സൃഷ്ടിക്കുന്നത്. മരണത്തിലേക്ക് കണ്ണ് നട്ടിരിക്കുന്ന മർത്യരുടെ വർഗ്ഗം പുതിയ ജീവന്റെ താരും തളിരും കണ്ട് കണ്ണും കരളും കുളിർപ്പിക്കുന്നു. ശിശുവിന്റെ സാന്നിധ്യം ഒരു പ്രകാശ വീചിയായി നിരാശയുടെയും മരണത്തിന്റെയും ഇരുട്ടിനെ നീക്കം ചെയ്യുന്നു. മനുഷ്യർ ജീവനോട് ആഭിമുഖ്യമുള്ളവരായിത്തീരുന്നു.

ഗർഭധാരണവും ജനനവും ജീവധാരയിലെ

അതിസാന്ദ്രമായ നിമിഷങ്ങളാണ്. ഈ ധന്യ മുഹൂർത്തങ്ങളുടെ അമേയ ചൈതന്യം അടുത്തറിയാനുള്ള പദവി സ്ത്രീകൾക്കു മാത്രമാണ് ലഭിച്ചിരിക്കുന്നത്. പുരുഷന്മാർക്കത് പൂർണ്ണമായ അളവിൽ ഗ്രഹിക്കാനാവില്ല. അതുകൊണ്ടായിരിക്കണം ഗർഭിണിയായ കന്യകമറിയം തന്റെ ചാർച്ചക്കാരിയും ഗർഭിണിയും മാതൃതുല്യയുമായ മറ്റൊരു സ്ത്രീയുടെ അടുത്തേക്ക് ക്ലേശപൂർവ്വം യാത്ര ചെയ്യുന്നത്. എലിസബേത്തിന് വന്ദനം ചൊല്ലിയ മറിയാമിന്റെ വാക്കുകളിലൂടെ ഒരമ്മയുടെ ആന്തരിക ചൈതന്യമാണ് പകർന്നത്. ആ വാക്കുകൾ മറ്റൊരമ്മയുടെ ഗർഭസ്ഥ ശിശുവിനെ ചലിപ്പിച്ചു. "ഉദരത്തിൽ പ്രജ സന്തോഷം കൊണ്ട് തുള്ളിച്ചാടി" എന്ന് ആ അമ്മ സാക്ഷ്യപ്പെടുത്തി.

ഉദരത്തിൽ കിടക്കുന്ന ശിശുവിന് പുറത്തു നിന്നുള്ള ശബ്ദത്തോടും വെളിച്ചത്തോടും പ്രതികരിക്കാൻ കഴിയുമെന്ന് തെളിയിക്കപ്പെട്ടിട്ടുണ്ട്. ശിശുവിന് അതിന്റെ പിതാവിന്റെ സ്നേഹനിർഭരമായ ശബ്ദം വന്ന ദിശയിലേക്ക് ചെറിയൊരു നീക്കം നടത്താൻ കഴിയുമെന്നും അറിവായിട്ടുണ്ട്. മനുഷ്യന്റെ ജീവനും ബോധവും ആരംഭിക്കുന്നത് നാം സങ്കൽപിക്കുന്നതിലും എത്രയോ മുൻപാണ്! മാതാപിതാക്കളിലൂടെ അവരുടെ പിതൃക്കളിലൂടെ പിറകോട്ട് പോയി പ്രപഞ്ച സൃഷ്ടിയുടെ ആദ്യനിമിഷങ്ങളിലാണ് ഓരോ വ്യക്തിയുടെയും ജീവനും ബോധവും മുളപൊട്ടുന്നത്. യാതൊരു വ്യക്തിയുടെയും ജീവൻ ആ വ്യക്തിയിൽത്തന്നെ ഒതുങ്ങി നിൽക്കുന്നില്ല. സങ്കീർണ്ണമായ ജൈവ ബന്ധത്തിന്റെ അദൃശ്യമായ ഇഴകളാൽ പ്രപഞ്ചത്തിലെ സകല ജീവനോടും അത് ബന്ധപ്പെട്ടിരിക്കുന്നു. ജീനുകളുടെ അടിസ്ഥാന ഘടകമായ ഡി. എൻ. എ. തന്മാത്രകളുടെ വിശകലനത്തിലൂടെ ജീവന്റെ രഹസ്യം വെളിപ്പെടുമെന്ന് ചിലർ വിചാരിച്ചിരുന്നെങ്കിലും, കൂടുതൽ ആഴമേറിയതും അദ്ഭുതപൂർവ്വവുമായ പരസ്പര ബന്ധങ്ങളിലേക്കാണ് അത് നമ്മെ നയിക്കുന്നത്. അതുകൊണ്ട് ഓരോ ശിശുവിന്റെയും ജനനം മനുഷ്യവർഗ്ഗത്തെ മാത്രമല്ല, പ്രപഞ്ചത്തെ മുഴുവൻ ബാധിക്കുന്ന സംഗതിയാണ്. ഏതെങ്കിലും ഒരമ്മ ഒരു കുഞ്ഞിനെ പ്രസവിക്കുന്നു എന്ന് നാം പറയാറുണ്ടെങ്കിലും, കാര്യമായി പറഞ്ഞാൽ മനുഷ്യവർഗ്ഗമാണ് ഓരോ കുട്ടിയേയും പ്രസവിക്കുന്നത്. അത്ര സങ്കീർണ്ണമാണ് ജനനത്തിന്റെ ജീവശാസ്ത്രവും മനഃശാസ്ത്രവും. സ്ത്രീ പുരുഷ ബന്ധത്തിൽ നിന്നുമാണ് ശിശു ജനിക്കുന്നത് എന്ന് നാം നിത്യ സാധാരണമായ അനുഭവത്തിന്റെ വെളിച്ചത്തിൽ പറയാറുണ്ട്. പക്ഷേ സ്ത്രീപുരുഷന്മാരെ ഒറ്റപ്പെട്ട വ്യക്തികളായി കരുതിയാൽ മാത്രമേ ഇങ്ങനെ പറയാനാവൂ. പ്രകൃതിയെന്ന ജനനി സ്ത്രീയേയും പുരുഷനെയും ഉൾക്കൊള്ളുന്നു. സ്ത്രീപുരുഷ ബന്ധത്തെ ഉൾക്കൊണ്ടു തന്നെ അതിനതീതമായ നിലയിലാണ് ഈ ജനനി പ്രസവിക്കുന്നത് എന്നു

പറയാം. മനുഷ്യരാശിയെന്ന മാതാവിന്റെ തലത്തിൽ നടക്കുന്ന ഈ പ്രസവം കന്യാജനനം തന്നെയാണ്. മനുഷ്യവർഗ്ഗത്തിന് സ്രഷ്ടാവായ ദൈവമല്ലാതെ ഇവിടെ മറ്റൊരു പിതൃശക്തിയില്ല. ദൈവത്തിന്റെ പിതൃത്വം പുരുഷന്മാരിൽ ആരോപിച്ചാണ് പുരുഷന് സ്ത്രീയേക്കാൾ പ്രാമാണ്യമുണ്ടെന്ന ധാരണ നാം വളർത്തിയെടുത്തത്. യാഥാർത്ഥത്തിൽ മാതൃഭാവമാണ് പ്രകൃതിയിൽ നിറഞ്ഞു നിൽക്കുന്നത്. കന്യകയും മാതാവുമായ സ്ത്രീ പുരുഷനെയും ഉൾക്കൊള്ളുന്ന വിശ്വമാനവീയതയുടെ പ്രതീകമാണ്.

പുരുഷനും സ്ത്രീയും ചേർന്നു സൃഷ്ടിക്കുന്ന കുടുംബം മനുഷ്യകുലത്തിന്റെ ചെറിയൊരു പതിപ്പായിട്ടാണ് കരുതപ്പെടുന്നത്. ഈ ചെറിയ കുടുംബത്തിലൂടെയാണ് വലിയ മനുഷ്യ കുടുംബത്തിലേക്ക് ശിശു ഉപനയിക്കപ്പെടുന്നത്. എന്നാൽ പുതിയ ശാസ്ത്രീയ – വ്യവസായിക സംസ്കാരം കുടുംബത്തിന്റെ കടയ്ക്കൽ കത്തി വയ്ക്കുന്നു. പരമ്പരാഗതമായ കുടുംബ ഭദ്രത പല രാജ്യങ്ങളിലും പഴയ ചരിത്രമായി മാറിക്കൊണ്ടിരിക്കുന്നു. തുടരെത്തുടരെയുള്ള വിവാഹമോചനം തിന്മയായിട്ടല്ല 'മഹത്തായ വ്യക്തിസ്വാതന്ത്ര്യത്തിന്റെ" തെളിവായിട്ടാണ് പല പരിഷ്കൃത രാജ്യങ്ങളിലും കരുതപ്പെടുന്നത്. അതുകൊണ്ട് പിറന്നു വീഴുന്ന പല കുട്ടികൾക്കും മനുഷ്യന്റെ മണം ലഭിക്കാതെ പോകുന്നു. കുടുംബത്തിലൂടെ നടക്കുന്ന സാമൂഹ്യവൽക്കരണത്തിന്റെ പിള്ളത്തൊട്ടിലിൽ കിടന്നാടാൻ കഴിയാതെ വരുന്ന കുട്ടികൾ സമൂഹത്തിന് ഇതരന്മാരായിത്തീരുന്നു. സ്നേഹവും സഹാനുഭൂതിയും അവർ അറിയാതെ പോകുന്നു. ജനനം ഇവിടെ ശാപമായിത്തീരുന്നു.

മനുഷ്യകുഞ്ഞിന്റെയത്രയും ദീർഘനാൾ മാതാപിതാക്കളുടെ പരിചരണവും ശ്രദ്ധയും സ്നേഹവും ആവശ്യമുള്ള വേറേതെങ്കിലും ജീവികളുണ്ടെന്നു തോന്നുന്നില്ല. മറ്റെല്ലാ ജന്തുക്കളുടെയും കുട്ടികൾ പിറന്നാൽ അധികം താമസിയാതെ തന്നെ സ്വയമായി ഭക്ഷണം തേടുകയും സഞ്ചരിക്കുകയും അതാതു ജന്തുവർഗ്ഗത്തിന്റെ സ്വഭാവ വിശേഷങ്ങൾ പ്രകടിപ്പിക്കുകയും ചെയ്യും. മനുഷ്യശിശു എത്രയോ നാളുകൾ കഴിഞ്ഞാണ് സ്വന്തം കാലിൽ നിൽക്കാനും മനുഷ്യരെപ്പോലെ പെരുമാറാനും പഠിക്കുക. ശിശുവിന്റെ മനുഷ്യവൽക്കരണം ഗർഭധാരണം മുതൽ ആരംഭിക്കുന്ന സുദീർഘമായ ഒരു പ്രക്രിയയാണ്.

ശാസ്ത്രത്തിന്റെ പുതിയ "നേട്ടങ്ങളി"ൽ ചിലത് ശിശുവിന്റെ ജനനത്തിൽ അന്തർഭവിച്ചിരിക്കുന്ന ദിവ്യരഹസ്യങ്ങളെ വെറുമയാക്കി മാറ്റുന്നവയാണ്. ജീവനെ ഉൽപാദിപ്പിക്കാനും നിർണ്ണയിക്കാനും നിയന്ത്രിക്കാനുമായി ആവിഷ്കരിച്ചിരിക്കുന്ന പുതിയ ചില ജീവശാസ്ത്ര സങ്കേതങ്ങൾ

(bio-techniques) മനുഷ്യശിശുവിനെയും മറ്റേതൊരു ഉല്പാദന വസ്തുവിനെപ്പോലെ തന്നെ കരുതുന്നു. ടെസ്റ്റ്ട്യൂബ് ശിശുവും വാടകയ്ക്കെടുത്ത ഗർഭപാത്രത്തിൽ വളരുന്ന ശിശുവും ഇന്ന് നമ്മുടെ ലോകത്തിലെ യാഥാർത്ഥ്യങ്ങളാണ്. ഭാവിയിലെ ബാഹ്യാകാശ കേന്ദ്രങ്ങളിലേക്ക് മുതിർന്ന മനുഷ്യരെ അയക്കുന്നത് ചെലവു കൂടിയ പരിപാടിയായതു കൊണ്ട് മനുഷ്യ ഭ്രൂണങ്ങളെ കയറ്റിയയച്ച് അവിടെ ഒരു ശാസ്ത്രജ്ഞന്റെ മേൽനോട്ടത്തിൽ വളർത്താൻ കഴിയുമെന്ന് ചില ജീവശാസ്ത്രജ്ഞന്മാർ അവകാശപ്പെടുന്നു. ഭ്രൂണങ്ങൾ സൗകര്യംപോലെ വിലയ്ക്കു വാങ്ങാൻ കിട്ടുന്ന 'ബേബിറ്റോറിയ'ങ്ങളും ജനിക്കാനിരിക്കുന്ന കുഞ്ഞിന്റെ നിറം, സ്വഭാവം, ബുദ്ധിശക്തി, ലിംഗഭേദങ്ങൾ തുടങ്ങിയവ മുൻകൂട്ടി നിർണ്ണയിക്കാൻ കഴിയുന്ന സംവിധാനങ്ങളും അനതിവിദൂര സാധ്യതകളാണെന്ന് ആൽവിൻ ടോഫ്ളറെപ്പോലുള്ള പണ്ഡിതന്മാർ പ്രവചിക്കുന്നു. ഇതെല്ലാം സംഭവിച്ചു തുടങ്ങുമ്പോൾ മനുഷ്യനെപ്പറ്റിയുള്ള നമ്മുടെ അടിസ്ഥാന ധാരണകൾ പലതും തിരുത്തിയെഴുതേണ്ടി വന്നേക്കാം. എന്നാൽ അത്രയും വരെ നമ്മുടെ പുതിയ ശാസ്ത്രീയ സംസ്കാരം നിലനിൽക്കുമോ എന്നതാണ് പ്രധാന ചോദ്യം. ഇപ്പോൾ പല സമ്പന്ന രാഷ്ട്രങ്ങളിലും ചെറുപ്പക്കാർ വിവാഹം കഴിക്കാനും കുട്ടികളെ ജനിപ്പിക്കാനും മടി കാണിക്കുന്നു. ലോകത്തോടുള്ള വിരക്തി കൊണ്ടൊന്നുമല്ല, വ്യക്തിപരമായ സ്വാർത്ഥസുഖത്തിന് സർവ്വപ്രധാനമായ മൂല്യം കൊടുക്കുന്നതു കൊണ്ടാണിത് സംഭവിക്കുന്നത്. ഇന്ന് ലോകത്തിൽ അധീശത്വം കൈയാളുന്ന ചില വർഗ്ഗങ്ങളുടെ വംശനാശം തന്നെ കൈവരുത്തുവാൻ ഈ പ്രവണതയ്ക്ക് കഴിയും.

ഗർഭധാരണവും ജനനവും ദിവ്യവും അദ്ഭുതകരവുമായ യാഥാർത്ഥ്യങ്ങളായി കണക്കാക്കുന്ന ഒരു മാനസികാവസ്ഥയിലേക്ക് നാം മടങ്ങിയെങ്കിൽ മാത്രമേ ന്യൂക്ലിയർ ആയുധങ്ങളെയും അന്ധവും അധാർമ്മികവുമായ ബയോടെക്നിക്കുകളെയും നിയന്ത്രിക്കുവാൻ നമുക്ക് സാധിക്കയുള്ളൂ. യേശുവിന്റെ ജനനം അദ്ഭുതകരമാണെന്ന് നാം പറയുന്നു. എല്ലാ ജനനങ്ങളും അദ്ഭുതങ്ങളാണ്. മനുഷ്യന്റെ സാധാരണ യുക്തിക്കും സ്വാർത്ഥതയ്ക്കും അതീതമായ ദിവ്യരഹസ്യങ്ങളാണവ. അവയുടെ നിഗൂഢാർത്ഥങ്ങൾ മനനം ചെയ്വാൻ യേശുവിന്റെ ജനനം നമ്മെ സഹായിക്കുന്നു.

*(ഓർത്തഡോക്സ് യൂത്ത്, 1985)*

# 11



# ബഹിരാകാശത്തിൽ ഒരു ജനനം

അമേരിക്കൻ ബാഹ്യാകാശ സഞ്ചാരികളായ മക്കാൻഡ് ലസ്സും, സ്റ്റ്യുവർട്ടും സ്വതന്ത്രമായി ശൂന്യാകാശത്തിൽ പറന്നു നടന്നത് ബഹിരാകാശ ഗവേഷണത്തിലെ നിർണ്ണായക സംഭവമായി ചൂണ്ടിക്കാണിക്കപ്പെടുന്നു. ബന്ധനങ്ങളിൽ നിന്ന് വിമുക്തമായി ആകാശശൂന്യതയിൽ വിഹരിക്കാനുള്ള മനുഷ്യന്റെ ചിരപുരാതനമായ മോഹം ഒരു വിധത്തിൽ സാഫല്യമടയുകയായിരുന്നു. ഈ പറക്കലിന്റെ നിർണ്ണായക സവിശേഷതയായി പാശ്ചാത്യ വാർത്താ മാധ്യമങ്ങളെല്ലാം എടുത്തു പറഞ്ഞ ഒരു പ്രത്യേകതയുണ്ട്. ഇതുവരെ ശൂന്യാകാശത്തിൽ ഇറങ്ങിയവരെല്ലാം തങ്ങളെ വഹിച്ചിരുന്ന ആകാശ നൗകയുമായി ഏതെങ്കിലും തരത്തിൽ ബന്ധിക്കപ്പെട്ടിരുന്നു. ഇപ്പോൾ ആദ്യമായി രണ്ടുപേർ മാത്ര

വാഹനവുമായി ബന്ധിക്കുന്ന 'ചരടു' മുറിച്ച് സ്വതന്ത്രമായി ശൂന്യസ്ഥലത്തിറങ്ങി 'നടന്നു.'

അമേരിക്കയും റഷ്യയും ഇതുവരെ നേടിയ ബഹിരാകാശ നേട്ടങ്ങൾ വച്ചു നോക്കുമ്പോൾ ഇതു ഒരു സ്വാഭാവിക പുരോഗതി മാത്രമാണ്. 'ചരടു മുറിച്ചതിനു' ഇത്രയധികം പ്രാധാന്യം കൊടുക്കേണ്ടതുണ്ടോ? ഈ സംഭവത്തിന്റെ ശാസ്ത്രീയ പ്രാധാന്യത്തിനപ്പുറത്ത്, ചരടു മുറിച്ച വിവരം റിപ്പോർട്ടു ചെയ്തവരുടെയെല്ലാം മനസ്സിൽ അറിഞ്ഞോ അറിയാതെയോ മറ്റൊരു ചിത്രം പതിഞ്ഞു കിടക്കുന്നതു നമുക്കു വ്യക്തമാണ്. അമ്മയുടെ ഗർഭപാത്രത്തിൽ, കുഞ്ഞിനെ അമ്മയുമായി ബന്ധിപ്പിക്കുന്ന പൊക്കിൾത്തണ്ട് മുറിച്ച്, കുഞ്ഞ് സ്വതന്ത്രമായി ബാഹ്യലോകത്തിലേക്ക് പ്രവേശിക്കുന്ന ചിത്രമാണത്. മാതൃവാഹനമായ ആകാശനൗകയുടെ ഗർഭഗൃഹത്തിൽ നിന്ന് ചരടു മുറിച്ച് പുറത്തുവന്ന ബഹിരാകാശ സഞ്ചാരി നവജാതനായ ശിശുവിനെയാണ് അനുസ്മരിപ്പിക്കുന്നത്. ശിശുവിന്റെ ജനനത്തിലുള്ള അത്ഭുതം കലർന്ന സന്തോഷമായിരിക്കാം വാർത്താമാധ്യമങ്ങൾ പ്രകടിപ്പിച്ചത്. ഇവിടെയും ഒരു ജനനമാണ് നടന്നത്.

ശിശുവിന് ലഭിക്കുന്നത് അതുല്യമായ സ്വാതന്ത്ര്യമാണ്. പൊക്കിൾ തണ്ട് മുറിയുന്നതു വരെ അമ്മയും കുഞ്ഞും ഒരു ശരീരവും ഒരു വ്യക്തിത്വവുമായിരുന്നു. ഇപ്പോൾ ശിശുവിനു സ്വാതന്ത്ര്യമുണ്ട്, സ്വന്തമായ വ്യക്തിത്വമുണ്ട്. ജനിച്ചു വീണ ശിശുവിന് ബാഹ്യലോകം എങ്ങിനെയോ അങ്ങിനെയാണ് ബാഹ്യാകാശ സഞ്ചാരിക്ക് ശൂന്യാകാശം. കുഞ്ഞ് അമ്മയിൽ നിന്ന് പെട്ടെന്ന് ദൂരെയൊന്നും പോകുന്നില്ല. അമ്മയുടെ മാറിലേക്ക് തന്നെ മടങ്ങാനാണ് അതിന്റെ പ്രവണത. പുതിയ ലോകത്തിന്റെ ശബ്ദവും വെളിച്ചവും കുഞ്ഞിനെ അമ്പരപ്പിക്കുന്നു. അതിന്റെ മനസ്സിൽ ആഴമായ പ്രതികരണങ്ങളുണ്ടാകുന്നു. പൊക്കിൾതണ്ട് മുറിയുന്ന നിമിഷം എല്ലാ മനുഷ്യരുടെയും അബോധമനസ്സിൽ അതിശക്തവും സങ്കീർണ്ണവുമായ ഒരു വൈകാരികാനുഭവമായി മറഞ്ഞു കിടക്കുന്നു. തീവ്രമായ വികാര വിക്ഷോഭമാണ് അതുളവാക്കുന്നത്. പൊക്കിൾതണ്ട് മുറിയുന്നത് കുഞ്ഞിന് വേദനാജനകമാണ്, കാരണം അതു വേർപാടാണ്. പുതിയ ലോകം നൽകുന്ന സ്വാതന്ത്ര്യത്തിന്റെ സന്തോഷം തൽക്കാലത്തേക്ക് വേർപാടിന്റെ വേദനയെ മറയ്ക്കുന്നു. എങ്കിലും പിന്നീട് ജീവിതത്തിലെ വേദനാനിർഭരമായ നിമിഷങ്ങളിലെല്ലാം കുഞ്ഞ് 'അമ്മേ അമ്മേ' എന്നു നിലവിളിക്കുന്നു. വേർപാടിന്റെ വേദനയാണത്, തിരിച്ചുപോകാനുള്ള ഉൽക്കടമായ ആഗ്രഹമാണാ വിളി. മരിക്കുന്നതു വരെ എല്ലാ മനുഷ്യരും അമ്മയെ വിളിക്കുന്നു. ശിഥിലമായ ബന്ധത്തിന്റെ ദീനമായ നിലവിളി. നഷ്ടീഭവിച്ച ഐക്യത്തിലേക്ക് മടങ്ങാനുള്ള ഉൾവിളി.

വാഹനത്തിൽ നിന്ന് സ്വതന്ത്രമായി പുറത്തിറങ്ങുന്ന ശൂന്യാകാശ സഞ്ചാരിക്ക് നേരിടേണ്ട പ്രധാന വൈഷമ്യങ്ങളിലൊന്ന് സൂര്യന്റെ തീവ്രമായ പ്രകാശമാണ്. അക്ഷരാർത്ഥത്തിൽ കണ്ണഞ്ചിപ്പിക്കുന്ന ധവളപ്രഭ. അന്തരീക്ഷത്തിന്റെ 'അരിപ്പ'യൊന്നുമില്ലാതെ നേരിട്ടു പതിയുന്ന കിരണങ്ങൾ അതിദുഃസഹമാണ്. പ്രകാശ സമുദ്രത്തിൽ സഞ്ചാരിക്ക് 'ദിഗ്ബോധം' നഷ്ടപ്പെടുന്നു. മണിക്കൂറിൽ 28000 കി. മി. വേഗതയിൽ ഭൂമിയ്ക്ക് ചുറ്റും കറങ്ങിക്കൊണ്ടിരിക്കുന്ന മാതൃവാഹനത്തിലേക്ക് തിരിച്ചെത്തണമെങ്കിൽ ദിഗ്ബോധം ആവശ്യമാണ്. ഇവിടെ ഭൂമിയിൽ സൂര്യൻ ദിക്കുകൾ നിർണ്ണയിക്കാൻ നമ്മെ സഹായിക്കുന്നെങ്കിൽ, അവിടെ ശൂന്യാകാശത്തിൽ സൂര്യൻ ദിഗ്ഭ്രമം സൃഷ്ടിക്കുന്നു. വെളിച്ചം മാത്രമല്ല ചൂടും അസഹനീയമാണ്. ചൂടിന്റെ കാഠിന്യം കുറയ്ക്കാൻ സഞ്ചാരിയുടെ ഉടുപ്പും കസേരയുമെല്ലാം സ്വർണ്ണം പൂശുന്നു. സൂര്യൻ മറഞ്ഞാൽ ഈ ചൂടും വെളിച്ചവും, അതിശീതവും കൊടിയ അന്ധകാരവുമായി മാറുന്നു. ദിഗ്ഭ്രമത്തിൽ നിന്ന് രക്ഷപെടാൻ വാഹനത്തിൽനിന്ന് പുറത്തിറങ്ങുന്ന സഞ്ചാരിയ്ക്കു കൊടുക്കുന്ന നിർദ്ദേശം സൂര്യനെ അവഗണിക്കാനാണ്. ശൂന്യകാശ പേടകത്തെ 'ഭൂമി'യായിക്കാണാനും യഥാർത്ഥ ഭൂമിയെ സൂര്യനായിക്കാണാനുമാണ് അയാൾ പരിശീലനം നേടുന്നത്. ചുരുക്കത്തിൽ 'ചരടു മുറിച്ച്' ശൂന്യാകാശത്തിൽ ഇറങ്ങുക എന്നു പറഞ്ഞാൽ ജീവിതരീതിയുടെ സമ്പൂർണ്ണമായ വ്യതിയാനമാണ് സംഭവിക്കുന്നത്. ഭൂമിയിൽ സഞ്ചരിക്കുന്നതു പോലെയോ പേടകത്തിനുള്ളിൽ ജീവിക്കുന്നതു പോലെയോ അല്ലല്ലോ അതിരുകളില്ലാത്ത ആകാശപ്പരപ്പിൽ. തികച്ചും പുതിയ ഒരു ജീവിത വിന്യസനം. ഗർഭസ്ഥ ശിശുവിന്റെ ദിഗ്ബോധവും ജീവിതശൈലിയുമല്ലല്ലോ പൊക്കിൾ തണ്ടു മുറിച്ച് പുറത്തെ ലോകത്തിൽ വന്ന ശിശുവിനുള്ളത്. എങ്കിലും, പുറത്തു വന്ന ശിശുവിന് ദിഗ് സൂചന നൽകുന്നത് അമ്മയുടെ സാമീപ്യമാണ്. അമ്മയുടെ ശരീരത്തെ ചുറ്റിപ്പറ്റിയാണ് ശിശുവിന്റെ ജീവിത വിന്യസനം ആരംഭിക്കുന്നത്. ഈ വിന്യസനത്തെ പരിശോധിച്ച് ഉറപ്പുവരുത്താനെന്നോണം ശിശു ഇടയ്ക്കിടെ അമ്മയുടെ മാറിലേക്കു മടങ്ങുന്നു. ശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടെയും നേട്ടത്തിന്റെ ഉച്ചകോടിയിൽ ശൂന്യാകാശ സഞ്ചാരി ഒരു ശിശുവിനെപ്പോലെ പെരുമാറുന്നു. മാതൃപേടകത്തിൽ നിന്ന് വളരെ അകലെയൊന്നും പോകാതെ അതിനെ ചുറ്റിപ്പറ്റി നിന്നുകൊണ്ട് ശൂന്യതയിൽ പര്യവേഷണം നടത്താൻ ശ്രമിക്കുകയാണ്. ശ്രമത്തിന്റെ അവസാനം മാതൃവക്ഷസ്സിലേക്ക് മടങ്ങുകയും ചെയ്യുന്നു. ഇവിടെ ഒരു ജനനത്തിന്റെ ചിത്രം പൂർണ്ണമാകുന്നു.

ആകാശയാത്രയിൽ മനുഷ്യന് ഒന്നിലധികം ജനനങ്ങളുടെ അനുഭവമുണ്ടായിട്ടുണ്ട്. അമ്മയായ ഭൂമിയിൽനിന്ന് വേർപെട്ട് ഉയരുകയെന്നത്

ചിരന്തന സ്വപ്നമാണല്ലോ. ആദ്യം വിമാനത്തിൽ മാതൃഭൂമിയെ വിട്ടുയർന്നപ്പോൾ മനുഷ്യനിൽ ജനനത്തിന്റെ ആഹ്ലാദം തുടികൊട്ടി. പിന്നെ ഭൂമിയുടെ ഗുരുത്വാകർഷണ ശക്തിയെ ഭേദിച്ച്, അന്തരീക്ഷ വലയത്തിന് പുറത്തു കടന്നപ്പോൾ വീണ്ടുമൊരു ജനനം. ഇപ്പോളിതാ ശൂന്യാകാശ പേടകത്തിന് പുറത്ത് സ്വതന്ത്രമായി വിഹരിച്ചപ്പോൾ പുതിയൊരു ജനനത്തിന്റെ മുഹൂർത്തം. 'വീണ്ടും ജനന'മെല്ലാം മനുഷ്യനെ സന്തോഷിപ്പിക്കുന്നു. ഭൗതികമായി ഇനിയും നിരവധി പുനർജന്മങ്ങളുണ്ടാകാം. പക്ഷേ, ഓരൊ ജനനത്തിനു ശേഷവും നവജാതർ അമ്മയായ ഭൂമിയിലേക്കു മടങ്ങുന്നു. ഭൂമിയിലെ പൊടിയിലേക്കു മടങ്ങുന്ന സാഹസികരായ ഈ നവജാതരെയെല്ലാം നാം മർത്യരെന്നു വിളിക്കുന്നു. ജനനം മരണത്തിന് നാന്ദി കുറിക്കുന്നു.

ഭാരതീയ ചിന്തയിൽ പുനർജന്മം പ്രായേണ ശാപമാണ്, അനുഗ്രഹമല്ല. കാരണം, ജനിമൃതികളുടെ വിഷമ വൃത്തത്തിലേക്കാണ് പുനർജന്മം മനുഷ്യനെ എറിയുന്നത്. മരണത്തിലേക്കു മടങ്ങാത്ത ജനനം, രണ്ടാം ജനനം ഈ വിഷമവൃത്തത്തെ തകർക്കുന്നു, മോക്ഷത്തിന്റെ പടിവാതിൽ തുറക്കുന്നു.

നിക്കോദിമോസ് ഇരുണ്ട രാത്രിയുടെ ഉദരത്തിൽ നിന്ന്, പൊക്കിൾ തണ്ടിൽ കുരുങ്ങിക്കിടന്ന് യേശുവിനോടു ചോദിച്ചു: 'ഗുരോ നിത്യജീവനെ അവകാശമാക്കുവാൻ ഞാൻ എന്തു ചെയ്യണം?' യേശു പറഞ്ഞു: 'മുകളിൽ നിന്ന് ജനിക്കണം, ആത്മാവിന്റെ ഉറവിടത്തിൽ നിന്ന് വീണ്ടും ജനിക്കണം, ശരീരത്തിൽ നിന്ന് ജനിച്ചത് ശരീരവും ആത്മാവിൽ നിന്ന് ജനിച്ചത് ആത്മാവുമാകുന്നു.' നിക്കോദിമോസ് കേട്ടു. യേശു അവന്റെ പൊക്കിൾകൊടി മുറിച്ചു. നിക്കോദിമോസ് പിന്നെ ഇരുട്ടിന്റെ ഉദരത്തിലേക്കു മടങ്ങിയില്ല. മടക്കമില്ലാത്ത പുറപ്പാടിനായി അവൻ ഒരുങ്ങി.

*(ഓർത്തഡോക്സ് യൂത്ത്, 1981)*

# 12



# വി. കുർബ്ബാനയും പ്രതീകശക്തിയും

പ്രതീകം (Symbol) എന്നാൽ എന്താണെന്നു ചോദിച്ചാൽ പലരും പല വിധത്തിലായിരിക്കും ഉത്തരം പറയുക. നമുക്ക് ഇന്ദ്രിയങ്ങൾ കൊണ്ട് ഗ്രഹിക്കുവാൻ പ്രയാസമുള്ള ഒരു യാഥാർത്ഥ്യത്തെ കുറച്ചെങ്കിലും മനസ്സിലാക്കാനുള്ള ഒരു ഉപാധി എന്ന നിലയിലാണ് പലരും പ്രതീകത്തെ മനസ്സിലാക്കുന്നത്. ഇത് അതിന്റെ ഒന്നാമത്തെ അർത്ഥമാണ്. ഉദാഹരണമായി സ്നേഹം എന്ന വികാരം പ്രകടിപ്പിക്കാൻ നാം വിവിധ ഉപാധികളെ ആശ്രയിക്കുന്നു. സ്നേഹമുള്ളവരെ കാണുമ്പോൾ പുഞ്ചിരിക്കുക, ഹസ്തദാനം ചെയ്യുക, ആലിംഗനം ചെയ്യുക, സമ്മാനം കൊടുക്കുക എന്നീ ക്രിയകളെല്ലാം സ്നേഹത്തിന്റെ ബാഹ്യമായ പ്രകടനങ്ങളാണ്. ആദരവ് കാണിക്കാൻ കൈകൂപ്പുക, കാൽ

തൊട്ട് വന്ദിക്കുക, വണങ്ങുക എന്നിങ്ങനെ പല മാർഗ്ഗങ്ങൾ അവലം ബിക്കുന്നു. നമ്മുടെ ശരീരത്തിന്റെ ബാഹ്യചേഷ്ടകളിലൂടെയാണ് ഇവിടെ നാം ആന്തരിക ഭാവങ്ങളെ വെളിപ്പെടുത്തുന്നത്. ഈ ചേഷ്ട കളെല്ലാം ഒരു തരത്തിൽ പ്രതീകങ്ങളാണ്.

ഈ വികാരങ്ങളൊക്കെ പ്രകടിപ്പിക്കാൻ വാക്കുകൾ മാത്രം വേണമെ ങ്കിൽ ഉപയോഗിക്കാം. 'എനിക്ക് നിങ്ങളോടു സ്നേഹമാണ്', 'ഞാൻ അങ്ങ യെ ബഹുമാനിക്കുന്നു' എന്നൊക്കെ പറയാൻ കഴിയും. പക്ഷേ, അങ്ങനെ ഉച്ചരിക്കപ്പെടുന്ന വാക്കിനേക്കാൾ എത്രയോ മടങ്ങ് ശക്തിയാണ് ശരീര ത്തിന്റെ പ്രത്യേക ചില ചലനങ്ങൾകൊണ്ട് നാം പകരുന്നത്. വ്യക്തികൾ തമ്മിലുള്ള സാമൂഹികബന്ധത്തിന് ഉറപ്പു നൽകുന്നത് വെറും വാക്കല്ല, വാക്കിനാൽ അനുഗതമായ ശാരീരിക ക്രിയകളാണ്.

സാധാരണരീതിയിൽ ഒരു പ്രതീകം എപ്പോഴും അമൂർത്തമായ ഒരു യാഥാർഥ്യത്തെ ബഹിർസ്ഫുരിപ്പിക്കുന്ന മൂർത്തമായ ഒരു വസ്തുവോ, ഒരു ചിത്രമോ, ഒരു ശാരീരിക നിലയോ ആയിരിക്കും.

എന്നാൽ ഇതിനേക്കാൾ കുറച്ചുകൂടി ആഴമുള്ള രണ്ടാമത് ഒരർത്ഥം പ്രതീകത്തിന് നല്കാൻ കഴിയും. ഇതു മനസ്സിലാക്കണമെങ്കിൽ പ്രതീക (Symbol) വും അടയാള (Sign) വും തമ്മിൽ ചിലർ കൽപ്പിക്കുന്ന വ്യത്യാ സം അറിഞ്ഞിരിക്കണം. റോഡിൽ നാട്ടി നിർത്തിയിരിക്കുന്ന ചൂണ്ടുപലക ഒരടയാളമാണ്. തിരുവനന്തപുരത്തേയ്ക്ക് 90 കി. മീ. എന്നു വഴിപോ ക്കരെ അറിയിക്കുന്ന ഈ ചൂണ്ടുപലക നമുക്ക് പ്രയോജനപ്പെടുന്നു. പക്ഷേ, ആ സൂചന സ്വീകരിച്ചു നാം മുന്നോട്ടു പോയിക്കഴിയുമ്പോൾ അതിന്റെ അർത്ഥം നഷ്ടപ്പെടുന്നു. തിരുവനന്തപുരത്തിന് പോകുന്നവർ ആരും ആ ചൂണ്ടുപലകയുടെ കീഴിൽ സ്ഥിരമായി നിൽക്കുകയോ, അതിനെ ബഹുമാനിക്കയോ, ചെയ്യുന്നില്ല. യാത്രക്കാർ ആ ചൂണ്ടുപല കയെ കടന്നുപോകുകയും തൽക്ഷണം അതിനെ മറന്നുകളയുകയും ചെയ്യുന്നു. ഇവിടെ ആ ചൂണ്ടുപലക ഒരടയാളം (Sign) മാത്രമാണ്.

എന്നാൽ ആരെങ്കിലും നമുക്ക് സ്നേഹവും ആദരവും നിറഞ്ഞ ഹൃദയത്തോടെ ഒരു പൂച്ചെണ്ട് നൽകിയെന്നു കരുതുക. വലിയ വിലയൊ ന്നുമില്ലാത്ത ആ പൂച്ചെണ്ട് നാം സന്താഷപൂർവ്വം, ശരീരം വണങ്ങി, കൈ നീട്ടി സ്വീകരിക്കുന്നു. കൊടുക്കുന്നവനും സ്വീകരിക്കുന്നവനും സന്തോ ഷിക്കുന്നു. ഇരുവരുടെയും ഹൃദയങ്ങൾ ബാഹ്യവസ്തുവായ പൂച്ചെണ്ടിൽ ഒന്നായിത്തീരുന്നു. ഇവിടെ പൂച്ചെണ്ട് ഒരു പ്രതീകം (Symbol) ആണ്. രണ്ടു വ്യക്തികൾ തമ്മിലോ രണ്ടു സമൂഹങ്ങൾ തമ്മിലോ ഉള്ള സ്നേ ഹാദരവുകളുടെ പ്രതീകം.

സ്നേഹപൂർവ്വം നൽകിയ പൂച്ചെണ്ട് നാം തട്ടിക്കളയുകയും നിലത്തിട്ടു ചവിട്ടുകയും ചെയ്താലോ? സ്നേഹത്തിന് മുറിവേൽക്കുന്നു. സൗഹൃദം അപമാനിക്കപ്പെടുന്നു. ബന്ധങ്ങൾ മുറിയുന്നു. ചിലപ്പോൾ സ്നേഹത്തിന്റെ എതിർ വികാരങ്ങളായ വിദ്വേഷവും വെറുപ്പും ഉണ്ടായെന്നും വരാം. ഇത് ആ പൂച്ചെണ്ടിന്റെ പ്രതീകശക്തികൊണ്ടാണ്. റോഡിൽ നിൽക്കുന്ന ചൂണ്ടുപലക തട്ടിമറിച്ചിട്ട് ചവിട്ടിയാൽ ഒരുപക്ഷേ അത് ജനങ്ങൾക്ക് ഉപദ്രവമാണെന്ന് വരാം. നിയമലംഘനമാണെന്ന് വരാം. എന്നാൽ പൂച്ചെണ്ട് നിലത്തിട്ട് ചവിട്ടിയതുപോലെയല്ല അത്. അർത്ഥത്തിലും അനന്തര ഫലങ്ങളിലും ഈ രണ്ടു പ്രവൃത്തികൾ തമ്മിൽ വ്യത്യാസമുണ്ട്.

മുകളിൽപ്പറഞ്ഞ രണ്ടർത്ഥതലങ്ങളേക്കാൾ ആഴത്തിൽ വീണ്ടും മൂന്നാമതൊരു അർത്ഥം പ്രതീകത്തിന് നൽകാനാവും. ഇവിടെയാണ് ക്രിസ്തീയാരാധനയിൽ, പ്രത്യേകിച്ചും വിശുദ്ധ കുർബാനയിൽ പ്രതീകങ്ങൾ ഉപയോഗിക്കുന്നതിന്റെ പ്രസക്തി.

ഈ മൂന്നാംതലത്തിൽ, ഒരു വസ്തുവോ, ചിത്രമോ, ക്രിയയോ അതീന്ദ്രിയമായ ദിവ്യയാഥാർത്ഥ്യത്തിന്റെ സാന്നിധ്യം സംവഹിക്കുവാൻ കഴിവുറ്റതായിത്തീരുന്നു. പ്രതീകവും യാഥാർത്ഥ്യവും എന്നു വ്യവച്ഛേദിക്കാൻ ആവാത്തവിധം അവ ഒന്നായിത്തീരുന്നു. ആദ്യം പറഞ്ഞ രണ്ടു തലങ്ങളിലും ഇവ തമ്മിൽ ഒരളവുവരെ വേർപെടുത്തുവാനാവും. എന്നാൽ പ്രതീകത്തിന്റെ ആഴവും സ്വച്ഛവും ശുദ്ധവുമായ തലത്തിൽ പ്രതീകവസ്തുവും അതു സംവഹിക്കുന്ന യാഥാർത്ഥ്യവും അവിഭാജ്യമായ വിധത്തിൽ ഒന്നായിത്തീരുന്നു. എറ്റവും നല്ല ഉദാഹരണമാണ് വിശുദ്ധ കുർബ്ബാനയിൽ നാം സമർപ്പിക്കുന്ന അപ്പവും വീഞ്ഞും. സാധാരണ വസ്തുക്കളായി നാം അർപ്പിക്കുന്ന അപ്പ വീഞ്ഞുകൾ രക്ഷകനായ ക്രിസ്തുവിന്റെ ശരീര രക്തങ്ങളായി നാം അനുഭവിക്കുന്നു. ഇവിടെ ആ വസ്തുക്കൾ പ്രതീകങ്ങളാണ്. പ്രതീകമെന്ന പദത്തിന്റെ സമ്പൂർണ സാന്ദ്രതയിൽ. അപ്പവും വീഞ്ഞും തിരുശരീര രക്തങ്ങളായി പൂർത്തീകരിക്കപ്പെടുന്നു എന്നു നാം പറയുമ്പോൾ, അത് ഉപമാലങ്കാരമോ രൂപകാലങ്കാരമോ അല്ല. യാഥാർത്ഥ്യത്തെക്കുറിച്ചുള്ള ഒരു പ്രത്യേക വീക്ഷണം നാം പ്രതിഫലിപ്പിക്കുകയാണ്. കൂദാശ (Mystery / Sacrament) കളുടെ അർത്ഥത്തിലേക്ക് ഇത് വിരൽ ചൂണ്ടുന്നു.

### രണ്ട് സമീപനങ്ങൾ

എല്ലാക്കാലത്തും എല്ലാ സംസ്ക്കാരങ്ങളിലും പ്രത്യക്ഷപ്പെടുന്ന രണ്ടു സമീപനങ്ങളെക്കുറിച്ച് ഇവിടെ സൂചിപ്പിക്കേണ്ടതുണ്ട്. ഒന്ന്, മനുഷ്യന്റെ പഞ്ചേന്ദ്രിയങ്ങളിലൂടെ ലഭിക്കുന്ന അറിവും സുഖവുമാണ് പരമമായ സത്യം എന്നു കരുതുന്ന ഒരു തരം ലോകായതിക്ത്വം. ഇന്ദ്രിയാതീതമായ

യാഥാർത്ഥ്യങ്ങളെ ഇത് നിഷേധിക്കുകയും കാണപ്പെടുന്ന ലോകത്തിന്റെ അനുഭവങ്ങളിൽ മാത്രം അഭിരമിക്കുകയും ചെയ്യുന്നു. ഭൗതികവാദം, ആനന്ദവാദം തുടങ്ങിയ പല പേരുകളിൽ ഈ മനോഭാവം പ്രകടമാകുന്നു.

രണ്ടാമത്തേത് ഒരു ദ്വന്ദവാദമാണ്. കാണപ്പെടുന്ന ഭൗതിക യാഥാർത്ഥ്യം തിന്മയോ തിന്മയിലേക്കു നയിക്കുന്നതോ ആണെന്നും അതീന്ദ്രിയമായ ആത്മീയ യാഥാർത്ഥ്യമാണ് നിലനിൽക്കുന്ന യാഥാർത്ഥ്യമെന്നും ഇവിടെ കരുതുന്നു. അതുകൊണ്ട് ആത്മീകരാവാൻ ആഗ്രഹിക്കുന്നവർ ഭൗതികലോകത്തെ പൂർണ്ണമായും തിരസ്കരിക്കണം. ഭൗതികവും ആത്മീയവും തമ്മിൽ സമ്പൂർണ്ണമായി വേർപെടണം. മനിക്യവാദം, ജ്ഞാനവാദം തുടങ്ങിയ പേരുകളിൽ ഇവ അറിയപ്പെടുന്നു.

ഈ രണ്ടു ചിന്താഗതികളും ഓരോ അളവിലും രൂപത്തിലും ഓരോരോ കാലങ്ങളിൽ പ്രത്യക്ഷപ്പെടാറുണ്ട്. ക്രിസ്തീയസഭയുൾപ്പെടെ എല്ലാ മതങ്ങളിലും പല അളവുകളിൽ ആത്മീയ ഭൗതിക ദ്വന്ദചിന്തയുടെ അംശങ്ങൾ ഇന്നും നിലനിൽക്കുന്നുണ്ട്. ഭൗതികവാദം പല രൂപത്തിൽ നമ്മുടെ സമൂഹങ്ങളിൽ ഇന്നു കാണപ്പെടുന്നു.

**കൗദാശിക സമീപനം**

ഈ രണ്ടുതരം യാഥാർത്ഥ്യ സമീപനങ്ങൾക്കും അതീതമായി ഉയരുന്ന ഒന്നാണ് ക്രിസ്തീയ സഭയുടെ കൗദാശിക സമീപനം. യേശുക്രിസ്തുവിന്റെ മനുഷ്യാവതാരമാണ് സഭയുടെ കൗദാശികാടിസ്ഥാനം. 'ശരീരത്തെയും ആത്മാവിനെയും സ്വജാതിയെയും വിജാതികളെയും സ്വർഗത്തെയും ഭൂമിയെയും' കർത്താവ് തന്നിൽ ഒന്നാക്കിത്തീർത്തുവെന്നു ഖണ്ഡിപ്പിന്റെ രഹസ്യശുശ്രൂഷയിൽ പറയുന്നു. വിശുദ്ധ കന്യകമറിയാമിൽ നിന്ന് എടുത്ത ശരീരത്തിലാണ് ദൈവവും മനുഷ്യനും ഒന്നായിത്തീർന്നത്.' കന്യകമറിയം മണ്ണിന്റെ മകളാണ്. മാനവവംശത്തിന്റെ പ്രതിനിധിയാണ്. സൃഷ്ടിയുടെ പ്രതിരൂപമാണ്. കന്യകയിൽ നിന്ന് ദൈവം ശരീരമെടുത്തു എന്നു പറഞ്ഞാൽ മൺമയമായ ഈ ലോകത്തോടും മാനവവർഗ്ഗത്തോടും സൃഷ്ടിയോടു മുഴുവൻ ദൈവം താദാത്മ്യം പ്രാപിച്ചു എന്നാണർത്ഥം. കന്യകമറിയാമിൽ നിന്നുള്ള ജനനം മനുഷ്യാവതാര യാഥാർത്ഥ്യത്തിന്റെ ഉരകല്ലാണ്. കന്യകമറിയാമിനെ 'ദൈവജനനി' (Theotokos) എന്നു വിളിക്കുന്നത്, യേശുവിന്റെ മനുഷ്യാവതാര രഹസ്യത്തിന്റെ സത്യം വെളിപ്പെടുത്തുവാനാണ് എന്ന് അലക്സാന്ത്രിയയിലെ വിശുദ്ധ കൂറിലോസും (5-ാം നൂറ്റാണ്ട്) മറ്റും ഊന്നിപ്പറഞ്ഞിരുന്നു. മണമയവും മരണത്തിനധീനവുമാണ് നമ്മുടെ ശരീരം. ആ ശരീരം കർത്താവ് സ്വീകരിച്ചു. അങ്ങനെ കർത്താവായ യേശുവിന്റെ ഭൗമികശരീരം ദൈവത്തിന്റെയും മനുഷ്യന്റെയും അതുല്യവും അവിഭാജ്യ

വുമായ സംയോജിത സാന്നിധ്യമായിത്തീർന്നു. സ്രഷ്ടാവായ ദൈവം സൃഷ്ടിയുടെ സ്വഭാവം സ്വീകരിച്ചു. സൃഷ്ടിയായ മനുഷ്യൻ സ്രഷ്ടാവിന്റെ സ്വഭാവം ധരിച്ചു. ഈ വലിയ രഹസ്യത്തിന്റെ വിശുദ്ധമായ പ്രതീകമാണ് മനുഷ്യാവതാരം ചെയ്ത യേശുക്രിസ്തു.

സകലത്തെയും തന്നിൽ ഒന്നാക്കിത്തീർക്കുന്ന ദിവ്യദൗത്യത്തിന്റെ പ്രതീകമാണ് മനുഷ്യാവതാരം ചെയ്ത ക്രിസ്തു. അതുകൊണ്ട്, ക്രിസ്ത്വധിഷ്ഠിതമായ കൂദാശകളെല്ലാം ദൈവത്തെയും മനുഷ്യരെയും സംയോജിപ്പിക്കുന്ന യൗഗിക മാനത്തിനു പ്രാമുഖ്യം നൽകുന്നു. ദ്രവ്യവസ്തുവോ വസ്തുസ്ഥിതമായ പ്രപഞ്ചമോ തിന്മയാണെന്ന് ഇവിടെ പഠിപ്പിക്കുന്നില്ല. വസ്തു മാത്രം യാഥാർത്ഥ്യം എന്ന ഭൗതിക മാത്ര ചിന്തയും ഇവിടെയില്ല. കർത്താവായ യേശുവിന്റെ ശരീരാത്മദേഹികളോട് അനുരൂപപ്പെട്ട്, അതിൽ പങ്കാളിയായി തേജസ്സിന്റെ പുതിയൊരു അനുഭവത്തിലേയ്ക്കു പ്രവേശിക്കാനുള്ള വിളിയാണു കൂദാശകൾ നൽകുന്നത്. അങ്ങനെ കൂദാശകൾ പ്രതീകശക്തി വെളിപ്പെടുത്തുന്നു.

ഇപ്പോൾ നാം കാണുകയും കേൾക്കുകയും അനുഭവിക്കുകയും ചെയ്യുന്ന ലോകം ദൈവം നൽകിയിട്ടുള്ള അനവധി സാധ്യതകളിൽ ഒന്നു മാത്രമാണ്. ഈ പ്രപഞ്ച വസ്തുവിന്റെ രാസഘടനയിലോ ഭൗതിക നിയമത്തിലോ അൽപം ചില മാറ്റങ്ങൾ വരുത്തിയാൽ, ഇന്നു നാം കാണുന്ന ഈ ലോകം സമ്പൂർണ്ണമായി വ്യത്യാസപ്പെടും. നമ്മുടെ കണ്ണ്, കാത്, രസന തുടങ്ങിയ ഇന്ദ്രിയങ്ങളുടെ ഗ്രഹണസ്വഭാവം അൽപ്പം മാറ്റിയാലും പുതിയൊരു ലോകമായിരിക്കും നമുക്കനുഭവപ്പെടുക. ഇങ്ങനെ ഭൗതിക തലത്തിനുള്ളിൽത്തന്നെ അനന്തമായ സാധ്യതകളാണ് ഈ സൃഷ്ടിയിലുള്ളത്. അപ്പോൾ പിന്നെ, 'കണ്ണു കണ്ടിട്ടില്ലാത്തതും ചെവി കേട്ടിട്ടില്ലാത്തതും ഹൃദയം സങ്കൽപിച്ചിട്ടില്ലാത്തതുമായ' ആത്മീയാനുഭവം നമുക്കു തുലോം അജ്ഞാതമാണ്. കൂദാശകളെന്ന 'രഹസ്യ'ത്തിന്റെ അനുഭവത്തിലൂടെ, സ്ഥലകാലങ്ങളാൽ പരിമിതപ്പെടുത്തിയ നമ്മുടെ ഈ ലോകത്തിന്റെ ഐന്ദ്രികാനുഭവത്തിനതീതമായി ദൈവസൃഷ്ടിയുടെ 'അനന്തവും അജ്ഞാതവും അവർണനീയവു'മായ സാധ്യതകളുടെ പടിവാതിൽക്കൽ നാം എത്തിച്ചേരുന്നു.

### മണ്ണിൻ വിളവുകൾ

വിശുദ്ധ കുർബാനയിൽ നാം സമർപ്പിക്കുന്ന അപ്പവീഞ്ഞുകളെപ്പറ്റി സൂചിപ്പിച്ചല്ലൊ. കുർബാനയുടെ കേന്ദ്ര പ്രതീകമാണ് ഈ വസ്തുക്കൾ. മനുഷ്യന്റെ അദ്ധ്വാനഫലമായ ഈ 'മണ്ണിൻ വിളവുകൾ' മനുഷ്യ വർഗത്തിന്റെയും സൃഷ്ടി മുഴുവന്റെയും പ്രതീകമാണ്. കുർബാന അർപ്പിക്കുവാനായി പള്ളിയിൽ കൂടുന്ന ജനങ്ങളുടെ മാത്രമല്ല, സകല മനുഷ്യ

രുടെയും മൃഗങ്ങളുടെയും പക്ഷികളുടെയും 'അചേതന'മെന്നു നാം വിളിക്കുന്ന മുഴുവൻ പ്രപഞ്ചത്തിന്റെയും കൂട്ടായ സമർപ്പണമാണ് അവിടെ നടക്കുന്നത്. കർത്താവിന്റെ ബലിയിലുള്ള പങ്കാളിത്തമാണ് വിശുദ്ധ കുർബാനയെങ്കിൽ, ആ ബലി സകലത്തെയും ദൈവസന്നിധിയിൽ ഒന്നായി നിർത്തുവാൻ വേണ്ടിയായിരുന്നു എന്നു നാം മറക്കരുത്. വിശ്വാസികൾ മാത്രമാണ് വി. കുർബാനയിൽ ദൃശ്യമായി പങ്കെടുക്കുന്നത്. പക്ഷേ, വിശ്വാസികൾ വിശ്വാസികൾക്കുവേണ്ടി മാത്രം അർപ്പിക്കുന്നതല്ല കുർബാന. വിശ്വാസികൾ ദൈവത്തിന്റെ സകല സൃഷ്ടിക്കും വേണ്ടി വിശ്വാസപൂർവ്വം സമർപ്പിക്കുന്നതാണ് യഥാർത്ഥ കുർബാന. ഏറ്റവും ആദ്യമായി ഇതു ലോകത്തിന്റെ ജീവനുവേണ്ടിയുള്ള കൃതജ്ഞതാർപ്പണമാണ്. കർത്താവ് മരിച്ചതും ഉയിർത്തെഴുന്നേറ്റതും ലോകത്തിന്റെ ജീവനുവേണ്ടിയായിരുന്നു. അതുകൊണ്ട് പ്രപഞ്ചത്തിന്റെ ജീവന് – ഭൗതികവും ആന്തരികവുമായ ജീവനുവേണ്ടി നാം കൃതജ്ഞതയും സ്തോത്രവും ദൈവസന്നിധിയിൽ സമർപ്പിക്കുന്നു. അവയുടെ പ്രതീകമോ വെറും ചെറിയൊരപ്പവും അൽപം മുന്തിരി രസവും.

### ആചാരവും ചൈതന്യവും

'നമ്മുടെ ചെറിയ ഗ്രഹമായ ഭൂമി' എന്നു ഭൂഗോളത്തെ ഇന്നു വിശേഷിപ്പിക്കാറുണ്ട്. ഒരു ചെറിയ ഗോളാകൃതിയിലുള്ള ദുർബലമായൊരു ഗ്രഹത്തെയാണ് ബാഹ്യാകാശ സഞ്ചാരികൾ പുറത്തുനിന്നു നോക്കുമ്പോൾ കാണുന്നത്. സൂര്യനും മറ്റു ഗ്രഹങ്ങളുമടങ്ങിയ സൗരയൂഥത്തിന്റെ ഒരു ഭാഗവുമാണ് നമ്മൾ. നമ്മുടെ സൂര്യനേക്കാൾ അനവധി മടങ്ങു വലിപ്പമുള്ള കോടാനുകോടി സൂര്യന്മാരുള്ള നക്ഷത്രസമൂഹങ്ങൾ നമുക്ക് ചുറ്റുമുണ്ട്. ഈ അചിന്ത്യ ശക്തിയുൾക്കൊള്ളുന്ന പ്രപഞ്ചം നിരന്തരം പുറത്തേയ്ക്ക് വികസിച്ചുകൊണ്ടിരിക്കുന്നു. അതേ സമയം അത് ഒന്നായി നില കൊള്ളുകയും ചെയ്യുന്നു. നാം ഭൂമിയിൽ നിശ്ചലരായി, സ്ഥിരമായി നിൽക്കുന്നു എന്നു തോന്നുമ്പോഴും നാം പ്രപഞ്ചത്തിന്റെ വികാസത്വരയിൽ അറിയാതെ പങ്കാളികളാകുന്നു. ഭൂമിയുടെ രണ്ടുതരം കറക്കങ്ങൾക്കു നാം വിധേയരാകുന്നു. ഗാലക്സികളുടെ ആന്ദോളനങ്ങളിൽ നാം സംബന്ധികളാകുന്നു. വിശുദ്ധ കുർബാനയിൽ അപ്പവീഞ്ഞുകളെ ദൈവത്തിനു സമർപ്പിച്ചു തന്റെ സൃഷ്ടിക്കുവേണ്ടി നാം പ്രാർത്ഥിക്കുമ്പോൾ ഈ ചലനങ്ങളൊന്നും നമ്മെ അലോസരപ്പെടുത്താറില്ല. ആചാര നിബദ്ധവും സ്നേഹശൂന്യവുമായ ഒരു കർമ്മത്തിനു മൂകസാക്ഷികളായി നിലകൊണ്ട്, ശൂന്യമായ മനസ്സോടെ തിരിയെപ്പോകുന്ന ധാരാളം ജനങ്ങളുണ്ട്. നമ്മുടെ സമർപ്പണത്തിന്റെ പ്രതീകശക്തി അനുഭവിച്ചറിഞ്ഞാൽ, ചലനാത്മകവും വികസ്വരവുമായ ഒരു അതീത യാഥാർത്ഥ്യത്തിലേക്കാണ് നാം പ്രവേശിക്കുന്നതെന്നു നമുക്കു

ബോധ്യമാവും.

പ്രതീകങ്ങളുടെ ശക്തിയെ ഊതിക്കളയുകയും അവയെ വരണ്ട അടയാളപ്പലകകളായി മാറ്റുകയും ചെയ്യുന്നതു പലപ്പോഴും ആചാരനിബദ്ധമായ ആവർത്തനമാണ്. വിശുദ്ധ കുർബാനയിൽ നാം സ്വീകരിച്ചിരിക്കുന്ന പ്രതീകങ്ങളുടെ ഊർജ്ജസ്രോതസ്സിലേക്ക് പ്രവേശിക്കണമെങ്കിൽ ശരീരത്തിന്റെയും മനസ്സിന്റെയും ആത്മാവിന്റെയും ഒരുക്കവും പങ്കാളിത്തവും ആവശ്യമാണ്. ജനങ്ങൾ വെറും കാണികളായി നിൽക്കുന്ന ആരാധന ഓർത്തഡോക്സ് പാരമ്പര്യമല്ല. 'കുർബാന കാണുക' എന്നല്ല 'കുർബാനയിൽ പങ്കെടുക്കുക' എന്നാണു നമ്മുടെ യഥാർത്ഥ പാരമ്പര്യം. ഓർത്തഡോക്സ് സഭകൾ വിശുദ്ധ കുർബാനയുടെ പ്രാധാന്യത്തെക്കുറിച്ച് എന്തെല്ലാം പറഞ്ഞാലും, ഗ്രീക്ക് ഓർത്തഡോക്സ് സഭയിലും മറ്റും കുർബാന ജനങ്ങൾക്ക് കാര്യമായ പങ്കാളിത്തമില്ലാത്ത വെറുമൊരു വൈദികാചാരമായി ചിലപ്പോൾ അനുഭവപ്പെടാറുണ്ട്.

## അന്യവൽകൃതമായ പ്രതീകങ്ങൾ

പ്രതീകങ്ങൾ അനുഷ്ഠാന പ്രധാനവും അർത്ഥശൂന്യവുമായിത്തീരാനുള്ള സാധ്യത എപ്പോഴുമുണ്ട്. ആരാധനയിൽ അങ്ങനെ സംഭവിക്കാനിടയായാൽ, അതിന്റെ പ്രധാന കാരണം, പ്രതീകങ്ങൾ ജീവനുള്ള ആരാധക സമൂഹത്തിൽനിന്ന് അന്യവൽക്കരിക്കപ്പെടുന്നതാണ്. ഞാൻ ഊഷ്മളമായ സ്നേഹത്തോടെ നിങ്ങളുടെ കയ്യിൽ നേരിട്ടു നൽകുന്ന ഒരു സമ്മാനത്തിനു പ്രതീകശക്തിയുണ്ട്. കാരണം എന്റെ ഹൃദയത്തിന്റെ ഭാഗമാണത്. അതുകൊണ്ട് നിങ്ങളുടെ ഹൃദയത്തിന്റെയും ഭാഗമായി അതു മാറുന്നു. ഇവിടെ പ്രതീകവസ്തു എന്നിൽനിന്നും നിങ്ങളിൽ നിന്നും അന്യമല്ല. എന്നാൽ അതേ സമ്മാനം തന്നെ, വെറുമൊരു ഉപചാരം നിർവഹിക്കുവാൻവേണ്ടി, സ്നേഹശൂന്യമായി, ഞാനൊരു വഴിപോക്കന്റെ കൈയിൽ കൊടുത്തു നിങ്ങളുടെ വീട്ടുപടിക്കൽ വച്ചേക്കാൻ പറഞ്ഞാൽ, അതിന്റെ പ്രതീക ശക്തി വാർന്നുപോകുന്നു. കാരണം പ്രതീകം ജീവനുള്ള മനുഷ്യവ്യക്തിയിൽ നിന്ന് അന്യവൽകൃതമായിരിക്കുന്നു.

'വഴിപാടു നിവർത്തിക്കുക' എന്ന്, നാം താൽപര്യമില്ലാതെ ചെയ്യുന്ന ചില കർമ്മങ്ങളെ വിശേഷിപ്പിക്കാറുണ്ടല്ലൊ. അന്യവൽകൃതമായ പ്രതീകങ്ങൾ ഉപയോഗിച്ചു നടത്തുന്ന എല്ലാ ആരാധനകളും വഴിപാടു നിവർത്തിക്കലാണ്. നമ്മുടെ കുർബാനയ്ക്ക് സംഭവിക്കാവുന്നതും കുറെയൊക്കെ സംഭവിച്ചുകൊണ്ടിരിക്കുന്നതുമായ അപകടം ഇതാണ്.

### ശരീരമെന്ന പ്രതീകം

നമ്മുടെ ശരീരത്തിന്റെ വിവിധ ചലനങ്ങളുടെയും നിലകളുടെയും പ്രതീകാത്മകമായ അർത്ഥം തുടക്കത്തിൽ സൂചിപ്പിച്ചല്ലൊ. ആത്യന്തികമായി നമ്മുടെ ശരീരം തന്നെയാണ് ആരാധനയിൽ മുഖ്യപ്രതീകമായി വർത്തിക്കുന്നത്. 'നിങ്ങൾ വിവേകപൂർവകമായ ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ' (റോമ. 12:1). ദൈവത്തിന്റെ സാദൃശ്യവും തേജസ്സും വഹിക്കുന്ന നമ്മുടെ ശരീരങ്ങൾ സൃഷ്ടിയിൽ ദൈവസാന്നിധ്യത്തിന്റെ പ്രതീകമാണ്. ദൈവസ്വഭാവത്തിന്റെയും സൃഷ്ടിതമായ യാഥാർത്ഥ്യത്തിന്റെയും 'അതിരിൽ' രണ്ടിന്റെയും സംയുക്ത പ്രതീകമായി നിലകൊള്ളുന്ന മനുഷ്യനെയാണ് ദൈവാരാധനയിൽ സൃഷ്ടിക്കു മുഴുവൻ നേതൃത്വം കൊടുക്കാനും സൃഷ്ടിയുടെ പുരോഹിതനായി നിലകൊള്ളാനും ദൈവം വിളിച്ചിരിക്കുന്നത്. നിസ്സായിലെ വിശുദ്ധ ഗ്രിഗോറിയോസിനെപ്പോലുള്ളവർ മനുഷ്യന്റെ ഈ സവിശേഷമായ ദൗത്യത്തെക്കുറിച്ചു മനോഹരമായി പ്രതിപാദിക്കുന്നുണ്ട്.

അപ്പവീഞ്ഞുകൾക്കും വിശുദ്ധ കൂദാശകളിലുപയോഗിക്കുന്ന വസ്തുക്കൾക്കും കൗദാശിക പ്രതീകത്വം കൈവരുന്നത് അവ മനുഷ്യശരീരത്തിന്റെയും മനുഷ്യവ്യക്തിത്വത്തിന്റെയും ഭാഗമായി സമർപ്പിക്കപ്പെടുമ്പോഴാണ്. എല്ലാറ്റിനും ആധാരമായി മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിന്റെ ശരീരം നിലകൊള്ളുന്നു.

### ജീവനിലേയ്ക്ക്

സാധാരണരീതിയിൽ നാം ലോകത്തിൽ കാണുന്ന പ്രതീകങ്ങൾ നശിച്ചുപോകുകയോ അവയുടെ അർത്ഥം നഷ്ടപ്പെടുകയോ ചെയ്യാം. എന്നാൽ മനുഷ്യശരീരമാകുന്ന പ്രതീകത്തിന്റെ അർത്ഥം മരണത്തിലൂടെ, ഉയിർപ്പിലൂടെ പുതിയ മാനങ്ങൾ കൈവരിക്കുന്നു. ഇവിടെ മനുഷ്യശരീരമെന്നു പറഞ്ഞാൽ അതിൽ ഈ വസ്തുമയമായ പ്രപഞ്ചവും അതിലുള്ള സകല ചരാചരങ്ങളും ഉൾക്കൊള്ളുന്നു. കാരണം ദൈവസാദൃശ്യം വഹിക്കുന്ന മനുഷ്യശരീരത്തിന് അത്രത്തോളം വിശാലമായ അർത്ഥവിവക്ഷയുണ്ട്. ആ ശരീരം ഒരു വ്യക്തിയുടെ ജഡരക്തങ്ങൾ മാത്രമല്ല, വിശുദ്ധ കുർബാനയിൽ, അപ്പവീഞ്ഞുകളിലൂടെ, അവയർപ്പിക്കുന്ന മനുഷ്യരെയും സകല സൃഷ്ടിയേയും നാം സമർപ്പിക്കുമ്പോൾ അവയെ മരണത്തിനതീതമായ ജീവനുവേണ്ടിയാണ് നാം അർപ്പിക്കുന്നത്. മനുഷ്യർ തമ്മിൽ കൈമാറുകയും മനുഷ്യബന്ധങ്ങൾ മുറിയുമ്പോൾ നഷ്ടീഭവിക്കയും ചെയ്യുന്ന പ്രതീകങ്ങൾ പോലെയല്ല, ഇത് വിശുദ്ധ കുർബാനയിലെ പ്രതീകാർപ്പണത്തിലൂടെ ജീവന്റെ പുതിയ അനുഭവത്തിലേക്കു

സൃഷ്ടിയെ നാം ഉപനയിക്കുകയാണ്. ഇവിടെ പ്രതീകത്തെ താങ്ങി നിർത്തുകയും പരിപോഷിപ്പിക്കയും അതിന്റെ അർത്ഥത്തെ സജീവവും വികസ്വരവുമാക്കുകയും ചെയ്യുന്നത് ദൈവത്തിന്റെ ആർദ്രകരുണയും ഇച്ഛയുമാണ്. മനുഷ്യന്റെ ഇച്ഛയും താൽക്കാലിക വികാരങ്ങളും സൃഷ്ടിക്കുന്ന പ്രതീകങ്ങൾ പോലെയല്ല ഇത്.

## പരിസ്ഥിതിയും മനുഷ്യശരീരവും

ഇന്നു പരിസ്ഥിതി പ്രതിസന്ധിയെക്കുറിച്ചു കൂടുതൽ കൂടുതൽ അവബോധം മനുഷ്യർക്ക് ഉണ്ടായിക്കൊണ്ടിരിക്കയാണ്. മനുഷ്യരുടെ തെറ്റായ പ്രവർത്തനങ്ങൾ മൂലമാണ് നമ്മുടെ ഭൂമിയും അതിന്റെ അന്തരീക്ഷവും ക്രമേണ നാശത്തിനു വിധേയമാകുന്നത് എന്ന വസ്തുത പൊതുവെ അംഗീകൃതമായിട്ടുണ്ട്. എന്നാൽ ശരീരത്തോടുള്ള നമ്മുടെ നിലപാടും പരിസ്ഥിതി പ്രതിസന്ധിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു കാര്യമായൊന്നും ആരും പറഞ്ഞു കേൾക്കുന്നില്ല.

മനുഷ്യശരീരത്തെ അമിതമായി ശ്രദ്ധിക്കുകയും സുഖഭോഗങ്ങൾക്കുള്ള ഒരു ഉപകരണമായി അതിനെ പരിഗണിക്കുകയും ചെയ്യുന്ന രീതി സമ്പന്നമായ പാശ്ചാത്യ രാജ്യങ്ങളിൽ കാണാം. ശരീരത്തിന്റെ അടിസ്ഥാനപരമായ ആവശ്യങ്ങൾ നിറവേറ്റുന്നതിലുപരി, അതിന്റെ മോഹങ്ങളുടെയും അഭിലാഷങ്ങളുടെയും പൂർത്തീകരണത്തിനായി ലോകം മുഴുവൻ വെട്ടിപ്പിടിക്കുകയും, മറ്റു മനുഷ്യരെ ചൂഷണം ചെയ്യുകയും, അനീതിയും അസമത്വവും വച്ചുപുലർത്തുകയും ചെയ്യുന്ന പ്രബലമായ പ്രവണതയാണ് ആധുനിക പാശ്ചാത്യ സംസ്ക്കാരം കാണിക്കുന്നത്. കൺസ്യൂമറിസം എന്നു വിളിക്കപ്പെടുന്ന ഉപഭോഗ സംസ്ക്കാരത്തിന്റെ പ്രധാന ലക്ഷ്യം തിന്നുക, കുടിക്കുക, ആനന്ദിക്കുക എന്നതാണ്. അതിനായി എന്ത് അനീതിയും അന്താരാഷ്ട്രതലത്തിൽ പ്രവർത്തിക്കാൻ പാശ്ചാത്യർക്കു മടിയില്ല. നമ്മുടെ ശരീരത്തിന്റെ അവിഭാജ്യ ഘടകമാണ് മറ്റുള്ളവരുടെ ശരീരങ്ങളും ഈ പ്രപഞ്ചവും എന്ന ആശയം സ്വീകരിക്കാൻ ഇവർക്കു മടിയാണ്. ഞാനും എന്റെ ശരീരവും മാത്രം എന്ന ചിന്ത അത്രയ്ക്കു രൂഢമൂലമാണിവിടെ. അതുകൊണ്ടു നാം ഭൂമിയേയും മറ്റു മനുഷ്യരെയും സ്വാർത്ഥമോഹപ്രേരിതരായി ചൂഷണം ചെയ്യുമ്പോൾ നമ്മുടെ ശരീരത്തെത്തന്നെയാണു ചൂഷണം ചെയ്യുന്നത് എന്ന സത്യം മനസ്സിലാക്കാൻ പലർക്കും കഴിയാതെ പോകുന്നു. മനുഷ്യശരീരം ദിവ്യമായ ദൗത്യം നിറവേറ്റാനുള്ള മാധ്യമമാണ്. അത് ദൈവസാന്നിധ്യം സംവഹിക്കുന്ന കൂദാശയാണ്. അതിന്റെ രൂപാന്തരത്തിലൂടെ സൃഷ്ടി മുഴുവൻ ദൈവതേജസ്സിന്റെ അനുഭവം പ്രാപിക്കേണ്ടതാണ് എന്ന ക്രിസ്തീയ സന്ദേശമാണ് വിശുദ്ധ കുർബാനയിലൂടെ നമുക്ക് ലഭിക്കുന്നത്. മനുഷ്യശരീരത്തെ വിശുദ്ധമായി കരുതി, 'പരിശുദ്ധാത്മാവിന്റെ

മന്ദിര'മായി കണ്ടെങ്കിൽ മാത്രമേ, ദൈവസൃഷ്ടിയെ മുഴുവൻ പരിശുദ്ധാത്മാവിന്റെ ദേവാലയമായി മനസ്സിലാക്കാൻ നമുക്ക് സാധിക്കയുള്ളൂ.

## വിലയിടിഞ്ഞ മനുഷ്യജീവിതം

മുകളിൽ പറഞ്ഞ പാശ്ചാത്യ നിലപാടിന് ഒരു മറുവശമുണ്ട്. ഏഷ്യയിൽ പൊതുവെയും; പ്രത്യേകിച്ചു നമ്മുടെ ഇന്ത്യയിലും, മനുഷ്യശരീരത്തിനു വലിയ വിലയൊന്നും കൽപിച്ചു കാണുന്നില്ല. മറ്റു മനുഷ്യരുടെ വേദനയെക്കുറിച്ചു കാര്യമായ ശ്രദ്ധ നമുക്കില്ലെന്നു തോന്നുന്നു. ആത്മാഭിമാനമില്ലാതെ, അന്തസ്സ് ലഭിക്കാതെ വെറും കൃമികളെപ്പോലെ ഇഴഞ്ഞു നീങ്ങുന്ന മനുഷ്യജീവിതങ്ങളെക്കുറിച്ച് ആർക്കും പ്രത്യേകിച്ചു കരുതലോ ഭാരമോ ഇല്ല. ഒരു തരം ഉദാസീനതയുടെയും അലക്ഷ്യതയുടെയും ചാരം മൂടിക്കിടക്കുന്ന മനോഭാവം സർക്കാരിലും സമൂഹത്തിലും എമ്പാടും കാണാം. മ്ലേച്ഛമായ സ്വാർത്ഥത മുൻനിർത്തി ജീവിക്കുന്ന ഒരു ചെറിയ വിഭാഗം മാത്രം രക്ഷപെടുന്ന ഒരു സാഹചര്യമാണ് നമ്മുടെ രാജ്യത്തു നിലനിൽക്കുന്നത്. ശരീരത്തിന്റെ ആഗ്രഹങ്ങൾക്ക് നൂറായിരം മുളകൾ വിരിച്ച്, അതിനെയെല്ലാം രമിപ്പിച്ചു ജീവിക്കാൻ കോപ്പൊരുക്കുന്ന പടിഞ്ഞാറൻ നാണയത്തിന്റെ മറുവശമാണു നമ്മുടെ രാജ്യത്തു കാണുന്ന ഉദാസീനത. ഇവ രണ്ടും ഒരുപോലെ നികൃഷ്ടമാണ്.

മനുഷ്യശരീരത്തിനു മതിപ്പു നൽകാത്ത ഒരു സാംസ്ക്കാരിക പരിതോവസ്ഥയിൽ, വിശുദ്ധ കുർബാനയിൽ സമർപ്പിക്കപ്പെടുന്ന അപ്പവീഞ്ഞുകളുടെ പ്രതീകശക്തി നഷ്ടപ്പെടാം. നൂറ്റാണ്ടുകളായി നാമിവിടെ വിശുദ്ധ കുർബാന അർപ്പിച്ചിട്ടും, അതിന്റെ സാമൂഹികവും സാമ്പത്തികവുമായ വിവക്ഷകളെക്കുറിച്ചു നമുക്ക് വലിയ താൽപര്യമില്ല. തിന്മയോടു പ്രതികരിക്കാത്ത ഒരു സമൂഹത്തിൽ കുർബാനയർപ്പണം വെറുമൊരു ആചാരമായി മാത്രം നിലനിൽക്കാൻ സാധ്യതയേറും.

13



# ഓർത്തഡോക്സിയും കുട്ടികളുടെ പരിശീലനവും

ഓർത്തഡോക്സ് സഭയിൽ മാമോദീസാ ഏൽക്കുന്ന കുഞ്ഞുങ്ങൾക്ക് മാമോദീസായോടു കൂടിത്തന്നെ വി. മൂറോനഭിഷേകവും വി. കുർബാനയും നൽകുന്ന രീതിയാണുള്ളത്. നമ്മുടെ മദ്ധ്യത്തിലേക്ക് വരുന്ന ഓരോ പുതിയ കൊച്ചതിഥിയെയും നാം സ്വീകരിച്ച്, ക്രിസ്തുവിന്റെ സഹോദരനോ സഹോദരിയോ ആയി പൂർത്തീകരിക്കുന്നു. ക്രിസ്തുവിന്റെ ശരീരമായ സഭയിൽ പൂർണ്ണ അംഗത്വം അതുമൂലം ശിശുവിനു ലഭിക്കുന്നു. പുരാതനമായ ഈ പാരമ്പര്യം പൗരസ്ത്യ സഭകൾക്ക് പൊതുവെയുള്ളതാണ്. ആയുസ്സിന്റെ ആദ്യനാളുകളിൽ ത്തന്നെ വി. ത്രിത്വത്തിന്റെ മുദ്ര വഹിച്ച്, പരിശുദ്ധാത്മാവിന്റെ അഭിഷേകം പ്രാപിച്ച്, കർത്താവിന്റെ ശരീരരക്തങ്ങളിൽ ശിശു പങ്കാളിയായിത്തീരുന്നു.

പാശ്ചാത്യ പാരമ്പര്യത്തിൽ, ഇതിൽനിന്ന് വ്യത്യസ്തമായി, ശിശുവിന് മാമോദീസാ മാത്രം ആദ്യം നൽകുകയും പിന്നീട് കൗമാരപ്രായത്തിൽ 'സ്ഥിരീകരണം' നടത്തുകയും വി. കുർബാന കൊടുക്കുകയും ചെയ്യുന്ന രീതിയാണ് പൊതുവെയുള്ളത്. അതനുസരിച്ച് മാമോദീസാ മാത്രം ലഭിച്ച ശിശുവിന് സഭയിലെ അംഗത്വത്തിന്റെ പൂർണ്ണത ലഭിക്കുന്നില്ല. കുട്ടി ക്രിസ്തീയ വിശ്വാസം ബുദ്ധിയിൽ പഠിച്ച് മനസ്സിലാക്കിയതിനു ശേഷമായിരിക്കണം സ്ഥിരീകരണവും വി. കുർബ്ബാനയും നൽകേണ്ടത് എന്ന ചിന്തയാണ് അതിനു പുറകിലുള്ളത്.

എന്നാൽ ഇന്ന് പല പാശ്ചാത്യ ക്രിസ്തീയ നേതാക്കളുടെയും വിദ്യാഭാസ ചിന്തകന്മാരുടെയും മനോഭാവത്തിൽ ഇക്കാര്യത്തെ സംബന്ധിച്ച് വ്യതിയാനം വന്നിട്ടുണ്ട്. ഓർത്തഡോക്സ് സഭകൾ അനുഷ്ഠിക്കുന്ന പാരമ്പര്യമാണ് ദൈവശാസ്ത്രപരമായും മനഃശാസ്ത്രപരമായും കൂടുതൽ സയുക്തികമായത് എന്ന് അവർ ചിന്തിച്ചു തുടങ്ങിയിരിക്കുന്നു. ഒരു വ്യക്തിയെ ക്രിസ്തുവിന്റെ ശരീരമായ സഭയിലെ അംഗമാകുന്ന പ്രക്രിയ കുട്ടി ജനിക്കുമ്പോൾ മുതൽ തുടങ്ങിയിരിക്കുന്നു എന്നതിൽ ആർക്കും തർക്കമില്ല. അതായത് കുട്ടി യുക്തിയും ബുദ്ധിയുമുപയോഗിച്ച് വിദ്യാഭ്യാസം ചെയ്തു തുടങ്ങുന്നതിനു മുൻപുതന്നെ, അതിന്റെ ശരിയായ ക്രിസ്തീയ വിദ്യാഭ്യാസം ആരംഭിക്കുന്നു. ഈ തലത്തിൽ കുട്ടിയുടെ ഗ്രഹണശക്തി അതിവിപുലമാണ്. പഞ്ചേന്ദ്രിയങ്ങളിലൂടെ ശിശുവിന് ലഭിച്ചു തുടങ്ങുന്ന അനുഭവങ്ങളും അനുഭൂതികളും പിൽക്കാലത്ത് നിർണ്ണായകമായ വ്യക്തിത്വ രൂപവൽക്കരണത്തിന് അടിസ്ഥാനമിടുന്നു. ബുദ്ധികൊണ്ട് പിൽക്കാലത്ത് പഠിക്കുന്ന വിശ്വാസപ്രമാണങ്ങളേക്കാൾ ശക്തവും മൗലികവുമായ സ്വാധീനമാണ് ഇന്ദ്രിയാനുഭവങ്ങളിലൂടെ ശൈശവത്തിൽ രൂപംകൊള്ളുന്ന ക്രിസ്തീയ സത്യത്തിനുള്ളത്.

മാമോദീസായേറ്റ്, മൂറോനാകുന്ന സുഗന്ധതൈലത്താൽ ശരീരം മുഴുവൻ അഭിഷേകം ചെയ്യപ്പെട്ട് വിശുദ്ധ കുർബാന അനുഭവിക്കുന്ന ഒരു സാധാരണ ശിശുവിന്റെ പഞ്ചേന്ദ്രിയങ്ങളും ഒരു പുതിയ ആത്മീയാനുഭവത്തിൽ നിമഗ്നമാകുന്നു. ആ ശിശു അനുഭവിക്കുന്ന കാഴ്ചയും ശ്രവണവും സ്പർശനവും രുചിയും ഗന്ധവും ഒരു പുതിയ വ്യക്തിത്വത്തിന്റെ അടിസ്ഥാനശിലകളായി മാറുന്നു. കുട്ടിയെ സംബന്ധിച്ച് ഇവയെല്ലാം മൗലിക പ്രാധാന്യമുള്ള പ്രതീക (Symbols) ങ്ങളാണ്. ഈ പ്രതികരണങ്ങളുമായി സമുചിതമായി നിരന്തരമായി പ്രതിവർത്തിക്കാനുള്ള സാഹചര്യം ശിശുവിന് ഒരുക്കിക്കൊടുക്കേണ്ടത് സഭയുടെ ചുമതലയാണ്. ക്രിസ്തീയ സമൂഹത്തിന്റെ ശരിയായ ജീവിത പ്രവാഹത്തിലേക്ക് കുട്ടിയെ ചേർത്തു നിർത്തിയാണ് ഇത് സാധിക്കേണ്ടത്. പരസ്യാരാധനയിലുള്ള പങ്കാളിത്തവും നല്ല ക്രിസ്തീയ ജീവിത മാതൃകകളിലുള്ള പരിശീലനവും സ്വീക

രിക്കാൻ കുട്ടികൾക്ക് കഴിവുണ്ട്. മാതാപിതാക്കൾ, കുടുംബത്തിലെ മറ്റംഗങ്ങൾ, ഇടവകയിലെ ജനങ്ങൾ എന്നിവർക്കെല്ലാം ഇക്കാര്യത്തിൽ ചുമതലയുണ്ട്.

'കുരിശു വരയ്ക്കുക' എന്നത് സഭയുടെ അതിപുരാതനവും അടിസ്ഥാനപരവുമായ 'പ്രവൃത്തി'യാണ്. അതിലടങ്ങിയിരിക്കുന്ന അർത്ഥങ്ങൾ അതിസമ്പന്നമാണ്. ക്രിസ്തീയ വിശ്വാസത്തെക്കുറിച്ച് മറ്റൊന്നും അറിഞ്ഞുകൂടെങ്കിലും കുരിശുവരയ്ക്കാനും അതിന്റെ അർത്ഥം ധ്യാനിക്കാനും പരിശീലനം കിട്ടിയ ഒരു വ്യക്തിക്കും നമ്മുടെ വിശ്വാസത്തിന്റെ അന്തസ്സത്ത എന്താണെന്ന് മനസ്സിലാകും. രക്ഷാകരമായ സ്ലീബായുടെ അടയാളം തന്റെ ശരീരത്തിന്മേലും മനസ്സിന്മേലും തനിക്ക് ചുറ്റുമുള്ള ലോകത്തിന്മേലും പ്രാർത്ഥനാപൂർവ്വം വരയ്ക്കാൻ കഴിവ് പ്രാപിക്കുന്ന ഒരു വ്യക്തി ക്രിസ്തുവിന്റെ സാന്നിധ്യം അടുത്തറിയുന്നവനാണ്. സഭയുടെ അടിസ്ഥാനപ്രതീകമെന്ന നിലയിൽ ഒരു ശിശു ആദ്യം പഠിക്കേണ്ടത് കുരിശുവരയ്ക്കാനാണ്. പിന്നെ തുടർച്ചയായി ക്രിസ്തീയ സമൂഹജീവിതത്തിൽ അതിന് പരിശീലനം കൊടുത്തുകൊണ്ടിരുന്നാൽ കുരിശിന്റെ ആഴമായ അർത്ഥങ്ങൾ അത് അനുഭവനിഷ്ഠമായി ഗ്രഹിച്ചുകൊള്ളും.

പക്ഷേ പല ഓർത്തഡോക്സ് ക്രിസ്ത്യാനികളും, നവീകരണ സഭകളെ അനുകരിച്ച്, കുരിശു വരയ്ക്കാൻ മടി കാണിക്കുന്നു. വിശ്വാസത്തിന്റെ മൗലികമായ ഈ പ്രതീകം തങ്ങളുടെ കുട്ടികളെ പരിശീലിപ്പിക്കുവാൻ വിമുഖത കാട്ടുകയും ചെയ്യുന്നു. ഇത് നിർഭാഗ്യകരമാണ്. പാശ്ചാത്യസംസ്കാരത്തെ അനുകരിച്ച്, കൊച്ചുകുട്ടികളെ പള്ളിയിലെ ആരാധനയ്ക്ക് കൊണ്ടുപോകുവാൻ പലരും ഉൽസാഹിക്കുന്നില്ല. കൊച്ചുകുട്ടികൾക്ക് ഒന്നും മനസ്സിലാവുകയില്ലെന്നോ, പള്ളിയിൽ ബഹളം വയ്ക്കുമെന്നോ കുന്തിരിക്കത്തിന്റെ പുകയേറ്റാൽ ചുമയ്ക്കുമെന്നോ ഒക്കെയാവാം കാരണങ്ങൾ പറയുന്നത്. എന്തു കാരണം കൊണ്ടായാലും കുട്ടികൾക്ക് ന്യായമായി ലഭിക്കേണ്ട ക്രിസ്തീയ പരിശീലനത്തിൽ നിന്ന്, അതിനെ അകറ്റി നിർത്തുന്നത് ഒട്ടും ശരിയല്ല. കത്തോലിക്കാ സഭയിലും ചില നവീകരണ സഭകളിലും 'കുട്ടിക്കുർബാന' (Children's mass) നിലവിലുണ്ട്. മുകളിൽ പറഞ്ഞ കാരണങ്ങളൊക്കെയാണ് ഈ പ്രത്യേക കുർബാനയ്ക്ക് ആധാരമായി അവർ പറയുന്നത്. ഓർത്തഡോക്സ് പാരമ്പര്യത്തിൽ കുട്ടിക്കുർബാനകളില്ല. നമ്മുടെ വി. കുർബാന പ്രായപൂർത്തിയായവർക്കും കാര്യങ്ങൾ വേണ്ടപോലെ മനസ്സിലാകുന്നവർക്കും വേണ്ടി മാത്രമല്ല. ശിശുക്കൾക്കും യുവാക്കൾക്കും വൃദ്ധർക്കും പണ്ഡിതർക്കും നിരക്ഷരന്മാർക്കും രോഗികൾക്കും നിരാലംബർക്കും വാങ്ങിപ്പോയവർക്കും ഇവിടെ ജീവിക്കുന്നവർക്കും വിശുദ്ധന്മാർക്കും പാപികൾക്കും

എല്ലാം വേണ്ടിയാണത്. ക്രിസ്തുവിന്റെ ശരീരമായ സഭയുടെ സ്തോത്രാർപ്പണവും ബലിയുമാണത്. ഏതെങ്കിലും തെറ്റായ കാരണംകൊണ്ട് ശിശുക്കളെ അതിൽ പങ്കെടുപ്പിക്കാതിരിക്കുന്നത് ന്യായീകരിക്ക വയ്യ.

നവീകരണസഭകളും അവയ്ക്കെതിരായി കൂടിയ റോമൻ സഭയുടെ ട്രെന്റ് സുന്നഹദോസിന്റെ പ്രതിനവീകരണ പദ്ധതികളും ഊന്നിപ്പറഞ്ഞത് ക്രിസ്ത്യാനിയുടെ ബുദ്ധിപരമായ മത പരിശീലനമാണ്. അറിവില്ലാത്തതുകൊണ്ടാണ് ക്രിസ്ത്യാനികൾ തെറ്റിപ്പോകുന്നതെന്നും, അറിവ് എന്നു പറയുന്നത് ബുദ്ധിയുടെ വികാസമാണെന്നും പാശ്ചാത്യ പാരമ്പര്യം എപ്പോഴും അനുശാസിച്ചിരുന്നു. ഇവയുടെയെല്ലാം ഫലമായി പിൽക്കാലത്ത് അവിടെയുണ്ടായ ചോദ്യോത്തര പുസ്തക (Catechism)ങ്ങളും സൺഡേസ്കൂൾ പ്രസ്ഥാനവുമെല്ലാം വിശ്വാസം 'പഠിപ്പിക്കുന്ന'തിലും 'മനസ്സിലാക്കുന്ന'തിലും പ്രത്യേകമായ ഊന്നൽ കൊടുത്തു. തൽഫലമായി, പ്രായപൂർത്തിയായിക്കഴിഞ്ഞ് കാര്യങ്ങൾ പഠിച്ചു മനസ്സിലാക്കുമ്പോഴാണ് വിശ്വാസത്തിന്റെ പൂർത്തീകരണം സംഭവിക്കുന്നതെന്ന് പലരും ചിന്തിച്ചു. ശിശുക്കളെയും കുട്ടികളെയും സഭയുടെ പൂർണ്ണ പൗരന്മാരായി കരുതുവാൻ വിമുഖത പ്രദർശിപ്പിക്കയും ചെയ്തു.

ബുദ്ധിപരമായ പഠനവും മനസ്സിലാക്കലും വിശ്വാസകാര്യങ്ങളിൽ ആവശ്യമാണെന്നുള്ളതിൽ പൗരസ്ത്യസഭകൾക്ക് സംശയമൊന്നുമില്ല. ദൈവശാസ്ത്ര ചിന്തയിലും വേദപുസ്തക വ്യാഖ്യാനത്തിലും അനേക നൂറ്റാണ്ടുകൾ നേതൃത്വം കൊടുത്തത് പൗരസ്ത്യ സഭകളായിരുന്നുതാനും. പക്ഷേ, ക്രിസ്തീയ വിശ്വാസത്തെക്കുറിച്ച് ആഴമായി പഠിക്കാനും അത് വിദഗ്ദമായി വിശദീകരിക്കാനും ബുദ്ധിമാനായ ഒരു അക്രൈസ്തവനോ നിരീശ്വരനോ സാധിക്കും എന്ന വസ്തുത നമ്മെ ചിന്തിപ്പിക്കേണ്ടതാണ്. ക്രിസ്തുവിലോ ക്രിസ്തീയ ജീവിത പ്രമാണങ്ങളിലോ അണുപോലും വിശ്വാസമില്ലാത്ത ഒരു വ്യക്തിയുടെ ഇത്തരം വിദഗ്ദമായ പഠനങ്ങളോ വിശദീകരണങ്ങളോ സ്വീകരിക്കുവാൻ നാം വിമുഖരാണ്. കാരണം ക്രിസ്തീയ വിശ്വാസം അടിസ്ഥാനപരമായി അനുഭവത്തിന്റെയും പ്രയോഗത്തിന്റെയും കാര്യമാണ് എന്ന് നമുക്കറിയാം. അതുമൂലമാണ് പൗരസ്ത്യ പാരമ്പര്യം ക്രിസ്തീയ പരിശീലനത്തെ, ബുദ്ധിപരമായ പരിശീലനമായി മാത്രം ചുരുക്കുവാൻ മടിക്കുന്നത്. ബുദ്ധിപരമായ വശത്തെ അവഗണിക്കാതെ തന്നെ, ക്രിസ്തീയ വ്യക്തിത്വത്തിന്റെ സമ്പൂർണ്ണവും സർവ്വം സ്പർശിയുമായ വികാസമാണ് ഓർത്തഡോക്സ് മത പരിശീലനത്തിൽ നാം ഉന്നം വയ്ക്കുന്നത്. ആരാധനയിലും ക്രിസ്തീയ ജീവിതത്തിലുമുള്ള പങ്കാളിത്തം മൂലം നമ്മുടെ വിശ്വാസത്തിന്റെ മുഖ്യ പ്രതികരണങ്ങൾ കുഞ്ഞുങ്ങളുടെ ഐന്ദ്രികാനുഭവങ്ങളിലൂടെ അവരുടെ വ്യക്തി സത്തയുമായി ഇഴുകിച്ചേരണം എന്നു നാമാഗ്ര

ഹിക്കുന്നു.

സൃഷ്ടിപരവും ജീവനുള്ളതുമായ സഭാ ജീവിതപരിശീലനം കിട്ടിയില്ലെങ്കിൽ, ഈ പ്രതീകങ്ങൾ പലതും അതിന്റെ ബാഹ്യരൂപങ്ങളിൽത്തന്നെ നിലകൊള്ളുകയും കുട്ടി വെറും അന്ധവിശ്വാസിയും യാഥാസ്ഥിതികനുമായിത്തീരാൻ ഇടയാവുകയും ചെയ്തേക്കാം. അതുകൊണ്ട് നമ്മുടെ പരസ്യാരാധനകളും ഇടവകയുടെ ജീവിതവും വളരുന്ന തലമുറയ്ക്ക് ക്രിസ്തീയ സ്നേഹത്തിന്റെയും സത്യത്തിന്റെയും ഐക്യത്തിന്റെയും പ്രതീകങ്ങളായിത്തീരാൻ നാം ശ്രദ്ധ ചെലുത്തേണ്ടതാണ്. കുരിശു വരച്ച് പ്രാർത്ഥിച്ചതിന് ശേഷം ആരംഭിക്കുന്ന ഒരു പള്ളിപൊതുയോഗം അസഭ്യവർഷങ്ങളുടെയും തമ്മിൽത്തല്ലിന്റെയും വേദിയായിത്തീർന്നാൽ കുരുന്നു മനസ്സുകളിൽ പ്രതീകങ്ങളുടെ സംഘട്ടനം നടക്കുന്നു. കുരിശും കലഹവുമായി അഭേദ്യമായ ബന്ധമുണ്ടെന്ന് കുട്ടി ഗ്രഹിക്കുന്നു. അതുകൊണ്ട് പിൽക്കാലത്ത്, മുതിർന്ന വ്യക്തിയായിത്തീരുമ്പോൾ കുരിശു വരച്ചിട്ട് എന്തു തിന്മയും ചെയ്യുന്നതിൽ അവന് ബുദ്ധിമുട്ട് ഇല്ലെന്നു വരാം. അല്ലെങ്കിൽ, സ്വതേ കലഹപ്രിയനല്ലാത്ത ഒരു വ്യക്തിയാണ് അവനെങ്കിൽ കലഹത്തോടു കൂടി കുരിശിനെയും ഉപേക്ഷിച്ചെന്നു വരാം.

നാം ഉയർത്തിക്കാണിക്കുന്ന ക്രിസ്തീയ പ്രതീകങ്ങൾക്കു ചുറ്റും ക്രിസ്തുവിനെ സ്വാംശീകരിച്ച ഒരു സമൂഹമാണ് ഉണ്ടാവേണ്ടത്. ആ സമൂഹത്തിന്റെ ശാദ്വല ഭൂമിയിലാണ് നമ്മുടെ കുഞ്ഞുങ്ങൾ ജീവിക്കയും ക്രിസ്തുവാകുന്ന തലയോളം വളരുകയും ചെയ്യേണ്ടത്.

*(ഓർത്തഡോക്സ് യൂത്ത്)*

# 14



## വരമൊഴിയിൽ നിന്ന് വാമൊഴിയിലേക്ക്

ടെലിവിഷൻ, കമ്പ്യൂട്ടർ - ആധുനിക സാങ്കേതിക വിദ്യയുടെ വിപ്ലവകരമായ സംഭാവനയാണിത് രണ്ടും. ഇവ സൃഷ്ടിച്ച ബഹുമുഖ വിപ്ലവത്തിന്റെ അലയടികൾ നമ്മുടെ നാട്ടിൽ എത്തിക്കൊണ്ടിരിക്കുന്നതേയുള്ളു. ശാസ്ത്ര-സാങ്കേതിക ജ്ഞാനത്തിൽ മികച്ച് നിൽക്കുന്ന രാജ്യങ്ങളിലെല്ലാം ടെലിവിഷനും കമ്പ്യൂട്ടറും അനുദിന ജീവിതത്തിന്റെ ഭാഗമായിക്കഴിഞ്ഞു. മനുഷ്യന്റെ ചിന്തയെയും പ്രയോഗത്തെയും മൗലികമായി സ്പർശിക്കുന്നു ഈ യന്ത്രങ്ങൾ. ഉദാഹരണമായി വിദ്യാഭ്യാസം തന്നെയെടുക്കാം. മറ്റു പല ആധുനിക യന്ത്രങ്ങളോടൊപ്പം ടെലിവിഷനും കമ്പ്യൂട്ടറും നൽകുന്ന നന്മകൾ അതിശയകരമാണ്. പക്ഷേ പാശ്ചാത്യ രാജ്യങ്ങളിലൊക്കെ, കുട്ടികളുടെ വിദ്യാഭ്യാസ

ത്തിൽ ഇവയ്ക്കുള്ള സ്ഥാനത്തെക്കുറിച്ച് ഒരു വലിയ ചോദ്യചിഹ്നം ഉയർന്നുകൊണ്ടിരിക്കയാണ്.

'ഒന്നാം ലോക'ത്തിലെ കുട്ടികളുടെ പ്രധാന പഠന മാധ്യമമാണ് ഇപ്പോൾ ടെലിവിഷൻ. പുസ്തകത്തിലെയും കറുത്ത ബോർഡിലെയും അക്ഷരങ്ങൾ ചിത്രങ്ങൾക്ക് വഴിമാറിക്കൊടുത്തു കൊണ്ടിരിക്കയാണ്. ടെലിവിഷൻ സ്ക്രീനിൽ തെളിയുന്ന നിറം നിറഞ്ഞ ചിത്രങ്ങൾ ആരും നോക്കിയിരുന്നു പോകും, എത്ര സമയം വേണമെങ്കിലും. വീട്ടിലും സ്കൂളിലും ടെലിവിഷൻ പഠനമാധ്യമമായി അംഗീകരിച്ചു കഴിഞ്ഞു. അക്ഷരക്രമത്തിന്റെയും വ്യാകരണത്തിന്റെയും വലയിൽ കുടുങ്ങിയ ഭാഷ യെക്കാൾ വേഗത്തിൽ വർണ്ണഭംഗിയാർന്ന ചിത്രങ്ങളുടെ ഭാഷ ഏതൊരു കുട്ടിയ്ക്കും മനസ്സിലാകും. പക്ഷേ, ചിത്രപഠനത്തിന്റെ ആവേശഭരിത മായ കുറെ വർഷങ്ങൾ കഴിഞ്ഞപ്പോൾ വിദ്യാഭ്യാസ വിചക്ഷണന്മാരും മാതാപിതാക്കളും തിരിഞ്ഞു നോക്കുകയായി. സ്വന്തം മാതൃഭാഷ തെറ്റു കൂടാതെ എഴുതാനറിയുന്ന യുവജനങ്ങളുടെ എണ്ണം ഭയാനകമായി കുറ ഞ്ഞുവരുന്നു യൂറോപ്പിലും അമേരിക്കയിലും മറ്റും. ചില യൂറോപ്യൻ യൂണിവേഴ്സിറ്റികളിലെ പ്രൊഫസർമാർ പറയുന്നു അവരുടെ ഭാഷ ഇപ്പോൾ തെറ്റു കൂടാതെ എഴുതുന്നത് ആഫ്രിക്കയിൽ നിന്നും ഏഷ്യ യിൽ നിന്നും മറ്റും വരുന്ന വിദ്യാർത്ഥികളാണെന്ന്. അതിശയോക്തിയാ യിരിക്കാം. പക്ഷേ, ചിത്രവിദ്യയുടെ പുതിയ ചായ്‌വാണ് അത് കാണി ക്കുന്നത്. നൂറ്റാണ്ടുകളായി വാക്കുകളുടെ പ്രതീകശക്തിയെ ഉരച്ചു മിനുക്കി, ശബ്ദവും അർത്ഥവും തമ്മിലുള്ള ബന്ധത്തിന് പുതിയ പുതിയ തലങ്ങൾ തേടി, ചിന്തയുടെ കവചിത വാഹനമാക്കി ഭാഷയെ വളർത്തി ക്കൊണ്ടു വരവെയാണ് ഈ തിരിച്ചടി. രസകരമായി പല കാര്യങ്ങളും മനസ്സിലാക്കാൻ ചിത്രങ്ങൾ സഹായിക്കും പക്ഷേ, ചിന്തയുടെ ദുഷ്കര സമസ്യകളിലേക്ക് പ്രവേശിക്കുന്നതിൽ നിന്നും അത് യുവമനസ്സുകളെ തടയുന്നില്ലേ എന്നാണ് സംശയം. അമൂർത്തചിന്തയുടെ ബഹുമുഖമായ ശില്പവിദ്യയിൽ അഭിമാനം കൊള്ളുന്ന ആധുനിക പാശ്ചാത്യ സംസ്കാ രത്തിനു മുൻപിൽ ഇതൊരു വലിയ ചോദ്യമാണ്. ചിത്രകഥകളിലും കോമിക്കുകളിലും ആവേശം കൊള്ളുന്ന നമ്മുടെ നാട്ടിലെ കുട്ടികളും അക്ഷരവിദ്യയിൽ പുറകോട്ടു പോകുന്നത് പലർക്കും ആശങ്കയ്ക്ക് ഇട നൽകുന്നുണ്ട്.

അക്ഷരത്തിന്റെ ഗതി ഇതാണെങ്കിൽ, അക്കത്തിന്റെ ഗതിയും മറ്റൊ ന്നല്ല. മനുഷ്യ മസ്തിഷ്കത്തിന്റെ പല ധർമ്മങ്ങളും കുറെക്കൂടി കാര്യ ക്ഷമമായി, ഭീമാകാരമായ തോതിൽ കമ്പ്യൂട്ടർ ഏറ്റെടുത്തുകൊണ്ടിരി ക്കുകയാണ്. അതിന്റെ ഏറ്റവും ലളിതരൂപമായ കാൽക്കുലേറ്റർ ഏതൊരു സ്കൂൾ കുട്ടിയ്ക്കും ഉപയോഗിക്കാനറിയാം. ഗുണനഹരണങ്ങൾ പോലെ

യുള്ള ലളിതമായ ഗണിതക്രിയകൾ മുതൽ ഉയർന്ന ഗണിതം വരെ ചെയ്യാൻ കുട്ടികൾ കാൽക്കുലേറ്റർ ഉപയോഗിക്കുന്നു. പല സ്കൂളുകളിലും ഇതിനെതിരെ നിരോധനമുണ്ടെങ്കിലും, തുച്ഛമായ വിലയ്ക്ക് കിട്ടുന്ന പോക്കറ്റ് കാൽക്കുലേറ്റർ പല കുട്ടികളും കണ്ടും കാണാതെയും ഉപയോഗിക്കുന്നു. യുക്തിചിന്തയ്ക്കുള്ള കഴിവ് പ്രകടമായി കുറയുന്നുവെന്നതാണ് ഇതിന്റെ ഒരു പരിണിതഫലം. ഓർമ്മ, യുക്തിബോധം, അമൂർത്തചിന്ത തുടങ്ങിയ സുപ്രധാന മസ്തിഷ്കധർമ്മങ്ങൾ യന്ത്രങ്ങളെ ഏൽപിക്കുകയാണ് മനുഷ്യൻ. ഇത് മനുഷ്യ പുരോഗതിയുടെ നാഴികക്കല്ലാണെന്നും ഭാവിയുടെ പ്രത്യാശ നിറഞ്ഞ പൂമൊട്ടുകളാണെന്നും വാദിക്കുന്നവരുണ്ട്. പൂർണ്ണമായ വിധി കല്പിക്കാൻ ഏതായാലും സമയമായിട്ടില്ല.

എ. ഡി. പതിമൂന്നാം നൂറ്റാണ്ടിലാണ് യൂറോപ്പിൽ സർവ്വകലാശാലകൾ പൊതുവെ ആരംഭിക്കുന്നത്. അന്നുമുതൽ വികസിച്ചു വന്ന പശ്ചിമ യൂറോപ്യൻ ചിന്തയുടെ പ്രധാനപ്പെട്ട ആധാരങ്ങളിലൊന്ന് എഴുതപ്പെട്ട വാക്കായിരുന്നു. പാഠ (text) ത്തിന്റെ മനനവും വിശകലനവും വ്യാഖ്യാനവുമായിരുന്നു വിദ്യാഭ്യാസത്തിന്റെ സുപ്രധാനഭാഗം. ഗ്രീക്കു ചിന്തകന്മാരുടെ കൃതികളും വേദപുസ്തകവുമെല്ലാം 'പാഠ'ങ്ങളായിരുന്നു. ഏതു പഠനത്തിനും 'രേഖ' ആവശ്യമായി. പാഠങ്ങളും രേഖകളും സൂക്ഷിക്കുന്ന ഗ്രന്ഥശേഖരങ്ങൾ സമൂഹത്തിന്റെ ഓർമ്മശക്തിയായി. ഇങ്ങനെ സമാഹരിക്കപ്പെട്ട അറിവിന്റെ ശേഖരത്തിന്മേലാണ് പുതിയ പുതിയ അറിവുകൾ പടുത്തുയർത്തിയത്. ഈ പാരമ്പര്യത്തിന്റെ പുതിയ സങ്കീർണ്ണമായ രൂപമായിരിക്കാം കമ്പ്യൂട്ടർ? ഏതായാലും ഒരു കാര്യം വ്യക്തമാണ്. 'കാണാപ്പാഠം' പഠിക്കാനും ഓർത്തിരിക്കാനുമുള്ള കഴിവ് ഓരോ വ്യക്തിയിലും സാരമായി കുറഞ്ഞിട്ടുണ്ട്. മസ്തിഷ്ക ധർമ്മങ്ങളെ ബാഹ്യവൽക്കരിച്ച് യന്ത്രങ്ങളിലാക്കിയതുകൊണ്ട് വ്യക്തികളുടെ മസ്തിഷ്കം അലസമാകുന്നു. അതുകൊണ്ട് പുതിയ വിദ്യാഭ്യാസ ചിന്തകന്മാർ കുട്ടികളെ കാണാപ്പാഠം പഠിക്കാനും ഉറക്കെച്ചൊല്ലാനും ചൊല്ലിക്കേൾക്കാനും ഉപദേശിക്കുന്നു. അതിപുരാതനമായ, പരമ്പരാഗതമായ വിദ്യാഭ്യാസ രീതികളിലേക്ക് ആധുനിക മനുഷ്യൻ മടങ്ങുന്നുവെന്ന് സാരം.

ഭാരതത്തിൽ വേദങ്ങളെല്ലാം 'ശ്രുതി'യാണ്. ഗുരുമുഖത്തു നിന്ന് കേട്ടു പഠിക്കയാണ് വിദ്യാഭ്യാസത്തിന്റെ തുടക്കം. എഴുതപ്പെട്ട പാഠത്തിന്റെ മനനവും വ്യാഖ്യാനവും ഇന്ത്യയിലും സുപ്രധാനമായിരുന്നെങ്കിലും കേൾവിയും ഓർമ്മയും വിദ്യാഭ്യാസത്തിൽ അടിസ്ഥാനപരമായിരുന്നു.

ക്രൈസ്തവ പാരമ്പര്യത്തിലും കേൾവിയുടെ സ്ഥാനം മൗലികമാണ്. കേട്ട വചന (ശ്രുതി) മായിരുന്നു വേദം. പിന്നീടാണ് അത് വേദപുസ്ത

കമായത്. വചനത്തിന്റെ പ്രസംഗം അഥവാ പ്രഖ്യാപനം ആദ്യമുണ്ടായി. സുവിശേഷകന്മാർ ക്രിസ്തുവിനെ പ്രസംഗിക്കയായിരുന്നു. വചനം കേട്ടവർ വിശ്വസിച്ചു. നൂറ്റാണ്ടുകളോളം സുവിശേഷത്തിന്റെ പാരമ്പര്യം പടർന്നത് വചനത്തിന്റെ പ്രഖ്യാപനവും, കേൾവിയും, അനുഭവവും മൂലമാണ്. ആരാധനയിൽ സുവിശേഷം രഹസ്യമായി വായിക്കുകയല്ല, പരസ്യമായി പ്രഘോഷിക്കപ്പെടുകയാണ് 16-ാം നൂറ്റാണ്ടിൽ മാർട്ടിൻ ലൂഥർ വചനത്തിന്റെ പ്രസംഗത്തിന് പ്രമുഖസ്ഥാനം കൊടുത്തതിന്റെ പിറകിൽ ഈ ചിന്തയുമുണ്ടായിരുന്നിരിക്കാം. പ്രസംഗകൻ എഴുതപ്പെട്ട വചനത്തെ ഉണർത്തി ശ്രുതിയാക്കുന്നു. പിന്നീട് 'പ്രസംഗ'ത്തിനുണ്ടായ പതനം പ്രസംഗവും പ്രവൃത്തിയും തമ്മിലുള്ള അകൽച്ച കൊണ്ടാണെന്ന് വ്യക്തമാണ്. 1436-ൽ ഗുട്ടൻബർഗ് അച്ചടിയന്ത്രം കണ്ടുപിടിച്ചതോടെ കേൾവിയിൽ നിന്ന് എഴുതപ്പെട്ട പാഠത്തിലേക്ക് കൂടുതൽ ഊന്നൽ വന്നു. വേദപുസ്തകം പണ്ഡിതന്മാർ ഒറ്റയ്ക്ക് മുറിയിലിരുന്നു വായിച്ച് പഠിച്ച് വ്യാഖ്യാനിക്കാൻ തുടങ്ങി. ഈ പാരമ്പര്യത്തിന്റെ തുടർച്ചയാണ് ഇന്ന് ജർമ്മനിയിലും മറ്റു പാശ്ചാത്യ സർവ്വകലാശാലകളിലും നടക്കുന്ന വേദപുസ്തക പഠനം. വേദം വെറും പാഠമായി മാറി. സുവിശേഷം വെറും മസ്തിഷ്ക വ്യായാമമായി തരം താണു. വചനത്തിന്റെ കേൾവിയിൽ നിന്ന് സമൂഹത്തെ അകറ്റി. ഇപ്പോൾ ഇവിടെയും ഒരു തിരിച്ചു പോക്കിന്റെ ലക്ഷണങ്ങൾ കണ്ടു തുടങ്ങിയിട്ടുണ്ട്. എഴുതപ്പെട്ട വചനത്തിൽ നിന്നു കേട്ട വചനത്തിലേക്ക് തിരിച്ചുപോകാൻ ചില വേദപുസ്തക പണ്ഡിതന്മാർ ആഹ്വാനം ചെയ്യുന്നു. വ്യക്തിപരമായ വെറും പഠനത്തിൽ നിന്ന് സമൂഹത്തിന്റെ അനുഭവത്തിലേക്കുള്ള മടക്കമാണിത്. സുവിശേഷത്തിന്റെ കേൾവിയും ഓർമ്മയും പ്രയോഗവും കമ്പ്യൂട്ടറിനെ ഏൽപ്പിക്കുക വയ്യ. അങ്ങിനെ ഏൽപിക്കാൻ ശ്രമിച്ച സംസ്കാരമാണ് മനുഷ്യനെ നിർമ്മാർജ്ജനം ചെയ്യാൻ ന്യൂട്രോൺ ബോംബും ന്യൂക്ലിയർ മിസൈലുകളും സൃഷ്ടിച്ചത്. അറിവ് വ്യക്തിയുടെയും സമൂഹത്തിന്റെ അന്തർജ്യോതിയായി, ഉള്ളു തെളിച്ചെങ്കിലേ പ്രയോജനമുള്ളല്ലോ. അറിവിനെ ബാഹ്യവൽക്കരിച്ച് യന്ത്രത്തിനുള്ളിലാക്കിയപ്പോൾ മനുഷ്യന്റെയും അവന്റെ സമൂഹത്തിന്റെയും ഉള്ളിൽ ഇരുട്ട് അനുഭവപ്പെട്ടു തുടങ്ങി. ഒരു തിരിച്ചു പോക്ക് മനുഷ്യന്റെ നിലനില്പിനെ സംബന്ധിച്ചിടത്തോളം അനിവാര്യമായിരിക്കാം.

*(ഓർത്തഡോക്സ് യൂത്ത്, 1984)*

# 15



# സാഹിത്യത്തിൽ ക്രിസ്തുവിനുള്ള സ്ഥാനം

സുപ്രസിദ്ധ ഇംഗ്ലീഷ് സാഹിത്യകാരനായിരുന്ന വാൾട്ടർ സ്ക്കോട്ടിനെക്കുറിച്ച് ഒരു കഥയുണ്ട്. അദ്ദേഹം ഒരു സ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്ത് ഒരിക്കൽ ക്ലാസ്സിൽ വച്ച് ഒരുപന്യാസമെഴുതാൻ അദ്ധ്യാപകൻ ആവശ്യപ്പെട്ടു. യേശുക്രിസ്തു കാനായിലെ കല്യാണവിരുന്നിൽ വെള്ളം വീഞ്ഞാക്കിയ സംഭവമായിരുന്നു പ്രതിപാദ്യവിഷയം. സഹപാഠികളെല്ലാം നീട്ടിവലിച്ചെഴുതി തങ്ങളുടെ രചനാപാടവം പ്രദർശിച്ചപ്പോൾ കൊച്ചു വാൾട്ടർ ഒരു കൊച്ചുവാചകം മാത്രമെഴുതി: "ജലം അവളുടെ സ്രഷ്ടാവിനെ ദർശിച്ചപ്പോൾ അരുണവർണ്ണമണിഞ്ഞു." ക്രിസ്തുവും സാഹിത്യവും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ ഈ വാചകം സ്മരണീയമാണ്. സാഹിത്യകാരനിലെ

സർഗ്ഗചോദന അതിന്റെ സൃഷ്ടികർത്താവിനെ അഭിമുഖമായി ദർശിക്കുമ്പോൾ അരുണാഭയണിയുന്നു, രൂപാന്തരപ്പെടുന്നു. ഈ രൂപാന്തരം സമൂർത്തമായ രൂപഭാവങ്ങളിൽ ആവിഷ്കൃതമാവുമ്പോൾ സാഹിത്യം ജനിക്കുന്നു.

## ക്രിസ്തു: സാഹിത്യത്തിന്റെ പ്രചോദനകേന്ദ്രവും വിഷയവും

ക്രിസ്തു ഈശ്വരന്റെ വചനമാണ്. വചനമായിരുന്നു സൃഷ്ടിയുടെ മാദ്ധ്യമം. അനന്തവും അപ്രമേയവുമായ സ്വർഗ്ഗീയ സർഗ്ഗശക്തി മൂർത്തരൂപം കൈക്കൊണ്ടതു വചനത്തിലൂടെ ആയിരുന്നു. സ്ഥലകാലങ്ങളുടെ ആവിർഭാവത്തിനു മുമ്പു സനാതനമായും സമുൽഭൂതമായിരുന്ന അപരിമേയവും അജ്ഞാതവുമായ ദിവ്യരഹസ്യം മനുഷ്യരോടുകൂടി അധിവസിക്കുവാൻ അവതീർണ്ണനായി. മനുഷ്യൻ സൃഷ്ടിയുടെ ഉറവിടത്തെ "ദർശിച്ചു, ശ്രവിച്ചു, സ്പർശിച്ചു." സാഹിത്യത്തെക്കുറിച്ചുള്ള നമ്മുടെ ചിന്തകൾ ഇവിടെ ആരംഭിക്കുക സമുചിതമാണ്. കാരണം, സാഹിത്യകാരനിൽ കുടികൊള്ളുന്ന സർഗ്ഗചോദനയുടെ മൂലസ്രോതസ്സ് ഇവിടെയാണ് നാം കണ്ടെത്തുക. ദൈവം ക്രിസ്തുവിൽ പൂർണ്ണമനുഷ്യനായി ചരിത്രത്തിൽ ജീവിച്ചു എന്ന അതുല്യവസ്തുത ഹൃദയംഗമമായി അംഗീകരിക്കുന്നെങ്കിൽ മാത്രമേ ക്രിസ്തുവിന് സാഹിത്യത്തിലുള്ള സ്ഥാനത്തെക്കുറിച്ച് ഫലപ്രദമായി നമുക്ക് വിചിന്തനം ചെയ്യാനാവൂ.

ക്രിസ്തു ഈശ്വരന്റെ വചനമാണ് എന്ന ആശയം വാഗ്‌രൂപിണിയായ സാഹിത്യത്തോട് ബന്ധപ്പെടുത്തി ചിന്തിക്കുന്നത് തികച്ചും പ്രസക്തവും അർത്ഥപൂർണ്ണവുമാണ്. 'വചനം' എന്ന പദം വിവക്ഷിക്കുന്ന ആശയത്തിന്റെ പ്രാകൃതരൂപം യവന ദർശനത്തിലാണുത്ഭവിച്ചത്. പൗരാണിക യവനചിന്തയിൽ ഈശ്വരൻ അഗമ്യനാണ്, അജ്ഞേയനാണ്, അതിരിക്തനാണ്, അവർണ്ണ്യനാണ്. ശ്രീശങ്കരന്റെ ഭാഷയിൽ പറഞ്ഞാൽ "സജാതീയ വിജാതീയ സ്വഗതഭേദരഹിതനാ"ണ്. ഇങ്ങനെയുള്ള ഈശ്വരനും വൈവിധ്യ വൈചിത്ര്യമിയന്ന വസ്തുമയമായ ഭൗതികപ്രപഞ്ചവും തമ്മിൽ നേരിട്ടൊരു ബന്ധവും പാടില്ല. ബന്ധമുണ്ടായാൽ ഈശ്വരൻ മാറ്റത്തിനു വിധേയനാവും, ഈശ്വരനല്ലാതാവും. പക്ഷേ, ബന്ധമുണ്ടായിരിക്കുകയും വേണം. ഈ പ്രശ്നം പരിഹരിക്കുന്നതിനായി 'വചനം' (Logos) എന്ന ആശയത്തെ ഈശ്വരനും പ്രപഞ്ചത്തിനുമിടയിൽ പ്രവേശിപ്പിച്ചു. അങ്ങനെ ഈ വചനമാണ് സൃഷ്ടിയുടെ മാദ്ധ്യമം. ഇതു തന്നെയാണ് പ്രപഞ്ചത്തെ സുഘടിതമായും ക്രമമായും നിലനിർത്തുവാനുള്ള ഈശ്വരന്റെ ഉപാധി. ഈ വചനം ഈശ്വരന്റെ ചിന്ത തന്നെയാണ്. യവന ദർശനത്തിൽ നിന്നും ക്രൈസ്തവചിന്തയിൽ വന്നപ്പോൾ 'വചനം' കുറെക്കൂടെ വ്യാപകവും മൗലികവുമായ അർത്ഥം കൈക്കൊണ്ടു. ഇവിടെ

“വചനം ദൈവം തന്നെ”യാണ്. ഈ വചനം ക്രിയാത്മകമാണ്, സർഗ്ഗപ്രവണമാണ്. സാഹിത്യകാരനിൽ സൃഷ്ട്യൻമുഖശക്തികളുടെ തിരികൾക്ക് തീകൊളുത്തുന്നതു വചനമാണ്, വചനമായ ക്രിസ്തുവാണ്. വചനം വചനത്തെ ഉണർത്തുന്നു.

സാഹിത്യകാരൻ സ്രഷ്ടാവാണ്. ഇല്ലാത്തതിൽ നിന്നും ഉള്ളതിനെ സൃഷ്ടിക്കുന്നു. സർഗ്ഗകർത്താവിന്റെ ആത്മാവിഷ്കരണം – അതാണല്ലോ സാഹിത്യത്തിന്റെ സ്വഭാവം – പുതിയതിന്റെ ആവിഷ്കരണമാണ്. എന്നാൽ യഥാർത്ഥത്തിൽ ആവിഷ്കൃതമാകുന്നത് പുതുമയുള്ളതാണോ? ഒരു വിധത്തിൽ അല്ല. ആദ്യ സൃഷ്ടിയുടെ സമുദ്ഘാടനത്തിനു പുറകിൽ സജീവമായിരുന്ന സർഗ്ഗപ്രക്രിയയുടെ നിരന്തരമായ നിത്യനൂതനമായ പുനരാവിഷ്കരണമാണ് സാഹിത്യകാരന്റെ ആത്മാവിഷ്ക്കരണം. പക്ഷേ, അതിമഹത്തരമാണ് സാഹിത്യകാരന്റെ സ്ഥാനം. സ്രഷ്ടാവായ വചനത്തിന്റെ സഹസ്രഷ്ടാവാണവൻ, ഇല്ലായ്മയിൽ നിന്നും ഉണ്മയെ സൃഷ്ടിക്കുന്നവൻ. ഈയൊരു ഉദാത്തമായ ദർശനത്തിൽ നിന്ന് സംലബ്ധമാകുന്ന പ്രകാശധാര അവന്റെ സൃഷ്ടിയിലുടനീളം പൊഴിയണം. അപ്പോൾ മാത്രമേ സാഹിത്യത്തിന്റെ അർത്ഥം സാക്ഷാത്കരിക്കപ്പെടുകയുള്ളൂ. കനത്തൊരു ഉത്തരവാദിത്വമാണ് സാഹിത്യകാരനിൽ വന്നുചേരുന്നത്.

സുപ്രസിദ്ധ റഷ്യൻ ദാർശനികനായിരുന്ന നിക്കോലാസ് ബെർദ്‌യേവ് ‘മനുഷ്യന്റെ ഭാഗധേയം’ (Human Destiny) എന്ന ഗ്രന്ഥത്തിൽ സർഗ്ഗപ്രക്രിയയുടെ രണ്ട് സുപ്രധാന ഘട്ടങ്ങൾ ചൂണ്ടിക്കാണിക്കുന്നു. മനുഷ്യൻ ഈശ്വരന് അഭിമുഖമായി നില്ക്കുന്നതാണ് പ്രഥമഘട്ടം. ഉണ്മയുടെ അതിനിഗൂഢതലങ്ങളിലേക്ക് ഇപ്പോൾ അവൻ ഒന്നെത്തി നോക്കുന്നു. അസ്തിത്വരഹസ്യത്തിന്റെ ആഴമേറിയ മേഖലകളിൽ നിന്നുമുയരുന്ന സംഗീതവീചികൾ അവന്റെ കർണ്ണപുടങ്ങളിൽ പതിക്കുന്നു. ഭാവനയുടെ ഉദരത്തിൽ ജീവന്റെ തുടിപ്പുകൾ ആരംഭിച്ചുകഴിഞ്ഞു. പക്ഷേ, സർഗ്ഗശക്തിയുടെ സാക്ഷാത്കാരത്തെക്കുറിച്ചുള്ള നേരിയ ചിന്ത പോലുമില്ല ഈ ഘട്ടത്തിൽ.

അടുത്ത ഘട്ടത്തിൽ പ്രചോദനമുൾക്കൊണ്ട ഭാവന ലോകത്തിനഭിമുഖമായിത്തിരിയുന്നു. ഇവിടെ സർഗ്ഗപ്രതിഭയുടെ സാക്ഷാത്ക്കാരമാണ് പ്രധാനം. നിറച്ചുവച്ചിരുന്നത് നിരന്നൊഴുകുന്നു. അവ്യക്തഭാവങ്ങൾ മൂർത്തഭാവം കൈക്കൊള്ളുന്നു. സാഹിത്യത്തിന്റെ തെളിനീരരുവി ഉരുത്തിരിഞ്ഞൊഴുകിത്തുടങ്ങുന്നു. സാഹിത്യത്തിന്റെ പ്രഭവസ്ഥാനവും പ്രചോദനകേന്ദ്രവും എവിടെയാണെന്ന് സുവ്യക്തമാകുന്നുണ്ടിവിടെ. സാഹിത്യകാരനിലെ സൃഷ്ടിപ്രതിഭയുടെ അനുസ്യൂത പ്രവാഹത്തിനു പുറകി

ലുള്ള പ്രചോദനകേന്ദ്രമെന്ന നിലയിൽ ക്രിസ്തുവിന്റെ സ്ഥാനം അതുല്യമാണ് സാഹിത്യത്തിൽ.

ക്രിസ്തു ആരാണ്, ക്രിസ്തുവിന്റെ സ്വഭാവമെന്താണ് തുടങ്ങിയ ചോദ്യങ്ങൾക്ക് വ്യക്തമായ ഉത്തരങ്ങൾ കണ്ടെത്താമെങ്കിൽ സാഹിത്യത്തിൽ ക്രിസ്തുവിനുള്ള സ്ഥാനമെന്ത്, സാഹിത്യത്തിന്റെ ധർമ്മമെന്ത്, അതിൽ നാം അംഗീകരിക്കേണ്ട മൂല്യങ്ങളേവ തുടങ്ങിയ ചോദ്യങ്ങളിലേക്ക് പുതിയ ഉൾക്കാഴ്ച നമുക്കു ലഭിക്കും. സാഹിത്യത്തെ സംബന്ധിച്ച് ക്രിസ്തു ആരാണെന്ന് നാം കണ്ടുകഴിഞ്ഞു. ക്രിസ്തുവിന്റെ സ്വഭാവം കേട്ടു തഴമ്പിച്ച ആ പഴയ വാക്കിൽത്തന്നെ പറഞ്ഞാൽ സ്നേഹമാണ്. ഈ പഴയപദം, സംവഹിക്കുന്ന അർത്ഥം നിർജ്ജരമാണ്, നിത്യനൂതനമാണ്. ഈശ്വരന്റെ ആദ്യസൃഷ്ടി തന്നെ സ്നേഹത്തിന്റെ ഒരു ദിവ്യകർമ്മമായിരുന്നു. വീണ്ടും ചരിത്രത്തിന്റെ മദ്ധ്യത്തിൽ ദൈവം മർത്യകൃതനായത് മനുഷ്യനോടുള്ള ആഴമേറിയ സ്നേഹവും സഹാനുഭൂതിയും നിമിത്തമാണ്. സൃഷ്ടി പ്രക്രിയയെ ഈ മർത്യീകരണത്തോട് ഉപമിക്കാറുണ്ട് ചില ചിന്തകന്മാർ. ദിവ്യസത്തയുടെ ആത്മാവിഷ്കാരമാണല്ലോ തിരുവവതാരം. സാഹിത്യകാരന്റെ വ്യക്തിത്വവും ബാഹ്യലോകവും തമ്മിലുള്ള സംഘാത സംഘർഷങ്ങളിൽ നിന്നാണല്ലോ സർഗ്ഗാത്മക സാഹിത്യം ഉദ്ഭവിച്ചുയിർകൊള്ളുന്നത്. സ്നേഹമാവണം ആത്മാവിഷ്ക്കാരത്തിന്റെ പ്രേരകവും നിയാമകവുമായ ശക്തി. സ്വർഗ്ഗത്തിന്റെ ആത്മാവിഷ്ക്കാരം സ്നേഹപ്രചോദിതമായിരുന്നു. സ്നേഹോൻമുഖമായിരുന്നു. ക്രിസ്തുവിന്റെ ജീവിതം മുഴുവൻ സ്നേഹത്തിന്റെയും അതിൽനിന്നുളവാകുന്ന ത്യാഗത്തിന്റെയും നിർഗ്ഗളമായ ബഹിർസ്ഫുരണമായിരുന്നു. അപാരമായ മനുഷ്യസ്നേഹം ഉൾക്കൊള്ളാതെ ആർക്കും യഥാർത്ഥമായ സാഹിത്യസൃഷ്ടി നടത്താനാവില്ല. നൂറ്റാണ്ടുകൾ ചെന്നിട്ടും ദീപ്രമായി മനുഷ്യഹൃദയങ്ങളിൽ നവ്യഭാവനകളെ ഉദ്ദീപ്തമാക്കിക്കൊണ്ടിരിക്കുന്ന മഹത്തായ സാഹിത്യസൃഷ്ടികളുടെയെല്ലാം പുറകിൽ അളവറ്റ മനുഷ്യസ്നേഹവും കാരുണ്യവും ഓളംവെട്ടുന്നതു കാണാം. മനുഷ്യരാശി മുഴുവന്റെയും ആത്മസത്തയോട് ദിവ്യസ്നേഹത്തിലൂടെ ഏകീഭാവം പ്രാപിച്ച സാഹിത്യകാരനു മാത്രമേ, മാനുഷികഭാവങ്ങളുടെ തീവ്രതയുറ്റ ആവിഷ്ക്കരണത്തിന് കഴിവു ലഭിക്കൂ.

ക്രിസ്തു സാഹിത്യത്തിന്റെ പ്രചോദനകേന്ദ്രം മാത്രമല്ല, അതിന്റെ വിഷയം കൂടിയാണ്. നൂറ്റാണ്ടുകളായി അനേകം സാഹിത്യനായകന്മാർ തങ്ങളുടെ അന്തശ്ചോദനയുടെയും കല്പനാ വൈഭവത്തിന്റെയും ഉറവിടം ക്രിസ്തുവിൽ കണ്ടെത്തിയെന്നു മാത്രമല്ല, ആ ക്രിസ്തുവിനെത്തന്നെ തങ്ങളുടെ സാഹിത്യരചനയ്ക്കു വിഷയീഭവിപ്പിക്കുകയും ചെയ്തു. വിശ്വസാഹിത്യത്തിൽ മിൽട്ടണും സ്പെൻസറും ടെന്നിസനും

ബ്രൌണിംഗും ഡിക്കൻസും ഗോയ്ഥേയും കാർലൈലും ടോൾസ്റ്റോയിയും ഡാന്റെയും ഡ്രൈഡനും ഡോസ്റ്റോവിസ്തിയും ആധുനികനായ എലിയെട്ടുമെല്ലാം ക്രിസ്തുവിൽ നിന്നും ക്രൈസ്തവദർശനത്തിൽ നിന്നും പ്രചോദനമുൾക്കൊണ്ടു സമൂഹത്തിന്റെയും സംസ്കാരത്തിന്റെയും പുരോഗതിക്കായി തൂലിക ചലിപ്പിച്ചവരിൽ ചിലർ മാത്രമാണ്. ക്രിസ്തുവിനു ശേഷം സാഹിത്യത്തിൽ ലബ്ധപ്രതിഷ്ഠരായിക്കഴിഞ്ഞ സാഹിത്യകാരന്മാരുടെയെല്ലാം കൃതികളിൽ ക്രിസ്തുവിന്റെ സ്വാധീനം ഒളിഞ്ഞും തെളിഞ്ഞും കാണാം. മലയാളസാഹിത്യത്തിന്റെ അന്തർദ്ധാരയിലും ക്രൈസ്തവദർശനത്തിൽ നിന്നുത്ഭവിച്ച നീർച്ചാലുകൾ ലയിച്ചു ചേർന്നിട്ടുണ്ടെന്ന് വ്യക്തമായി കാണാവുന്നതാണ്.

## ക്രിസ്തു: സൗന്ദര്യോപാസകനും വിപ്ലവകാരിയുമായ സാഹിത്യകാരൻ

അതുല്യനായ ഒരു സൗന്ദര്യാരാധകനായിരുന്നു ക്രിസ്തു എന്ന വസ്തുത നാം പലപ്പോഴും അവഗണിക്കുന്നു. ക്രിസ്തുവിനെ ദൈവമായി മാത്രം കാണാനുള്ള സ്വാഭാവിക വ്യഗ്രത മൂലം പൂർണ്ണമനുഷ്യനും കൂടിയായിരുന്ന ക്രിസ്തുവിൽ പ്രകടമായിരുന്ന മോഹനവും ദർശനീയവുമായ പല മാനുഷിക ഭാവങ്ങളെയും നാം കുറച്ചൊന്ന് വിസ്മരിക്കുന്നുണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. നറും നിലാവണിഞ്ഞ, പനിമഞ്ഞ് പൊഴിയുന്ന അനേകമനേകം നിശീഥിനികളിൽ ക്രിസ്തു ഏകനായി ഗലീലയിലെ പർവ്വതനിരകളിലേക്ക് പിൻവാങ്ങിയതായി സുവിശേഷകന്മാർ രേഖപ്പെടുത്തുന്നു. മാതാവായ പ്രകൃതിയുടെ മടിത്തട്ടിലിരുന്ന് തന്റെ സ്വർഗ്ഗീയപിതാവിനോട് നർമ്മഭാഷണം നടത്തുന്ന ഒരു മനുഷ്യനെയാണ് നാമവിടെ ദർശിക്കുക. പനിമഞ്ഞിന്റെ പട്ടു പുതച്ചുറങ്ങുന്ന ഹെർമ്മോൻ മലകളും ഗലീലതടാകത്തിൽ നിന്നും ഉണർന്നെഴുന്നേറ്റ് ശാരോനിലെ പനിനീർപ്പൂക്കളെ ഉമ്മവെച്ചു വരുന്ന കുളിർകാറ്റും യോർദ്ദാന്റെ അനുസ്യൂതമായ സംഗീതവീചികളും ക്രിസ്തുവിന്റെ തരളിതഹൃദയത്തിൽ എത്രയെത്ര മോഹനഭാവനകളെ തൊട്ടുണർത്തിക്കാണുകയില്ല? സർവ്വാഭരണവിഭൂഷിതനായ, സർവ്വപ്രതാപശാലിയായ സോളമൻ രാജാവു പോലും, വയലിൽ വളരുന്ന ലാളിത്യമിയന്ന ലില്ലിപുഷ്പങ്ങളുടെ സൗന്ദര്യത്തിനുമുൻപിൽ അസ്തതേജനായിത്തീരുന്നു എന്ന ചിന്തയുടെ പുറകിൽ തെളിഞ്ഞു മിന്നുന്ന സൗന്ദര്യദർശനം എത്ര ഉദാത്തമാണ്. പ്രകൃതിയുടെ സൗന്ദര്യത്തെ മുഴുവൻ യേശു തന്റെ ഹൃദയത്തിലേയ്ക്ക് ആവാഹിച്ച് ചുറ്റുപാടുമുള്ള പ്രകൃതിയിലും മനുഷ്യജീവിതത്തിലും താൻ ശ്രവിച്ച ചെറിയ ശബ്ദങ്ങളും താൻ ദർശിച്ച നിസ്സാരമായ കാഴ്ചകളും പോലും ക്രിസ്തുവിന്റെ ലോലഹൃദയത്തിൽ അവയുടെ അനുരണനങ്ങളുണ്ടാക്കി, പ്രതിബിംബങ്ങളെ സൃഷ്ടിച്ചു. ബാഹ്യലോകത്തിന്റെ

സ്പന്ദനങ്ങൾ മുഴുവൻ, അതിന്റെ സന്തോഷവും സന്താപവും വിശപ്പും വേദനയുമെല്ലാം ക്രിസ്തുവിന്റെ ഹൃദയത്തിൽ ഉറഞ്ഞുകൂടിയപ്പോൾ അനശ്വരനായ ഒരു സാഹിത്യകാരൻ ഉരുത്തിരിഞ്ഞു. അനർഘമായ കാവ്യാനുഭൂതി നിറഞ്ഞ ക്രിസ്തുവിന്റെ സാഹിത്യപ്രതിഭയുടെ ഉത്തമനിദർശനങ്ങളാണ് അദ്ദേഹത്തിന്റെ കൊച്ചുകൊച്ചു കഥകളും അനുപമങ്ങളായ ഉപമകളും. ഉത്തമസാഹിത്യത്തിന് സജീവമായ മാതൃകകളാണവ.

ഒരു ഗ്രാമീണജനതയുടെ സാധാരണ ജീവിതത്തിൽനിന്നു അടർത്തിയെടുത്ത ചൈതന്യനിർഭരമായ ഏടുകളാണ് ക്രിസ്തുവിന്റെ ഓരോ കഥയും. എല്ലാക്കാലത്തും എല്ലായിടത്തുമുള്ള മനുഷ്യന്റെ ഹൃദയത്തുടിപ്പുകളും ഊഷ്മളനിശ്വാസങ്ങളും ആശയും നിരാശയും സ്വപ്നങ്ങളും വേദനകളുമെല്ലാം അനുഭവ യാഥാർത്ഥ്യത്തിന്റെ ആത്മാർത്ഥതയോടും തീവ്രതയോടും അനന്തമായ മനുഷ്യസ്നേഹത്തോടും കൂടിക്കലർന്ന് ക്രിസ്തുവിന്റെ കഥകളെ രമണീയവും ഹൃദയസംവേദനക്ഷമങ്ങളുമാക്കിത്തീർക്കുന്നു. മുടിയനായ പുത്രന്റെയും, നല്ല ശമരിയാക്കാരന്റെയും കഥകളോളം ലക്ഷണയുക്തവും വികാരസ്ഫൂർത്തിയുറ്റതും ആദർശസുന്ദരവുമായ മറ്റധികം ചെറുകഥകൾ വിശ്വസാഹിത്യത്തിലെങ്ങും കാണുകയില്ല. അനന്യസാധാരണമായ വർണ്ണനാപാടവമാണ് ക്രിസ്തു പ്രദർശിപ്പിച്ചത്. സമൂഹത്തിലെ അദ്ധ്വാനിക്കുന്നവരുടെയും ഭാരം ചുമക്കുന്നവരുടെയും ഭാഷയിലാണദ്ദേഹം കഥ പറഞ്ഞതെങ്കിലും എല്ലാവർക്കും ഒരുപോലെ അത് ആസ്വാദ്യകരമായിരുന്നു. ഇടയനും ആടുകളും മുന്തിരിവള്ളിയും തോട്ടക്കാരനും വിതയും കൊയ്ത്തുമെല്ലാം ക്രിസ്തുവിന്റെ പ്രധാന പ്രമേയങ്ങൾ തന്നെയായിരുന്നു. സാഹിത്യം ജനകീയമാവണമെന്നു വാദിക്കുന്നതിനു നൂറ്റാണ്ടുകൾക്ക് മുൻപ് ക്രിസ്തുവിന്റെ കഥകൾ കാതലോളം ജനകീയമായിരുന്നു. സാഹിത്യം ജീവിതഗന്ധിയാവണമെന്ന വാദം ഉയരുന്നതിനെത്രയോ തലമുറകൾക്ക് മുൻപേ ക്രിസ്തുവിന്റെ കഥകൾ ജീവിതത്തിന്റെ മണവും നിറവും സംവഹിച്ചിരുന്നു. പക്ഷേ, വിചിത്രമായ സംഗതി ഈ മഹാനായ സാഹിത്യകാരൻ ഒരു വാക്കു പോലും എഴുതിയിട്ടില്ലെന്നുള്ളതാണ്.

ക്രിസ്തു ഒരിക്കലും വെറുമൊരു ദന്തഗോപുരവാസി മാത്രമായിരുന്നില്ല. പ്രകൃതിയോടും തന്റെ സ്വർഗ്ഗീയ പിതാവിനോടും ഏകീഭാവം പ്രാപിക്കാനായി ഏകാന്തതയിലേയ്ക്ക് പിന്മാറിയ സന്ദർഭങ്ങളിലൊഴികെ ഒരിക്കൽ പോലും അദ്ദേഹം ജനജീവിതത്തിന്റെ പ്രവാഹത്തിൽ നിന്നൊഴിഞ്ഞു നിന്നിട്ടില്ല. വിരുന്നുഭവനങ്ങളിൽ മറ്റുള്ളവരോടൊപ്പം തിന്നുകയും കുടിക്കുകയും ആഹ്ലാദിക്കുകയും ചെയ്തു. വിലാപഭവനങ്ങളിൽ കരയുന്നവരോടൊപ്പം കരയുകയും കരയുന്നവരുടെ കണ്ണീർ തുടയ്ക്കുകയും

ചെയ്തു. മനുഷ്യഹൃദയങ്ങളോട് ഇത്രയധികം ഒട്ടിച്ചേർന്ന് നില്ക്കുവാൻ കഴിഞ്ഞതുകൊണ്ടാണ് ക്രിസ്തുവിന്റെ ആവിഷ്കരണം ഇത്രയധികം ശക്തവും സുന്ദരവുമായിത്തീർന്നത്. സാഹിത്യകാരൻ മനസ്സിലാക്കേണ്ട വസ്തുതയാണിത്.

ഹൃദയത്തെ രൂപാന്തരപ്പെടുത്തുവാനുള്ള അദ്ഭുതകരമായ മാന്ത്രിക ശക്തി ഉൾക്കൊണ്ടിരുന്നു ക്രിസ്തുവിന്റെ കഥകൾ. ക്രിസ്തുവിന്റെ അധരങ്ങളിൽ നിന്നുതിർന്നുവീണ "ലാവണ്യവാക്കുകൾ" കേട്ട് ജനങ്ങൾ അദ്ഭുതം കൂറിയെന്ന് സുവിശേഷകൻ പറയുന്നു. ആ തേൻമൊഴിയുടെ മാധുര്യം ആവോളം ആസ്വദിക്കാനായി തേനീച്ചകളെപ്പോലെ ജനതതി യേശുവിനെ പൊതിഞ്ഞു നിന്നു. നസ്രായന്റെ ശബ്ദം തങ്ങളുടെ ഹൃദയങ്ങളുടെ ആഴങ്ങളോളം ആഴ്ന്നിറങ്ങുന്നതായി അവർക്കനുഭവപ്പെട്ടു. അവിടെ ആ ശബ്ദം പലതിനും രൂപംകൊടുത്തു. പലതിനെയും രൂപാന്തരപ്പെടുത്തി. അസന്മാർഗ്ഗചാരികൾ നിമിഷങ്ങൾക്കകം സന്മാർഗ്ഗചാരികളാകുന്നു. സാമൂഹ്യവിരുദ്ധന്മാർ സാമൂഹ്യശില്പികളായി മാറുന്നു. കൊള്ളലാഭക്കാർ തങ്ങൾ സമ്പാദിച്ചതെല്ലാം സമൂഹത്തിന് തിരിച്ചു നല്കിയിട്ട് വെറുംകയ്യോടെ യേശുവിനെ അനുഗമിക്കുന്നു. ഈ രൂപാന്തരപ്പെടുത്തലാണല്ലോ ഏതു കാലത്തുമുള്ള സാഹിത്യത്തിന്റെ സുപ്രധാന ധർമ്മങ്ങളിലൊന്ന്.

സാഹിത്യകാരനായിരുന്ന ക്രിസ്തു ലോകം കണ്ടിട്ടുള്ളതിലേയ്ക്കും വലിയ വിപ്ലവകാരിയുമാണ്. ക്രിസ്തു പിറന്നുവീണ സമൂഹം ഏറെക്കുറെ സ്വഭാവത്തിൽ നമ്മുടെ സമൂഹത്തോട് സാധർമ്മ്യം വഹിക്കുന്നുണ്ട്. കാപട്യവും, അസമത്വവും, സാധുപീഡനവുമാണ് രണ്ടിന്റെയും മുഖമുദ്രകൾ. തന്മൂലം ഇന്നു സമൂഹത്തെ രൂപാന്തരപ്പെടുത്തുവാൻ വിളിക്കപ്പെട്ടിരിക്കുന്ന സാഹിത്യകാരൻ അന്ന് ക്രിസ്തു എന്താണ് ചെയ്തതെന്ന് സസൂക്ഷ്മം പഠിക്കേണ്ടിയിരിക്കുന്നു. ഉൾഭാഗം ചീഞ്ഞളിഞ്ഞിരുന്നെങ്കിലും ബാഹ്യരൂപത്തെ വെള്ള തേച്ച് മിനുക്കി നിർത്തിയിരുന്ന തന്റെ സമൂഹത്തിന്റെ മൂല്യങ്ങളെ ക്രിസ്തു വെല്ലുവിളിച്ചു. നേതൃസ്ഥാനത്തിരിക്കുന്ന ഒരു ന്യൂനപക്ഷത്തിന്റെ സുഖത്തിനുവേണ്ടി പാവപ്പെട്ടവനെ ഊറ്റിപ്പിഴിയുന്ന വ്യവസ്ഥിതിക്കെതിരെ ക്രിസ്തു സമരം പ്രഖ്യാപിച്ചു. പഴയ തുരുത്തിയിൽ പകർന്നു വെച്ച പുതിയ വീഞ്ഞായിരുന്നു ക്രിസ്തു. വീര്യമുള്ള ആ പുതിയവീഞ്ഞ് പഴയപാത്രത്തെ പൊളിച്ചു കളഞ്ഞു. പഴയ തുരുത്തികളെ പൊളിച്ചെറിയുവാൻ ഇന്ന് നമ്മോടാവശ്യപ്പെടുകയാണ് ക്രിസ്തു. നിലവിലിരുന്ന മൂല്യങ്ങളെ പിഴുതെറിഞ്ഞപ്പോൾ, സാമൂഹ്യവ്യവസ്ഥിതിയെ തകിടംമറിച്ചപ്പോൾ, പുതിയ മൂല്യങ്ങൾക്കും പുതിയ വ്യവസ്ഥിതിക്കും രൂപംകൊടുക്കുകയായിരുന്നു ആ വലിയ വിപ്ലവകാരി. സ്നേഹമായിരുന്നു പുതിയ മൂല്യം,

ദൈവരാജ്യമായിരുന്നു പുതിയ വ്യവസ്ഥിതി. സാഹിത്യകാരനൊരു സാധനാപാഠമാണിത്. പഴകിപ്പൂത്ത നമ്മുടെ സമൂഹത്തിന്റെ സ്വാർത്ഥത മുറ്റിയ ലക്ഷ്യങ്ങളെയും പ്രേരകശക്തികളെയും നാം ശക്തിയുക്തം നിഷേധിക്കുന്നുവെന്നിരിക്കട്ടെ. നല്ലതു തന്നെ. പക്ഷേ, രചനാത്മകമായ എന്തെങ്കിലും അവയ്ക്കു പകരം നല്കാനുണ്ടോ എന്നതാണ് പ്രശ്നം. ക്രിസ്തുവിന്റെ വീക്ഷണം സുവ്യക്തമായിരുന്നു. താൻ എന്താണ് ചെയ്യാൻ പോകുന്നതെന്ന് അദ്ദേഹത്തിന് അറിയാമായിരുന്നു. ക്രിയാത്മ കമായ വീക്ഷണമോ ധാരണയോ കൂടാതെയുള്ള നിഷേധം അപകട കാരിയാണ്. അരാജകത്വത്തിലേയ്ക്കാണത് വഴി തെളിക്കുന്നത്. സൃഷ്ടി പരമായ ഒരു സന്ദേശം സാഹിത്യകാരനിൽ നിന്നും ലോകം പ്രതീക്ഷി ക്കുന്നുണ്ട്.

"ഞാൻ സമാധാനമല്ല, വാൾ വരുത്താനാണ് വന്നിരിക്കുന്നത്" എന്ന് ക്രിസ്തു പ്രഖ്യാപിച്ചു. തൂലിക പടവാളാക്കി മാറ്റുന്ന സാഹിത്യകാരനോ ടുള്ള സമുജ്ജ്വലമായ ഒരു സന്ദേശം കൂടിയാണിത്. ഓരോ കാലത്തേയും സാഹിത്യത്തിന് ആ കാലഘട്ടത്തിന്റെ സംസ്ക്കാരത്തോട് ബന്ധമുണ്ട്, ചില ഉത്തരവാദിത്വങ്ങളുണ്ട്. തന്മൂലം ക്രിസ്തുവിന് സംസ്കാരത്തോടു ണ്ടായിരുന്ന ബന്ധത്തെയും മനോഭാവത്തെയുംപറ്റി വിചിന്തനം ചെയ്യു ന്നത് സാഹിത്യത്തിന് മാർഗ്ഗദർശകമായേക്കും. ഭൗതിക പ്രതാപത്തി ന്റെയും സുഖലോലുപതയുടെയും ഗിരിശൃംഗങ്ങളിൽ വിഹരിച്ച് ജീവിത ത്തിന്റെ മുന്തിരിച്ചാറ് മട്ടോളം ഊറ്റിക്കുടിച്ചുകൊണ്ടിരുന്ന റോമാ സാമ്രാജ്യത്തിനപ്പാടെ ക്രിസ്തു ഒരു  മൂർച്ചയേറിയ വാളായിട്ടാണ് അനു ഭവപ്പെട്ടത്. നാശോന്മുഖമായിരുന്ന ഗ്രേക്കോ-റോമൻ സംസ്ക്കാരത്തിന്റെ ഗതിയെത്തന്നെ തിരിച്ചുവിടുന്നതിനും അതിനെ രൂപാന്തരപ്പെടുത്തുന്ന തിനും പുതിയൊരു സംസ്ക്കാരത്തിന് അടിത്തറ പാകുന്നതിനും ക്രിസ്തുവിന്റെ സ്വാധീനത്തിനു കഴിഞ്ഞു. റിച്ചാർഡ് നീബർ എന്ന ചിന്തകൻ "ക്രിസ്തുവും സംസ്കാരവും" (Christ and culture) എന്ന ഗ്രന്ഥ ത്തിൽ ക്രിസ്തുവും സംസ്കാരവും തമ്മിലുണ്ടായിരുന്ന ബന്ധത്തെ സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. ക്രിസ്തുവിന്റെ ആദർശങ്ങളും പ്രമാണങ്ങളും അന്നത്തെ സമൂഹത്തിന്റേതിനോട് കടകവിരുദ്ധമായി രുന്നു. തന്മൂലം അന്ന് ക്രിസ്തു ഒറ്റപ്പെട്ടു. ജോസഫ് ക്ലോസ്നർ എന്ന യഹൂദ റബി പറഞ്ഞു: "യേശു യഹൂദ സംസ്കാരത്തെ നവീകരിക്കുക യല്ല, നിരാകരിക്കുകയാണ് ചെയ്തത്. തന്മൂലം യഹൂദ സംസ്കാരം യേശുവിനെയും നിരാകരിച്ചു." ഇപ്പറഞ്ഞതിൽനിന്നെല്ലാം സാഹിത്യം എപ്പോഴും സമകാലീനസംസ്കാരത്തിനെതിരായി നീങ്ങണമെന്നല്ല ഉദ്ദേ ശിച്ചത്. സുവ്യക്തമായ ലക്ഷ്യബോധമുൾക്കൊണ്ടുകൊണ്ട് സാംസ്കാ രിക പുരോഗതിക്ക് മാർഗ്ഗദർശനമരുളണം സാഹിത്യം. സമൂഹത്തിന്റെ മൂല്യങ്ങൾ അപഥസഞ്ചാരം ചെയ്യുന്നുവെന്ന് കണ്ടാൽ അതിനെതിരായി

സാഹിത്യകാരൻ തൂലിക ചലിപ്പിക്കണം. അവൻ ചിലപ്പോൾ ഒറ്റപ്പെട്ടേയ്ക്കും, നിരാകരിക്കപ്പെട്ടേയ്ക്കും.

ആകാശത്തിന്റെ അനന്ത മേഖലകളിലും ആഴിയുടെ അഗാധതലങ്ങളിലുമൊക്കെ മനുഷ്യൻ നീന്തിത്തുടിക്കാൻ തുടങ്ങിയിട്ടുണ്ടെങ്കിലും അവന്റെ സാമൂഹ്യപ്രശ്നങ്ങൾ ഇന്നും അതിരൂക്ഷങ്ങൾ തന്നെയാണ്. ഈ പ്രശ്നങ്ങൾക്ക് ഉത്തരം കൊടുക്കേണ്ട ചുമതല സാഹിത്യത്തിനു കൂടിയുണ്ടല്ലോ. ഷാങ്പോൾ സാർത്രിനെപ്പോലെയോ ആൽബർ കാമുവിനെപ്പോലെയോ സാഹിത്യകാരൻ അർത്ഥശൂന്യതയുടെ പ്രവാചകനായതുകൊണ്ട് പരിഹാരമാവുമോ? "നിരാശയുടെ നിഴലിൽ" ജീവിക്കാനോ, "ആത്മഹത്യയുടെ മാർഗ്ഗം" അംഗീകരിക്കാനോ മനുഷ്യരാശിക്ക് സാദ്ധ്യമാവുമോ? ഈശ്വരൻ മരിച്ചെന്ന് പ്രഖ്യാപിച്ചതുകൊണ്ടോ സെക്കുലറൈസേഷനിൽ വിശ്വസിച്ചതുകൊണ്ടോ നമ്മുടെ പ്രശ്നങ്ങൾക്ക് ഉത്തരം ലഭിക്കുമോ? നിരീശ്വരാസ്തിത്വവാദമോ വൈരുദ്ധ്യാധിഷ്ഠിത ഭൗതിക ചിന്തയോ നമുക്കു ശാശ്വതമായ അർത്ഥം പ്രദാനം ചെയ്യുമോ? ഇന്ന് സാഹിത്യത്തെയും സാഹിത്യകാരനെയും അഭിമുഖീകരിക്കുന്ന ചോദ്യങ്ങളാണിവ. ക്രിസ്തുവിന്റെ ഉത്തരമെന്താണെന്ന് നാമൊന്ന് ഗൗരവപൂർവ്വം ചിന്തിച്ചിരുന്നെങ്കിൽ!

## ക്രിസ്തു: സാഹിത്യത്തിന്റെ ലക്ഷ്യം

സാഹിത്യത്തിന്റെ ലക്ഷ്യം എന്തായിരിക്കണമെന്നതിനെക്കുറിച്ച് സാഹിത്യചിന്തകന്മാരുടെയിടയിൽതന്നെ വിഭിന്നാഭിപ്രായങ്ങളാണ് നാം കേൾക്കുന്നത്. കലയും സാഹിത്യവുമൊക്കെ അവയ്ക്കു വേണ്ടിത്തന്നെയായിരിക്കണമെന്നും, അല്ല അവ ആനന്ദത്തിനായിരിക്കണം, അതുമല്ല പ്രയോജനമാണവയുടെ ലക്ഷ്യം എന്നൊക്കെയുള്ള വാദങ്ങൾ സാഹിത്യവേദികളിൽ പലപ്പോഴും മുഴങ്ങിക്കേൾക്കാറുള്ളതാണ്. അർത്ഥശൂന്യതയും അന്തർമുഖത്വവുമൊക്കെ അടിസ്ഥാനമായംഗീകരിച്ചുകൊണ്ടുയർന്നു വന്നിട്ടുള്ള ചില ആധുനിക സാഹിത്യപ്രവണതകളിൽ ലക്ഷ്യമെന്താണെന്നുള്ള ചോദ്യത്തിനു തന്നെ പ്രസക്തിയില്ലാതായിക്കഴിഞ്ഞിരിക്കുന്നു. ഇനിയും ലക്ഷ്യബോധമുണ്ടെങ്കിൽത്തന്നെ, തികച്ചും ഇന്ദ്രിയാനുഭവാധിഷ്ഠിതമായ ആധുനിക ശാസ്ത്രവിജ്ഞാനത്തിന്റെ ചട്ടക്കൂട്ടിൽ വന്നു പിറക്കുന്ന ആധുനിക സാഹിത്യത്തിന്, ആ പശ്ചാത്തലത്തിൽ മാത്രം ഒതുങ്ങി നിന്നുകൊണ്ട് ലക്ഷ്യനിർണ്ണയം ചെയ്യാനേ സാധിക്കുന്നുള്ളൂ എന്നാണ് പലപ്പോഴും മനസ്സിലാകുന്നത്. കുറെക്കൂടി വിശാലമായ അർത്ഥത്തിൽ, സാഹിത്യത്തിന്റെ ആത്യന്തിക ലക്ഷ്യത്തെക്കുറിച്ചാണ് ഇവിടെ ചിന്തിക്കാനാഗ്രഹിക്കുന്നത്. വിശേഷണമൊന്നും ചേർക്കാതെ പറഞ്ഞാൽ സകലത്തിന്റെയും അന്തിമ പൂർത്തീകരണമായ ക്രിസ്തുവിൽത്തന്നെയാണ് സാഹിത്യത്തിന്റെയും അന്തിമ പൂർത്തീകരണം.

യുക്തിബോധത്തിന് പ്രവേശനം നിഷേധിച്ചിരിക്കുന്ന ചില അലൗകിക മേഖലകളിലാണല്ലോ സർഗ്ഗചോദനയുടെ ആദ്യഭാവങ്ങൾ ജനിക്കുന്നത്. ആ മേഖലയുടെ പ്രതിനിധിയാണ് ക്രിസ്തുവെന്നും ക്രിസ്തുവിലാണ് സൃഷ്ടികർമ്മത്തിന്റെ തായ്‌വേരുകളോടിയിരിക്കുന്നതെന്നും നാം കണ്ടു. സമാരംഭം എവിടെയോ അവിടെത്തന്നെ സമാപ്തിയും. പ്രസിദ്ധ സാഹിത്യചിന്തകനായ റോജർ ഫ്രൈ പറയുന്നത് മനുഷ്യസ്വഭാവത്തിൽ അന്തർലീനമായിരിക്കുന്ന ജന്തുസഹജമായ അടിസ്ഥാനവാസനകൾക്കും പ്രേരണകൾക്കും എതിരായ നീക്കമാണ് സർഗ്ഗപ്രക്രിയ എന്നാണ്. ഈ നീക്കം അതിന്റെ അർത്ഥം കണ്ടെത്തുന്നത് ചില അഭൗമിക മണ്ഡലങ്ങളിലാണുതാനും. മനുഷ്യജീവിതത്തെയും പ്രകൃതിയെയും ഈ പ്രപഞ്ചത്തെ മുഴുവനും താളനിബദ്ധമായ ഒരു സംഗീതത്തിലലിയിച്ചു ചേർത്ത് അവയ്ക്ക് അന്തിമമായ അർത്ഥവും പൂർണ്ണതയും പ്രദാനം ചെയ്യുകയാണ് കലാസാഹിത്യാദികളുടെ ആത്യന്തിക ധർമ്മമെന്ന് പറയാം. ഈ അർത്ഥവും പൂർണ്ണതയും കണ്ടെത്താനാവുന്നത് ക്രിസ്തുവിൽ മാത്രമാണ്.

ഇത്തരുണത്തിൽ സുപ്രസിദ്ധ കത്തോലിക്കാ വേദശാസ്ത്രജ്ഞനും, പുരാജീവി ശാസ്ത്രഗവേഷകനും, ഇന്നത്തെ ധൈഷണിക മണ്ഡലത്തിൽ ഏറ്റവും ശ്രദ്ധേയനുമായിക്കഴിഞ്ഞിരിക്കുന്ന ഫ്രഞ്ച് ജെസ്വിറ്റ് പുരോഹിതൻ തെയ്യാർ ദ് ഷാർദാന്റെ ചിന്തയിലേയ്ക്ക് ഒന്നെത്തി നോക്കുന്നത് രസാവഹമായിരിക്കും. അദ്ദേഹത്തിന്റെ ശാസ്ത്രഗവേഷണവും മതചിന്തയും രണ്ടിന്റെയും സമഞ്ജസമായ ഒരു സമ്മേളനത്തിലേക്കാണ് അദ്ദേഹത്തെ നയിച്ചത്. ഷാർദാന്റെ അതിസങ്കീർണ്ണമായ ചിന്താപദ്ധതിയ്ക്ക് സാഹിത്യചിന്തയുമായി നേരിട്ട് ബന്ധമൊന്നുമില്ല. പക്ഷേ, സാഹിത്യത്തിന്റെ ലക്ഷ്യത്തെക്കുറിച്ചുള്ള ചിന്തയിൽ പരോക്ഷമായ ചില ബന്ധങ്ങൾ കണ്ടെത്താൻ കഴിയും. മനുഷ്യജീവിതത്തെയും ഈ പ്രപഞ്ചത്തെ മുഴുവനേയും ലക്ഷ്യോന്മുഖമായ ഒരു പരിണാമത്തിന്റെ വെളിച്ചത്തിലാണ് ഷാർദാൻ കണ്ടത്. ചേതനങ്ങളും അചേതനങ്ങളുമായ വസ്തുക്കളിലെല്ലാം സ്വർഗ്ഗീയ ചൈതന്യത്തിന്റെ ഒളിമിന്നൽ അദ്ദേഹം കണ്ടെത്തി. എന്തിനേറെ, നിസ്സാരമായ ഒരു മണൽത്തരിയിൽ വരെ ദിവ്യസാന്നിദ്ധ്യത്തിന്റെ ചൈതന്യത്തുടിപ്പുകൾ ആ മഹാനായ ചിന്തകൻ അനുഭവിച്ചറിഞ്ഞു. മണൽത്തരി മുതൽ മനുഷ്യമനസ്സ് വരെയുള്ള പ്രതിഭാസങ്ങളെല്ലാം ഏകതാനമായി, താളനിബദ്ധമായി ഒരു ലക്ഷ്യത്തിലേക്ക് മുന്നേറുകയാണ്. ക്രിസ്തുവാണ് ആ ലക്ഷ്യം. ക്രിസ്തുവെന്ന പരമബിന്ദു (Omega Point) വിലേയ്ക്കുള്ള അനുസ്യൂതമായ ഒരു പ്രവാഹത്തിന്റെ കഥയാണദ്ദേഹത്തിന് പറയാനുള്ളത്. മനുഷ്യനിൽ പരിണാമം ആത്മാവബോധം പ്രാപിച്ചു കഴിഞ്ഞു. തന്മൂലം ഇനിയങ്ങോട്ടുള്ള പ്രയാണത്തിൽ മനുഷ്യനു കൂടി ഉത്തരവാദിത്വമുണ്ട്. പരിണാമത്തിന്റെ ഗതിയെ ത്വരിതപ്പെടുത്തുവാനും നിയന്ത്രിക്കുവാനും ലക്ഷ്യഭ്രംശം വരാതെ സൂക്ഷി

ക്കുവാനും മനുഷ്യന് ബാദ്ധ്യതയുണ്ട്. മനുഷ്യജീവിതത്തിനുള്ള കടപ്പാടുകളെല്ലാം അതിന്റെ പ്രതിഫലനമായ സാഹിത്യത്തിനുമുണ്ട്. മനുഷ്യന്റെ ഭാഗധേയം നിർണ്ണയിക്കുവാനുള്ള ഭാരത്തിൽ ഒരു പങ്ക് സാഹിത്യത്തിനുമുണ്ട്. അപ്പോൾ സാഹിത്യത്തിന് ലക്ഷ്യരഹിതമായിരിക്കുക സാദ്ധ്യമല്ല.

സാഹിത്യത്തിൽ ലക്ഷ്യനിർണ്ണയം ചെയ്യുന്നതും മനുഷ്യരാശിയെ ലക്ഷ്യബോധത്തിലേയ്ക്ക് കൊണ്ടുവരുന്നതും സ്വാതന്ത്ര്യത്തിന്റെ പശ്ചാത്തലത്തിലായിരിക്കണം. സങ്കുചിതമായ വീക്ഷണങ്ങളും പരിഗണനകളും സൃഷ്ടികർമ്മത്തിൽ സമ്മർദ്ദം ചെലുത്തിയാൽ ഈ സ്വാതന്ത്ര്യം നഷ്ടപ്പെടും. ഈശ്വരന്റെ സുപ്രധാനമായ വിശേഷണങ്ങളിലൊന്ന് സ്വാതന്ത്ര്യമാണ്. ക്രിസ്തുവിന്റെ ജീവിതം യഥാർത്ഥ സ്വാതന്ത്ര്യത്തിന്റെ ഉത്തമനിദർശനമാണ്. സ്വാതന്ത്ര്യം എന്നാൽ നിയമങ്ങളെ ധിക്കരിച്ച്, സ്വേഛ പോലെ നടക്കുന്ന താന്തോന്നിത്തമല്ല. നന്മയെ കണ്ടെത്തുവാനും, സമൂഹത്തിൽ പുതിയ നന്മകൾക്ക് രൂപം കൊടുക്കുവാനും അങ്ങനെ സങ്കുചിതത്വത്തിന്റെ ശൃംഖലകളെ പൊട്ടിച്ചെറിഞ്ഞ് നിയമമാവശ്യമില്ലാത്തവിധം നിയമത്തിന്റെ ഭിത്തികൾക്കുപരിയുയരുവാനുള്ള സർഗ്ഗപ്രവണമായ ശക്തിയാണ് സ്വാതന്ത്ര്യം. ഇതിൽ വേരൂന്നി കൊണ്ടു തന്നെയാവണം സാഹിത്യം ലക്ഷ്യബോധമുൾക്കൊള്ളേണ്ടത്. ലോകം മുഴുവനും പ്രത്യേകിച്ച് ഏഷ്യനാഫ്രിക്കൻ രാജ്യങ്ങളിൽ, മാനസികവും സാമൂഹ്യവും, സാമ്പത്തികവുമായ അടിമത്ത്വങ്ങളിൽ നിന്ന് മോചനം പ്രാപിക്കാൻ മനുഷ്യൻ രൂക്ഷമായ സമരത്തിലേർപ്പെട്ടിരിക്കയാണ്. ഈ ജനകോടികളുടെ വിമോചനവും സാഹിത്യത്തിന്റെ സ്വാതന്ത്ര്യനിർവ്വചനത്തിലുൾപ്പെടുത്തണം. ലക്ഷ്യത്തിലേക്കുള്ള പ്രയാണത്തിന്റെ ഏറ്റവും അവശ്യവും സുപ്രധാനവുമായ ഒരു ഘടകമാണിത്.

ക്രിസ്തുവെന്ന ആ പരമബിന്ദുവിലേക്കുള്ള പ്രപഞ്ചത്തിന്റെ തീർത്ഥയാത്രയെ ത്വരിതപ്പെടുത്തത്തക്കവിധത്തിൽ വ്യക്തികളുടെ ചിന്തയെ സാഹിത്യം രൂപപ്പെടുത്തണം. സമൂഹത്തിന് പുതിയ മൂല്യങ്ങളെ വാർത്തെടുക്കണം. അങ്ങനെ സംസ്കാരത്തെ നിരന്തരമായി സംസ്ക്കരിച്ചു കൊണ്ടിരിക്കണം സാഹിത്യം.

*(1969–ൽ കേരള ക്രിസ്ത്യൻ റൈറ്റേഴ്സ് ആൻഡ് ജേർണലിസ്റ്റ്സ് സംഘടന, കോളജ് വിദ്യാർത്ഥികൾക്കു വേണ്ടി നടത്തിയ സംസ്ഥാന തല ഉപന്യാസ മത്സരത്തിൽ ഒന്നാം സമ്മാനം നേടിയ ലേഖനം)*

16



# മനുഷ്യനും അവന്റെ സർഗ്ഗപ്രക്രിയയും: ഒരു ക്രൈസ്തവ വിചിന്തനം

"ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു. ഭൂമി പാഴായും ശൂന്യമായും ഇരുന്നു; ആഴത്തിനു മീതെ ഇരുൾ ഉണ്ടായിരുന്നു. ദൈവത്തിന്റെ ആത്മാവ് വെള്ളത്തിന്മീതെ പരിവർത്തിച്ചുകൊണ്ടിരുന്നു" (ഉല്പ. 1:1-2). രൂപരഹിതമായ ജലവും അതിനെ വലയം ചെയ്യുന്ന അന്ധകാരവും - ആദ്യ സൃഷ്ടിയുടെ അസംസ്കൃത വസ്തുക്കളായിരുന്നു അവ. ദൈവത്തിന്റെ സൃഷ്ട്യുന്മുഖമായ ആത്മാവ് അവയിലാണ് പരിവർത്തിച്ചത്. അങ്ങിനെ, രൂപരഹിതമായത് രൂപമെടുത്തു. അന്ധകാരം പ്രകാശത്തിനു വഴി കൊടുത്തു. രൂപീകരണം പല ഘട്ടങ്ങളിലും തലങ്ങളിലുമായി സംഭവിച്ചു. രൂപീകൃതമായ വസ്തുവിൽ ആത്മാവിന്റെ നിശ്വസനമുണ്ടാ

യപ്പോൾ ഒന്നാംഘട്ടം പൂർത്തിയായി മനുഷ്യൻ ജനിച്ചു. അവൻ സ്രഷ്ടാവിന്റെ പ്രതിച്ഛായയും മഹത്വവുമായിരുന്നു. ഇല്ലായ്മയിൽ നിന്നു സൃഷ്ടിക്കപ്പെട്ടവൻ ഉണ്മയുടെ പങ്കാളിയായി. നാമരഹിതമായിരുന്നതിനു നാമം ലഭിച്ചു. പിന്നെ തന്റെ ചുറ്റുപാടുകൾക്കു നാമകരണം ചെയ്യാനുള്ള നിയോഗം മനുഷ്യനു ലഭിച്ചു. അവനു ലഭിച്ച സ്വാതന്ത്ര്യത്തെയും ഭാവനയെയും സ്വതന്ത്രമായി പ്രയോഗിക്കാനുള്ള ആദ്യത്തെ ക്ഷണമായിരുന്നു അത്. മനുഷ്യൻ ആത്മാവിന്റെ പ്രചോദനം സ്വീകരിച്ചു. നാമരഹിതമായതിനെല്ലാം നാമങ്ങൾ കൊടുത്തു. അവൻ കൊടുത്ത നാമങ്ങൾ സ്ഥിരീകൃതമായി. ഈ നാമകരണ പ്രക്രിയയിലൂടെ മനുഷ്യൻ സൃഷ്ടിയുടെ ഉത്തരവാദിയായി, സൃഷ്ടികർമ്മത്തിന്റെ പങ്കാളിയായി, സ്രഷ്ടാവിന്റെ സഹകാരിയായി.

സൃഷ്ടിയെക്കുറിച്ചുള്ള യഹൂദ - ക്രൈസ്തവ ദർശനമാണിത്. ഈ ദർശനത്തിന്റെ പശ്ചാത്തലത്തിലും ക്രിസ്തുവിന്റെ മനുഷ്യാവതാരത്തോടു ബന്ധപ്പെടുത്തിയും മനുഷ്യന്റെ ബഹുമുഖ സൃഷ്ടികർമ്മത്തിന്റെ ഏതാനും ചില സ്വഭാവങ്ങളെക്കുറിച്ചു ചിന്തിക്കുകയാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം.

'ഇല്ലായ്മയിൽ നിന്നുള്ള സൃഷ്ടി' ഒരുപക്ഷേ ദാർശനികചിന്തയിൽ പ്രശ്നമുളവാക്കാം. ഉണ്മയുടെ പൂർണ്ണതയായിട്ടാണ് സ്രഷ്ടാവിനെക്കാണുന്നതെങ്കിൽ, ഇല്ലായ്മയുടെ ഉണ്മയെക്കുറിച്ചു ന്യായമായും ചോദ്യങ്ങൾ ഉന്നയിക്കാം. ആ ദാർശനിക പ്രശ്നത്തിലേക്കു കടക്കാതെ, മനുഷ്യന്റെ അസ്തിത്വ യാഥാർത്ഥ്യത്തിന്റെ വെളിച്ചത്തിൽ ഇല്ലായ്മയ്ക്കും ഇല്ലായ്മയിൽ നിന്നുള്ള സൃഷ്ടിക്കും അർത്ഥമുണ്ടെന്നു മാത്രം നമുക്ക് തല്ക്കാലം പറയാം. ദൈവത്തിന്റെ ആദ്യ സൃഷ്ടികർമ്മം, ക്രിസ്തുവിന്റെ മനുഷ്യാവതാരം എന്നീ രണ്ടു യാഥാർത്ഥ്യങ്ങൾ തമ്മിൽ സജീവമായൊരു ബന്ധമുണ്ട്. സൃഷ്ടിയുടെ രഹസ്യം ക്രിസ്തുവിന്റെ സൃഷ്ടിയോടുള്ള സംയോജനത്തിലൂടെ വിശദീകരിക്കപ്പെടുന്നുണ്ട്. അവ തമ്മിലുള്ള ബന്ധത്തിന്റെ പശ്ചാത്തലത്തിലാണ് സൃഷ്ടിയുടെ അർത്ഥവും മനുഷ്യന്റെ സർഗ്ഗപ്രക്രിയയുടെ സ്വഭാവവും എന്താണെന്നന്വേഷിക്കുന്നതിനു നാം ഒരുമ്പെടുന്നത്. ചില മതദർശനങ്ങളിൽ വസ്തുനിഷ്ഠ യാഥാർത്ഥ്യത്തെ അതിന് ആധാരമായിരിക്കുന്ന ഉണ്മയുടെ നിഷേധാത്മകമായ ആച്ഛാദനമായിക്കരുതുന്നു. അപ്പോൾ, ഉണ്മയുടെ വീണ്ടെടുക്കൽ അഥവാ അനാച്ഛാദനം, വസ്തുനിഷ്ഠ യാഥാർത്ഥ്യത്തിന്റെ നിഷേധത്തിലൂടെ മാത്രമേ സാദ്ധ്യമാവുകയുള്ളു. പക്ഷേ, ക്രൈസ്തവ ചിന്തയിൽ സൃഷ്ട യാഥാർത്ഥ്യത്തെ അതിനു കാരണഭൂതമായ ഉണ്മയുടെ നിഷേധാത്മകമായ ആച്ഛാദനമായി കരുതുന്നില്ല. പ്രത്യുത, മനുഷ്യനു നല്കപ്പെട്ടിരിക്കുന്ന യാഥാർത്ഥ്യമായി സൃഷ്ട യാഥാർത്ഥ്യത്തെ അംഗീകരിക്കുന്നു. അതോ

ടൊപ്പം തന്നെ, ഈ യാഥാർത്ഥ്യത്തിന്റെ അടിയിൽ ഇല്ലായ്മയുടെയും ഉണ്മയുടെയും പ്രശ്നമുണ്ടെന്നു സമ്മതിക്കുകയും, ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിലൂടെ ഈ പ്രശ്നത്തിന്റെ സ്വഭാവം രൂപാന്തരപ്പെടുകയും അതിനു ഒരു പുതിയ അർത്ഥം ലഭിക്കുന്നുവെന്ന് പ്രഖ്യാപിക്കയും ചെയ്യുന്നു. ഈ സ്വഭാവ രൂപാന്തരം സർഗ്ഗാത്മകമാണ്. മനുഷ്യാസ്തിത്വത്തിലെ ഉണ്മയുടെയും ഇല്ലായ്മയുടെയും പ്രശ്നത്തിനു മനുഷ്യന്റെ സ്വാതന്ത്ര്യത്തോടു ബന്ധപ്പെട്ടു ക്രിയാത്മകമോ നിഷേധാത്മകമോ ആയ അർത്ഥം കൈവരാം. ഏതായാലും, അസ്തിത്വ യാഥാർത്ഥ്യത്തിലെ ഇല്ലായ്മയുടെയും ഉണ്മയുടെയും പ്രശ്നാത്മകമായ സ്വഭാവം മനുഷ്യന്റെ സൃഷ്ടി പ്രക്രിയയ്ക്കു പ്രചോദനകാരിയായി വർത്തിക്കുന്നു എന്നു നമുക്ക് ആദ്യമേ പറയാം. ഈ പ്രശ്നാത്മക സ്വഭാവം മനുഷ്യന്റെ സർഗ്ഗാത്മകബോധത്തെ എങ്ങിനെ ബാധിക്കുന്നുവെന്നു നമുക്കു പരിശോധിക്കാം.

## ബോധത്തിന്റെ ക്രിയാത്മക ഗ്രഹണം

എന്റെ ബോധം ഉണരുമ്പോൾ അത് ആദ്യം ഗ്രഹിക്കുന്നത് അതിനു ചുറ്റുമുള്ള യാഥാർത്ഥ്യത്തെയാണ്. ബോധത്തിനു വിഷയമായിത്തീരുന്ന ഈ ബാഹ്യയാഥാർത്ഥ്യം സചേതന ചേതന വസ്തുക്കളടങ്ങിയ വസ്തുനിഷ്ടമായ പ്രപഞ്ചമാണ്. ഈ വസ്തുസ്ഥിത യാഥാർത്ഥ്യം അതിസങ്കീർണ്ണമാണ്. സർഗ്ഗാത്മകമായ മനുഷ്യബോധമാണ് ഈ സങ്കീർണ്ണതയെ ഗ്രഹിക്കുന്നത്. ബോധത്തിന്റെ ഈ ഗ്രഹണം ലളിതമായ ഒരു നടപടിയല്ല. പ്രത്യുത, ബോധത്തിനു വിഷയീഭവിക്കുന്ന യാഥാർത്ഥ്യത്തെപ്പോലെ സങ്കീർണ്ണമാണ് ഈ ഗ്രഹണപ്രക്രിയയും. ഈ ഗ്രഹണം സർഗ്ഗക്രിയയാണ്. ഏറ്റവും അടിസ്ഥാനപരമായ അർത്ഥത്തിൽ എല്ലാ മനുഷ്യരും അവരുടെ ബോധത്തിന്റെ ഗ്രഹണക്രിയയിലൂടെ സൃഷ്ടി നടത്തുന്നു. എന്നാൽ ഈ ബോധത്തിന്റെ തീവ്രതയും സങ്കീർണ്ണതയും അനുസരിച്ച് സൃഷ്ടിയുടെ സ്വഭാവത്തിൽ കാര്യമായ മാറ്റം സംഭവിക്കാം. ഞാനുണ്ടാക്കിയ മാർബിൾ പ്രതിമയും, മൈക്കിൾ ആഞ്ജലോയുടെ 'മോശ'യും തമ്മിൽ അനല്പമായ വ്യത്യാസമുണ്ടെന്നു സംശയമില്ലല്ലോ. പക്ഷേ, അടിസ്ഥാനതലത്തിൽ ഞങ്ങൾക്കു നല്കപ്പെട്ടിരിക്കുന്നത് ഒരേ വർഗ്ഗത്തിൽപ്പെട്ട ബോധം തന്നെയാണ്. ഈ ബോധത്തിന്റെ നിലനില്പു തന്നെ അതിന്റെ സർഗ്ഗാത്മക ഗ്രഹണത്തെ ആശ്രയിച്ചാണ് നിലകൊള്ളുന്നത്. നിരന്തരം സൃഷ്ടിക്കുന്നില്ലെങ്കിൽ ഈ ബോധത്തിനു നിലനില്ക്കാനാവില്ല. ബാഹ്യയാഥാർത്ഥ്യത്തിന്റെ ക്രിയാത്മകമായ ഗ്രഹണത്തെയാണ് പ്രാഥമികാർത്ഥത്തിൽ ഇവിടെ സൃഷ്ടിയെന്നു നാം വിളിക്കുന്നത്. ഒരു മൃഗത്തിന്റെ ഗ്രഹണം ക്രിയാത്മകമല്ലാത്തതുകൊണ്ട് അതു മൃഗമായിത്തന്നെ നിലനില്ക്കുന്നു.

അപ്പോൾ സൃഷ്ടികർമ്മത്തിന്റെ ആദ്യതലത്തിലെ രഹസ്യം കുടികൊള്ളുന്നത് സർഗ്ഗാത്മകമായ മനുഷ്യബോധത്തിലാണ്. ഈ ബോധത്തിന്റെ പ്രവർത്തനമാണ് അതിനു വിഷയമായ വസ്തുവിൽ ക്രിയാത്മകതയെ ആവാഹിക്കുന്നത്. അങ്ങനെ ആവാഹിച്ചു കഴിയുമ്പോൾ വസ്തു അതിൽത്തന്നെ സ്വയം സർഗ്ഗാത്മകമായിത്തീരുന്നു. അങ്ങിനെ സർഗ്ഗാത്മകമായിത്തീർന്ന വസ്തുവാണ് കലാസൃഷ്ടിയെന്നറിയപ്പെടുന്നത്. ഇവിടെ വസ്തു സൃഷ്ടിയുടെ ഒരു മാധ്യമമാണ്. അത് വാക്കുകളോ, വർണ്ണങ്ങളോ, ശിലകളോ അതുപോലെ മറ്റെന്തെങ്കിലുമോ ആകാം. വസ്തുവിനുള്ളിലേക്കു ആവാഹിക്കപ്പെടുന്ന ക്രിയാത്മകബോധം മാധ്യമമായ വസ്തുവിനു മൂല്യവും, സാധുതയും, സ്വയംപര്യാപ്തതയും നല്കുന്നു. ഒരർത്ഥത്തിൽ, കലാസൃഷ്ടി അതിന്റെ സ്രഷ്ടാവിൽ നിന്നും വേർപെടുന്നു ഇവിടെ. ഈ വിച്ഛേദനമാണ് സൃഷ്ടിയുടെ സ്വാതന്ത്ര്യത്തിന്റെയും സ്വതന്ത്രമായ അസ്തിത്വത്തിന്റെയും അടിസ്ഥാനം. പക്ഷേ, ഈ വിഛേദനം സ്രഷ്ടാവിന്റെ ഇച്ഛയിൽ നിന്നും സർഗ്ഗക്രിയയിൽ നിന്നും സംഭവിക്കുന്നതാണ്. ആത്യന്തികമായി സ്രഷ്ടാവിന്റെ സ്വതന്ത്രമായ സർഗ്ഗക്രിയയാണ് കലാസൃഷ്ടിയുടെ സ്വാതന്ത്ര്യത്തിന് ആധാരമെങ്കിലും, സ്വാതന്ത്ര്യത്തിന്റെ സ്വയനിർണ്ണയസ്വഭാവം കൊണ്ടുതന്നെ കലാസൃഷ്ടിയുടെ സ്വാതന്ത്ര്യത്തിനു സ്വകീയ സാധുത കൈവരുന്നു. അതുകൊണ്ടാണ് ചിത്രകാരന്റെ സർഗ്ഗാത്മകബോധത്തിന്റെ പ്രവർത്തനം അവസാനിക്കയും ആ ബോധം അപ്രത്യക്ഷമാവുകയും ചെയ്യുവോളം, ആ ബോധത്തിന്റെ ഫലമായ കലാസൃഷ്ടി സ്വതന്ത്രമായും സർഗ്ഗാത്മകമായും നിലകൊള്ളുന്നത്. ആസ്വാദകബോധത്തിന്റെ സർഗ്ഗാത്മകമായ ഗ്രഹണത്തിന് ഇവിടെ ഗണനീയമായ സ്ഥാനമുണ്ടെന്നുള്ളത് വിസ്മരിക്കുന്നില്ല. പക്ഷേ, വർണ്ണങ്ങളുടെയും ക്യാൻവാസിന്റെയും മാധ്യമത്തിലേക്കു സ്രഷ്ടാവിന്റെ സർഗ്ഗാത്മകബോധത്തെ നിവേശിപ്പിച്ചിട്ടുണ്ട് എന്നതിനു സംശയമില്ല. മാധ്യമത്തിന്റെ പരിവർത്തനത്തിലൂടെയാണ് ഈ നിവേശനം സാധിച്ചത്. മാധ്യമത്തിൽ നിന്നും വേറിട്ടല്ലല്ലോ കലാസൃഷ്ടിയുടെ സർഗ്ഗാത്മകത നിലകൊള്ളുന്നത്. വസ്തുനിഷ്ഠമായ മാധ്യമത്തെ രൂപാന്തരപ്പെടുത്തുകയാണ് സർഗ്ഗാത്മകബോധം ചെയ്തത്. കലാസൃഷ്ടിയുടെ നിദാനം ഈ രൂപാന്തരമാണ്. ഈ രൂപാന്തരീകരണക്രിയയ്ക്കു സർഗ്ഗാത്മകബോധം പല മാർഗ്ഗങ്ങൾ അവലംബിക്കും. ഉദാഹരണമായി, മാധ്യമത്തിന്റെ ഘടകങ്ങളുടെ വിശേഷണം, പ്രത്യേക തരത്തിലുള്ള സമുദ്ഗ്രഥനം എന്നിവ മൂലം മാധ്യമത്തിൽ പുതിയ അർത്ഥം ആരോപിക്കാം. കല്ലും തടിയുമുപയോഗിച്ച് ഒരു വീടു പണിയുമ്പോൾ, കല്ലിന്റെയും തടിയുടെയും മാധ്യമങ്ങൾക്കു പുതിയ അർത്ഥം ലഭിക്കുന്നു. സർഗ്ഗാത്മകബോധത്തിന്റെ വ്യത്യസ്തമായ പ്രവർത്തനങ്ങൾ കൊണ്ട് ഇതേ മാധ്യമങ്ങളിൽ വ്യത്യസ്തമായ നിരവധി അർത്ഥങ്ങൾ കണ്ടെത്താൻ കഴിയും.

യഥാർത്ഥത്തിൽ സർഗ്ഗാത്മകബോധം ശ്രമിക്കുന്നതു മാധ്യമത്തിൽ പുതിയ അർത്ഥം കണ്ടെത്താനാണ്. മാധ്യമരൂപാന്തരീകരണം ഈ അന്വേഷണത്തിന്റെ അനന്തരഫലമാണെന്നല്ലാതെ മുഖ്യലക്ഷ്യമല്ല.

ഈ അർത്ഥാരോപണം കേവലം സർഗ്ഗാത്മകബോധത്തിൽ നിന്നു മാത്രം ഉദിക്കുന്നതല്ല. മാധ്യമത്തിൽ അന്തർലീനമായിരിക്കുന്ന അർത്ഥ വുമായി സമ്മേളിക്കുന്നതിനുള്ള സർഗ്ഗാത്മകബോധത്തിന്റെ ശ്രമമാണത്. അർത്ഥം ഏകപക്ഷീയമല്ലെന്നു ചുരുക്കം. അതേസമയം തന്നെ പ്രവർത്ത നനിരതമായ സർഗ്ഗാത്മകബോധമാണതിനു മുൻകൈയെടുക്കുന്നത് എന്നു സമ്മതിക്കണം. സ്രഷ്ടാവിന്റെ ബോധം മാധ്യമത്തിന്റെ തെര ഞ്ഞെടുപ്പു നടത്തുന്നു എന്ന വസ്തുത സർഗ്ഗാത്മകബോധത്തിന്റെ ഒരു പ്രത്യേകമുഖം അതിനു പറ്റിയ പ്രതിമുഖത്തെ മാധ്യമത്തിൽ തേടുന്നു എന്ന നിഗമനത്തെ സാധൂകരിക്കുന്നു. മറ്റൊന്നുകൂടി ഈ വസ്തുത ചൂണ്ടിക്കാണിക്കുന്നു. അതായത് സർഗ്ഗാത്മകബോധത്തിലെയും മാധ്യ മത്തിലെ പ്രതിഭാഗത്തിന്റെയും മുഖങ്ങൾ പരിമിതങ്ങളല്ല. പ്രത്യുത, അ പരിമിതങ്ങളും നിർണ്ണയാതീതമായ സാദ്ധ്യതകളെ ഉൾക്കൊള്ളുന്നവ യുമാണ്. മൺതരിക്കും വർണ്ണബിന്ദുവിനും എന്തെന്തു മുഖങ്ങളുണ്ട്. സർഗ്ഗാത്മകബോധത്തിന്റെ ആ മുഖം ഈ മുഖങ്ങളിലൊന്നുമായി സമ്മേ ളിക്കുമ്പോൾ ഒരു പുതിയ അർത്ഥം ജനിക്കയും, ആ അർത്ഥം മാധ്യ മത്തെ രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു. അങ്ങനെ അനവധി സൃ ഷ്ടികൾ നടക്കുന്നു. ഒരേ മാധ്യമത്തിൽ നിന്നും ഒരേ സർഗ്ഗാത്മകബോ ധത്തിൽ നിന്നുമാണ് അവയെല്ലാം ജനിച്ചതെങ്കിലും ഓരോ സൃഷ്ടിയും അതുല്യങ്ങളും അനുപമങ്ങളുമാണ്. അംബരചുംബിയായ ഒരു കെട്ടിടം മുതൽ കൊച്ചുകുട്ടി ചിരട്ടയിൽ നിർമ്മിക്കുന്ന മണ്ണപ്പം വരെ മണ്ണിന്റെയും കല്ലിന്റെയും സാദ്ധ്യതകളിൽ ഉൾപ്പെടുന്നു. ഈ സൃഷ്ടിപ്രക്രിയയിൽ, നാം കണ്ടതുപോലെ സർഗ്ഗാത്മകബോധം വസ്തുവിന്റെ മാധ്യമത്തിൽ അർത്ഥാന്വേഷണം നടത്തുന്നു. വസ്തുവിന്റെ സൃഷ്ട്യുന്മുഖമായ രൂപാ ന്തരീകരണവും ഒപ്പം സംഭവിക്കുന്നു. അപ്പോൾ സൃഷ്ടിപ്രക്രിയയുടെ ലക്ഷ്യം വസ്തുവിന്റെ മാധ്യമത്തിൽ അർത്ഥാന്വേഷണം നടത്തുകയെ ന്നതാണ്; അന്വേഷണകർത്താവും മനുഷ്യന്റെ സർഗ്ഗാത്മകബോധവും ഈ അർത്ഥാന്വേഷണത്തിൽ സംഭവിക്കുന്ന വസ്തുഭേദത്തെയാണല്ലോ നാം സൃഷ്ടി എന്നു വിളിച്ചത്. ഈ വസ്തുഭേദം, നാം മുകളിൽ ചൂണ്ടി ക്കാണിച്ചപോലെ അതിൽതന്നെ സ്വാതന്ത്ര്യത്തിന്റെ തത്വവും സാധു തയും ഉൾക്കൊള്ളുന്നുണ്ടെങ്കിലും, അന്വേഷണനിരതമായ സ്വാതന്ത്ര്യ മാണതിനെ ജനിപ്പിച്ചത്. അപ്പോൾ അതിന്റെ അർത്ഥത്തിന്റെ ആധാരം സർഗ്ഗാത്മകബോധത്തിന്റെ അർത്ഥാന്വേഷണത്തോടു ബന്ധപ്പെട്ടിരി ക്കുന്നു. ഈ അർത്ഥാന്വേഷണം ചലനാത്മകവും അസംതൃപ്തവുമാ

യതുപോലെ, കലാസൃഷ്ടിയും ചലനാത്മകവും അസംതൃപ്തവുമായി ത്തീരുന്നു. സ്വാതന്ത്ര്യത്തോടും സ്വകീയസാധുതയോടുമൊപ്പം ചലനവും അസംതൃപ്തിയും കൂടി സൃഷ്ടിയിലേക്കു നിവേശിക്കപ്പെടുന്നതു മൂലം, സൃഷ്ടി അതിൽതന്നെ നിരന്തരം അർത്ഥാന്വേഷണം നടത്തുന്നു. ഈ അർത്ഥാന്വേഷണം മുലം ആ കലാസൃഷ്ടി ആസ്വാദകബോധത്തിൽ നൂതനമായ പ്രതികരണങ്ങൾ സൃഷ്ടിക്കുകയും നവീനമണ്ഡലങ്ങൾ തുറ ക്കുകയും ചെയ്യുന്നു. നാം ചിന്തിച്ചുവന്നത് സർഗ്ഗാത്മകബോധത്തിന്റെ അർത്ഥാന്വേഷണത്തെക്കുറിച്ചാണ്. എന്തർത്ഥമാണത് അന്വേഷിക്കുന്നത്.

## അർത്ഥ സാദ്ധ്യതയും പരിമിതീബോധവും

കലാസൃഷ്ടികളിലൂടെ എപ്പോഴും ചില അർത്ഥങ്ങൾ ആവിഷ്ക്കരി ക്കപ്പെടുന്നുണ്ടല്ലോ. ഒരേ സൃഷ്ടിയിൽത്തന്നെ വിവിധങ്ങളായ അനവധി അർത്ഥങ്ങൾ ആവിഷ്ക്കരിക്കപ്പെടാം. അവയിൽ ചിലത് ആസ്വാദകന്റെ പ്രയോജനബോധത്തെയും മറ്റു ചിലത് ആനന്ദതൃഷ്ണയെയും, വേറെ ചിലത് ശുദ്ധമായ സൗന്ദര്യബോധത്തെയും തൃപ്തിപ്പെടുത്തുന്നതായി രിക്കാം. ഇതൊന്നുമല്ലാത്ത പല അർത്ഥങ്ങളുമുണ്ട് എല്ലാ നല്ല സൃഷ്ടി കളിലും. പരമ്പരാഗതമായി, പ്രകൃതിയുടെയും മനുഷ്യന്റെയും ചിരപരി ചിതങ്ങളായ ഭാവങ്ങളുടെ കലാപരമായ ആവിഷ്ക്കരണത്തിലൂടെയാണ് കവിയും കലാകാരനും സൃഷ്ടി നടത്തിക്കൊണ്ടിരുന്നത്. ഈ പരിചിത ഭാവങ്ങളിൽ എപ്പോഴും എന്തെങ്കിലും അർത്ഥം കണ്ടെത്തുവാൻ ആസ്വാ ദകനു കഴിഞ്ഞിരുന്നു. ഈ കണ്ടെത്താവുന്ന അർത്ഥങ്ങൾക്കതീതമായി, അനുച്ചരണീയവും വ്യാഖ്യാനാതീതവുമായ ഒരർത്ഥം എല്ലാ അനശ്വര സൃഷ്ടികളിലുമുണ്ട്. വർണ്ണനീയവും വ്യാഖ്യാനക്ഷമവുമായ ഏതെങ്കി ലുമൊരർത്ഥം കലാസൃഷ്ടിയിൽ നിറഞ്ഞു നില്ക്കുമ്പോൾ മുൻപറഞ്ഞ അവർണ്ണനീയാർത്ഥം ആസ്വാദകബോധത്തെ 'ശല്യ'പ്പെടുത്തുന്നില്ല. ഉദാ ഹരണമായി, കലാകാരനായ ഒരു ശില്പി സംവിധാനം ചെയ്ത ഒരു ഭവനം ഒരു കലാസൃഷ്ടിയാണ്. പക്ഷേ, സാധാരണഗതിയിൽ നമ്മെ ആദ്യം ആകർഷിക്കുന്നത് ആ സൃഷ്ടിയുടെ 'പാർപ്പിടം' എന്ന മുഖ്യാർ ത്ഥമാണ്. ഈ ചിരപരിചിതാർത്ഥം നമ്മുടെ ബോധത്തിൽ നിറയുന്നതു കൊണ്ട്, ആ സൃഷ്ടിയിൽ വേറെന്തെങ്കിലും അർത്ഥം അതിന്റെ സ്രഷ്ടാവ് നിവേശിപ്പിച്ചിട്ടുണ്ടോ എന്ന് നാമന്വേഷിക്കുന്നില്ല. അതുപോലെ തന്നെ, ഒരു യഥാർത്ഥ ചിത്രം നമ്മെ ആനന്ദിപ്പിക്കുന്നു. പ്രകൃതിയുടെ സൂക്ഷ്മവും സുന്ദരവുമായ അനുകരണം കണ്ടു നാമാനന്ദിക്കുകയും, ആനന്ദം എന്ന മുഖ്യാർത്ഥം അതിൽ നിറയുന്നതുകൊണ്ട് അതിനതീത മായ അർത്ഥമൊന്നും നാമന്വേഷിക്കാതിരിക്കുകയും ചെയ്യുന്നു. പ്രയോ ജനകരമായ 'പാർപ്പിടം' എന്ന മുഖ്യാർത്ഥത്തെ നിഷേധിച്ചിട്ട് ഞാനൊരു വീടു വച്ചാൽ അതു പരിഹാസ്യമായിത്തീരുന്നു, അർത്ഥരഹിതമായിത്തീ

രുന്നു. അതുപോലെ യാതൊരു പരിചിതാർത്ഥവുമില്ലാത്ത ഒരു ചിത്രം പരമ്പരാഗതമായി പരിഹാസ്യവും അർത്ഥശൂന്യവുമായി പരിഗണിക്കപ്പെടുന്നു. ആധുനികകലയിലും സാഹിത്യത്തിലും ഇതു കുറെ സംഭവിച്ചിട്ടുണ്ട്. അതായത്, വസ്തുവിന്റെ മാധ്യമത്തിലൂടെ ചിരപരിചിതങ്ങളായ അർത്ഥങ്ങളെ ആവിഷ്ക്കരിക്കാതെ, അവയെ നിരാകരിച്ച്, അവ്യക്തങ്ങളും ദുർഗ്രഹങ്ങളുമായ അർത്ഥങ്ങളെ ആവിഷ്ക്കരിക്കുക. ചുരുക്കത്തിൽ ആവിഷ്ക്കരണം "അർത്ഥശൂന്യ"മായി പരിണമിക്കുന്നു, പഴയ മാനദണ്ഡത്തിന്റെ അടിസ്ഥാനത്തിൽ. ഇവിടെ ആവിഷ്ക്കരണത്തിന്റെ വിഷയം തന്നെ ശൂന്യതയും അർത്ഥരാഹിത്യവുമാണ് (ആധുനികതയുടെ പേരിൽ വളരെയേറെ വ്യാജാവിഷ്ക്കരണങ്ങളുണ്ടെന്ന വസ്തുത ശൂന്യതാവിഷ്ക്കരണത്തിന്റെ യാഥാർത്ഥ്യത്തെ നിഷേധിക്കുന്നില്ല).

നമ്മെ സംബന്ധിച്ച് ഇവിടെ ഒരു സംഗതി ശ്രദ്ധേയമാണ്. അതായത്, വസ്തുവിൽ അർത്ഥാന്വേഷണം നടത്തുന്ന സർഗ്ഗാത്മകബോധം ഒരു പ്രതിസന്ധിയിലെത്തുന്നു എന്ന വസ്തുത. വസ്തുവിന്റെ മാധ്യമത്തിന് അതിൽത്തന്നെയുള്ള അർത്ഥങ്ങളുടെ സാദ്ധ്യതാ പരിമിതിയാണാ പ്രതിസന്ധി. സർഗ്ഗാത്മകബോധമാണ് ഈ പ്രതിസന്ധിയെ ഗ്രഹിക്കുന്നത്. ചിരപരിചിതങ്ങളായ അർത്ഥങ്ങൾ ഈ ബോധത്തെ തൃപ്തിപ്പെടുത്തുന്നില്ല. പക്ഷേ, പ്രതിസന്ധീഗ്രഹണത്തിനു ശേഷവും ചിരപരിചിതാർത്ഥങ്ങളിലൂടെയുള്ള ആവിഷ്ക്കരണം നടക്കുന്നുമുണ്ട്. ഇത് ആധുനികന്റെ മാത്രം പ്രശ്നമല്ല. എല്ലാ കാലത്തുമുള്ള ആവിഷ്ക്കർത്താക്കൾ ഈ പ്രതിസന്ധിയെ നേരിട്ടിട്ടുണ്ട്. പക്ഷേ, സമൂഹത്തിന്റെ പൊതുവായ ആസ്വാദന ബോധം നിശ്ചിതമായ നിയമങ്ങളിലും പരിചിതാർത്ഥങ്ങളിലും ബന്ധിക്കപ്പെട്ടിരുന്നതുകൊണ്ട് ആ വഴിക്കുള്ള ആവിഷ്ക്കാരം സ്രഷ്ടാവിനു താല്ക്കാലിക സംതൃപ്തി നല്കുകയും 'അവർണ്ണനീയാർത്ഥ'ത്തിന്റെ അന്വേഷണവും ആവിഷ്ക്കരണവും സൃഷ്ടിയുടെ പരിമിതമായ മുഖ്യാർത്ഥത്തിനു പിറകിലൊളിക്കയും ചെയ്തിരുന്നു. ആധുനിക കാലത്ത് ഒളിച്ചിരിക്കുന്ന ഈ അർത്ഥങ്ങൾ തേടിയുള്ള അന്വേഷണമുണ്ടായിട്ടുണ്ട് എന്ന് സംശയമില്ല. ഈ പുതിയ അന്വേഷണം ആരംഭിക്കുന്നത് നാം മുകളിൽ സൂചിപ്പിച്ച പ്രതിസന്ധി അഥവാ വസ്തുവിന്റെ മാധ്യമത്തിന് അതിൽതന്നെയുള്ള അർത്ഥസാദ്ധ്യതയുടെ പരിമിതിയെക്കുറിച്ചുള്ള ബോധത്തിൽ നിന്നാണ്.

പരിമിതീബോധത്തിന്റെ ഈ ഘട്ടത്തിൽ കലാസൃഷ്ടിയിൽ അന്ധകാരത്തിന്റെയും ശൂന്യതയുടെയും ആവിഷ്ക്കരണം സാദ്ധ്യമാണ്. ഈ ഘട്ടത്തിലുണ്ടാകുന്ന അന്ധകാരാവിഷ്ക്കരണം ആധുനിക സാഹിത്യത്തിൽ ഒട്ടും കുറവല്ല. അതിനെ വ്യാജമെന്നോ സത്യമെന്നോ വിളിക്കാൻ കഴിയുകയില്ലെന്നു തോന്നുന്നു. അതു വ്യാജമല്ല. കാരണം, നമ്മുടെ വാദ

മനുസരിച്ച് ഇത് സ്രഷ്ടാവ് അഭിമുഖീകരിക്കുന്ന യാഥാർത്ഥ്യമാണ്. വസ്തുവിന്റെ അർത്ഥസാദ്ധ്യതാപരിമിതി സർഗ്ഗാത്മകബോധത്തെ ഭയപ്പെടുത്തുകയും, അതിനെ ശൂന്യതയുടെ വക്കിലേക്കു നയിക്കയും ചെയ്യുന്നു. അവിടെ ദൃശ്യമാകുന്ന അന്ധകാരത്തെ അങ്ങനെതന്നെ ആവിഷ്ക്കരിക്കാൻ സർഗ്ഗാത്മകബോധം ആ പ്രത്യക സാഹചര്യത്തിൽ നിർബന്ധിതമായിത്തീരുന്നു. അപ്പോൾ അതു വ്യാജമല്ലെന്നു നമുക്ക് തല്ക്കാലം പറയാം. പക്ഷേ, സത്യവുമല്ല. കാരണം ബോധത്തിന്റെ അർത്ഥാന്വേഷണപരതയെ കൃത്രിമമായി അവസാനിപ്പിക്കുകയാണിവിടെ. അന്ധകാരവും ശൂന്യതയും ആത്യന്തികബിന്ദുവായിട്ടാണ് ഇവിടെ ആവിഷ്ക്കരിക്കപ്പെടുന്നത്. സൃഷ്ടിയുടെ പഴയ മാനദണ്ഡത്തിൽ ചിരപരിചിതങ്ങളായ അർത്ഥങ്ങളെ പ്രമുഖാർത്ഥമാക്കി മാറ്റിയതുപോലെ, ഇവിടെ സ്രഷ്ടാവിനനുഭവപ്പെടുന്ന അർത്ഥസാദ്ധ്യതാ പരിമിതീബോധത്തെ പ്രമുഖാർത്ഥമാക്കി മാറ്റി അന്ധകാരാവിഷ്ക്കരണം നടത്തുകയാണ്. യഥാർത്ഥത്തിൽ സർഗ്ഗാത്മകബോധത്തിന്റെ അർത്ഥാന്വേഷണം അവസാനിച്ചിട്ടില്ല. എന്തർത്ഥമാണതു തേടുന്നത് എന്ന മുൻ ചോദ്യത്തിന് ഉത്തരം നല്കാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. അതുകൊണ്ടാണ് അതു സത്യമല്ലെന്നു സൂചിപ്പിച്ചത്. യഥാർത്ഥത്തിൽ പരമ്പരാഗതമായ പരിചിതാർത്ഥങ്ങളുടെ നിഷേധവും അർത്ഥസാദ്ധ്യതയെക്കുറിച്ചുള്ള പരിമിതിബോധവും സർഗ്ഗാത്മകബോധത്തിനു മുൻപിൽ പുതിയൊരു പാത തുറക്കുന്നുണ്ട്. ഈ പാതയെ ഇവിടെ അവഗണിച്ചിരിക്കുകയാണ്, ശൂന്യതാവിഷ്ക്കരണത്തിലൂടെ.

സർഗ്ഗാത്മകബോധത്തിന്റെ മുകളിൽ വിവരിച്ച പ്രവർത്തങ്ങളെയെല്ലാം കൂടി സൗകര്യത്തിനുവേണ്ടി സ്രഷ്ടാവിന്റെ 'വസ്തുബോധം' എന്നു നമുക്ക് വിളിക്കാം. കാരണം വസ്തുവിന്റെ ഗ്രഹണം, രൂപാന്തരീകരണം, അർത്ഥസാദ്ധ്യതാന്വേഷണം എന്നിവയാണല്ലോ ഇവിടെ വിഷയങ്ങൾ. വസ്തുബോധത്തിന്റെ തലത്തിലെ പ്രവർത്തനം സ്രഷ്ടാവിനു താരതമ്യേന സുഗമമാണ്. കാരണം ഇവിടെ വിഷയമായിരിക്കുന്നത് ഇന്ദ്രിയാനുഭവക്ഷമമായ വസ്തുവാണ്, അഥവാ സമൂർത്ത യാഥാർത്ഥ്യമാണ്, അതിന്റെ രൂപാന്തരീകരണക്രിയയും രൂപഭേദമായ സൃഷ്ടിയും ഒരളവിൽ സമൂർത്തമായിത്തന്നെ നിലകൊള്ളുന്നു. അമൂർത്തങ്ങളെന്നു വിശേഷിപ്പിക്കാവുന്ന നേരിയ മാനുഷികഭാവങ്ങൾ പോലും അവയുടെ പരിചിതത്വവും മൂർത്തമായ ആവിഷ്കരണവും മൂലം ഇന്ദ്രിയാനുഭവവേദ്യങ്ങളായിത്തന്നെ നിലകൊള്ളുന്നു. ഈ തലത്തിൽ ആരംഭം, പുരോഗതി, നാശം എന്നീ ത്രിമാനങ്ങളിലാണ് സൃഷ്ടിയുടെ അർത്ഥത്തെ ഇവിടെ മനസ്സിലാക്കുന്നത്. സൃഷ്ടിയുടെ നാശോന്മുഖമായ പുരോഗതിയും നാശവും സർഗ്ഗാത്മകബോധത്തിൽ ആശങ്കയും ഭയവും അങ്കുരിപ്പിക്കു

ന്നുണ്ടെങ്കിലും വസ്തുവിന്റെ രൂപാന്തരീകരണത്തിൽ ശ്രദ്ധ പതിപ്പിച്ച് അതിൽ തന്നെ നിലനില്ക്കാൻ സ്രഷ്ടാവിനു കഴിയും. നിരന്തരമായ ചലനം മൂലം സ്വന്തം അസ്തിത്വത്തെ ഭീഷണിപ്പെടുത്തുന്ന ബാഹ്യയാഥാർത്ഥ്യത്തെ രൂപാന്തരപ്പെടുത്തുന്നതിലൂടെ അഥവാ സൃഷ്ടിക്കുന്നതിലൂടെ, അതിന്റെമേൽ ആധിപത്യം നേടാനും സ്വയം സുരക്ഷിതത്വം നേടാനും കൂടിയാണ് ഈ തലത്തിൽ സർഗ്ഗാത്മകബോധം പ്രവർത്തിക്കുന്നത്. പക്ഷേ, തത്ഫലമായ സൃഷ്ടി കൂടുതൽ ഭയജന്യമായിത്തീരുന്നു. ആ ഭയത്തെ ദൂരീകരിക്കാൻ വീണ്ടും സൃഷ്ടിക്കുന്നു. ഇതൊരുതരം വിഷമവൃത്തമായിത്തീരുന്നു. വസ്തുബോധത്തിന്റെ ചിലഘട്ടങ്ങളിൽ ഉളവാകുന്ന അർത്ഥസാദ്ധ്യതാ പരിമിതീബോധത്തെ തെറ്റിദ്ധരിക്കുന്ന സർഗ്ഗാത്മകബോധം ഈ വിഷമവൃത്തത്തിൽ ചുറ്റിത്തിരിയുന്നു.

*(1973)*